# കർപ്പൂരം

പുഴയിലൊഴുക്കേണ്ട
മുല്ലപ്പെരിയാർ
പാട്ടക്കരാർ

19 ഓഗസ്റ്റ് 1993

കവർസ്റ്റോറി

## പുഴയിലൊഴുക്കേണ്ട മുല്ലപ്പെരിയാർ പാട്ടക്കരാർ



5

കേരളത്തിൻെറ മണ്ണിൽ മലയാളിക്ക് നേരിടുന്ന അന്യവല്ക്കരണത്തിൻെറ ഭീകരമുഖം

- ഏബ്രഹാം എം. ഈപ്പൻ



# കർപ്പൂരം ആഴ്ചപ്പതിപ്പ്



മുഖചിത്രം : ഫോട്ടോ അനിൽ മണക്കാട്

## ദക്ഷിണഗംഗയുടെ തീരഭൂമിയിൽ

മലയാളമണ്ണിലേയ്ക്ക് കലയും സംസ്കാരവും ഊറിവന്നത് നിളയിലൂടെയാണോ?

കെ. ഉദയകുമാർ

45



# ഉത്സവപൂർവ്വം അവതരിപ്പിക്കുന്നു

മംഗളം വാരികയുടെ രജതജൂബിലി വർഷമാണിത്. ഈ സന്ദർഭത്തിൽ രജത ജൂബിലി ഉപഹാരമായി കർപ്പൂരം ആഴ്ചപ്പതിപ്പ് സഹൃദയസമക്ഷം അവതരിപ്പിക്കുകയാണ്.

സമ്പൂർണ്ണ സാക്ഷരത എന്ന നമ്മുടെ മഹത്തായ ലക്ഷ്യത്തിലേക്കുള്ള പ്രയാണം ത്വരിതപ്പെടുത്തുന്നതിന് മംഗളം വഹിച്ച പങ്ക് നിസ്സാരമല്ല.

അക്ഷരം കഷ്ടിച്ചു കൂട്ടിവായിക്കാനറിയാവുന്ന ആളുകളെക്കൂടി വായനാശീലമുള്ളവരാക്കി മാറ്റാനും വായന നിത്യജീവിതത്തിൽ ഒഴിച്ചുകൂടാനാവാത്ത ഒന്നാണെന്നവരെ ബോധ്യപ്പെടുത്താനും മംഗളം വാരികയ്ക്ക് കഴിഞ്ഞിട്ടുണ്ട്. സാധാരണ നിലവാരത്തിൽ താഴെ നിൽക്കുന്നവരിൽപോലും വായനാശീലം വളർത്തിയെടുക്കാൻ കഴിഞ്ഞതിലൂടെ അവരിൽ നല്ല ചിന്തകളുടെ വിത്തു വിതറാനും സ്ത്രീധനം തുടങ്ങിയ സാമൂഹ്യ തിന്മകൾക്കെതിരെ പ്രതികരിക്കാൻ അവരെ ശക്തരാക്കാനും മംഗളത്തിനു കഴിഞ്ഞു എന്നത് അഭിമാനിക്കാവുന്ന വസ്തുതകളാണ്.

കഴിഞ്ഞ ഇരുപത്തിയഞ്ചുവർഷക്കാലത്തെ പ്രവർത്തനങ്ങളിലൂടെ ജനഹൃദയങ്ങളിൽ സ്ഥാനമുറപ്പിക്കാൻ കഴിഞ്ഞ മംഗളം വാരിക സാധാരണക്കാരുടെ പ്രസിദ്ധീകരണം എന്ന നിലയിൽ ഏറെ ശ്രദ്ധേയമായിത്തീർന്നു.

രജതജൂബിലി ആഘോഷിക്കുന്ന ഈ വേളയിൽ വായന ഗൗരവമായി കണക്കിലെടുക്കുന്നവർക്ക് വേണ്ടിയാണ് മംഗളം പ്രസിദ്ധീകരണ ശൃംഖലയുടെ ഒരുപഹാരമായി കർപ്പൂരം ആഴ്ചപ്പതിപ്പ് നിങ്ങളുടെ മുൻപിൽ അവതരിപ്പിക്കുന്നത്.

നമ്മുടെ സാമൂഹ്യ സാംസ്കാരിക മണ്ഡലങ്ങളിൽ ഇതൊരു നവ്യ പ്രഭവിതറുമെന്ന കാര്യത്തിൽ സംശയിക്കേണ്ടതില്ല.

ഈ പ്രസിദ്ധീകരണത്തിന് സഹൃദയരിൽ നിന്ന് സ്നേഹോഷ്മളമായ വരവേൽപ് ലഭിക്കുമെന്ന ഉറച്ച വിശ്വാസത്തോടെ,

നിങ്ങളുടെ

M. C. Varghese

എം.സി. വർഗീസ്
ചീഫ് എഡിറ്റർ






**1886 ഒക്ടോബർമാസം ഇരുപത്തൊൻപതാം തീയതി അന്നത്തെ തിരുവിതാംകൂർ മഹാരാജാവും,മദ്രാസ് സർക്കാരിനുവേണ്ടി സെക്രട്ടറിയും ചേർന്നൊപ്പുവച്ച 'പെരിയാർ പാട്ടക്കരാർ' നൂറിലേറെ വർഷങ്ങൾക്കിപ്പുറത്തെത്തുമ്പോൾ തമിഴകം ചോർത്തിയ വെള്ളത്തോടൊപ്പം മലയാളത്തിൻെറ ആത്മാഭിമാനവും കെൽപ്പും വാർന്നുപോയി. തൊള്ളായിരത്തിതൊണ്ണൂറ്റിയൊൻപതുവർഷക്കാലത്തേക്ക് രാജാവ് ഒപ്പുവച്ച ഈ കരാർ തിരുത്താനുള്ള ബാ ധ്യത ജനകീയ സർക്കാരിനുണ്ട്.ഈ കരാർവരുത്തിവച്ച വിനയിലേക്ക് വിരൽചൂണ്ടുകയാണ് ലേഖകൻ**

ഏബ്രഹാം എം. ഈപ്പൻ

അറബിക്കഥയിലൊരു മൊല്ലാക്കയും ഒട്ടകവുമുണ്ട്. ചുട്ടുപൊള്ളുന്ന മരുഭൂമിയിൽ നാവുനനയ്ക്കാൻ ഒരുതുള്ളി വെള്ളം കിട്ടാതെ മൊല്ലാക്കയുടെ കൊച്ചു കൂടാരത്തിനരികെയെത്തിയ ഒട്ടകം, തന്നോടല്പം ദയവുകാട്ടിയ മൊല്ലാക്കയെ കൂടാരത്തിനു വെളിയിലേയ്ക്ക് തൊഴിച്ചെറിഞ്ഞുവെന്നാണ് കഥ.

അല്ല, ഇതെന്തിനിപ്പോപ്പറയുന്നുവെന്നായിരിക്കും? ഇവിടെ മരുഭൂമിയുണ്ടോ? ഒട്ടകമുണ്ടോ?

ഇന്നല്ലെങ്കിൽ നാളെ ഇവിടമൊരു മരുഭൂമിയായേക്കും. ജലസമ്പത്തിൻെറ സമൃദ്ധിയിൽ ഊറ്റം കൊണ്ടിരുന്ന കേരളം വരൾച്ചയിൽ എരിപിരികൊള്ളുമ്പോൾ ഇക്കഥയോർത്തേക്കും.

ഉടമ്പടികളോരോന്നും പുതിയ മറ്റൊരു പ്രശ്നത്തെയുയർത്തുന്നതു ചരിത്രത്തിലെ ചൊവ്വാദോഷം കൊണ്ടാവാം. തൊള്ളായിരത്തിതൊണ്ണൂറ്റിയൊൻപത് വർഷത്തേക്ക് സ്വന്തം മണ്ണും വെള്ളവും മറ്റൊരാളിന് പാട്ടമേല്പിക്കുക എന്ന പമ്പര വിഡ്ഢിത്തം, എഴുതപ്പെട്ടിട്ടുള്ള ഒരുചരിത്രത്തിലും കാണാൻ കഴിഞ്ഞിട്ടില്ല. (തൊണ്ണൂറ്റിയൊൻപതു വർഷ



*മുല്ലപ്പെരിയാർ ഡാം*

ത്തേക്കെഴുതുന്ന കരാറുകളെപ്പറ്റി കേട്ടിട്ടുണ്ട്). അവകാശം നിത്യമായി തീറുനൽകുന്നതിനു തുല്യം തന്നെയാണത്. ഏകദേശം ഇരുപത്തഞ്ചു തലമുറകളോളം അനുഭവിക്കേണ്ട അടിമത്തം.

## മലയാളിയെ കബളിപ്പിച്ച കരാർ

ആയിരത്തി എണ്ണൂറ്റി എൺപത്തിയാറ് ഒക്ടോബർ മാസം ഇരുപത്തൊൻപതാം തീയതി, അന്നത്തെ തിരുവിതാംകൂർ മഹാരാജാവും മദ്രാസ് സർക്കാരിനുവേണ്ടി സെക്രട്ടറിയും ചേർന്നൊപ്പുവച്ച 'പെരിയാർ പാട്ടക്കരാർ' നൂറിലേറെ വർഷങ്ങൾക്കിപ്പുറത്തെത്തുമ്പോൾ, തമിഴകം ചോർത്തിയ വെള്ളത്തോടൊപ്പം മലയാളത്തിൻെറ ആത്മാഭിമാനവും കെല്പും വാർന്നുപോയി.

സഹ്യൻെറ മടിയിൽ നിന്നൂർന്നിറങ്ങുന്ന പെരിയാറിനെ ഒരു നിർബ്ബന്ധവേളിയിലൂടെയാണ് അന്യദേശമായ മധുരയിലേക്കയയ്ക്കുന്നത്. അവൾക്കൊപ്പം എണ്ണായിരം ഏക്കർ വനഭൂമിയും സംബന്ധക്കാരൻെറ 'കൈകാര്യ'ത്തിലായി. മലയാളത്തിൻെറ മണ്ണിൽ പുളകച്ചാർത്തണിയിക്കാനുള്ള അവളുടെ മോഹം ഏകപക്ഷീയവും കർക്കശവുമായ ഒരു ഉടമ്പടിയിൽ തകർന്നുതരിപ്പണമായി. മുല്ലപ്പെരിയാറിലൊരു അണകെട്ടി തടഞ്ഞ് മുടിക്കുകുത്തിപ്പിടിച്ചവളെ മധുരയിലേക്കു വലിച്ചിഴച്ചു. അതുകൊണ്ടുമടങ്ങാത്ത കാമക്കൊതി അവളെക്കൊണ്ടരുതാത്തത്പലതും ചെയ്യിച്ചു.

> സഹ്യൻെറ മടിയിൽ നിന്നൂർന്നിറങ്ങുന്ന പെരിയാറിനെ നിർബ്ബന്ധവേളിയിലൂടെയാണ് അന്യദേശമായ മധുരയിലേക്കയയ്ക്കുന്നത്. മുല്ലപ്പെരിയാറിലൊരണക്കെട്ടിത്തടഞ്ഞ് അവളെ മധുരയിലേക്ക് വലിച്ചിഴച്ചു. അതുകൊണ്ടുമടങ്ങാത്ത കാമക്കൊതി അവളെക്കൊണ്ടരുതാത്തത് പലതും ചെയ്യിച്ചു.

ഒട്ടകത്തിൻെറ കാൽ മൊല്ലാക്കയുടെ കൊച്ചുകൂടാരത്തിനകത്തേക്കു കയറ്റിവെച്ചതാരുമറിഞ്ഞില്ല. പെരിയാറും പരിസരത്തുള്ള വനവും വനവിഭവങ്ങളുമെല്ലാം ഉടമ്പടിപ്രകാരം മദ്രാസ് സർക്കാരിൻെറ നിയന്ത്രണത്തിലായി.

കേരളത്തിൽ ഏറ്റവുമധികം വന്യമൃഗങ്ങളുള്ള വനം ഇവിടെയാണ്; പ്രത്യേകിച്ച് കടുവകൾ. കടുവയെ ഇന്ത്യയുടെ ദേശീയ മൃഗമായി തീരുമാനിച്ചതോടെ അവയെ സംരക്ഷിക്കേണ്ടതു ദേശീയാവശ്യമായി തീർന്നിട്ടുണ്ട്. എന്നാൽ വർഷം ചെല്ലുന്തോറും ഇന്ത്യൻ കാടുകളിൽ കടുവയുടെ എണ്ണം കുറഞ്ഞുകുറഞ്ഞു വരികയാണ്. ലോകവിപണിയിലിന്ന് ഒരു കടുവാത്തോലിന് വില ഒന്നര ലക്ഷം രൂപയാണ്.

മദ്രാസ് സംസ്ഥാനത്തെ മധുര ജില്ല വെള്ളമില്ലാതെ വരണ്ടുണങ്ങിയ പ്രദേശമായിരുന്നു. അവിടെ ജലസേചനം നടത്തുവാനുദ്ദേശിച്ചാണ് പെരിയാർ കരാർ രൂപപ്പെടുത്തിയത്. മുല്ലപ്പെരിയാറിൽ അണകെട്ടി സഹ്യൻെറ മാറിലൂടെ ചാലുകീറി ഊറ്റിക്കൊണ്ടുപോയ വെള്ളം മധുരയെ മലർവാടിയാക്കിത്തീർത്തു. സ്വന്തം ചോര നൽകി അയൽ നാടിനെ സമൃദ്ധമാക്കിയെന്നു മലയാളത്തിനഭിമാനിക്കാം. പക്ഷേ അയലത്ത് കരുക്കൾ കളം മാറ്റി ഇവിടത്തെ രാജാവിന് 'ചെക്കു' പറഞ്ഞത് അറിയാൻ വൈകി. അക്ഷരാർത്ഥത്തിൽ തോറ്റു.

ജലസേചനത്തിനെന്നുപറഞ്ഞ് കൊണ്ടുപോയ വെള്ളം വൈദ്യുതിയുല്പാദിപ്പിക്കാനുപയോഗിച്ചുകൊണ്ട് മലയാളിയുടെ മാനത്തിന് ഷോക്കേല്പിക്കുകയായിരുന്നു മദ്രാസ് സർക്കാർ. നാല്പത്തിമൂന്നുലക്ഷം രൂപ ചെലവാക്കിയാണ് മുല്ലപ്പെരിയാറിൽ അണക്കെട്ടു പണിതത്. ഇരുന്നൂറ്റിമുപ്പത്തിമൂന്നു ചതുരശ്രമൈൽ വിസ്താരം വരുന്ന അതിന്റെ വൃഷ്ടി പ്രദേശത്തുലഭിക്കുന്ന ജലം അയ്യായിരത്തി എണ്ണൂറ്റി എൺപത്തേഴ് അടി നീളമുള്ള ടണലിലൂടെ മധുര ജില്ലയിലെ ലോവർ ക്യാംപിലെത്തും. അവിടെ പവർഹൗസ് നിർമ്മിച്ചിട്ടുണ്ട്.

ആയിരത്തി എണ്ണൂറ്റി തൊണ്ണൂറ്റിയഞ്ചിൽ അണക്കെട്ടു പണി പൂർത്തിയായതിനുശേഷം നാല്പതുവർഷത്തോളം കരാർ പ്രകാരം വെള്ളമുപയോഗിച്ച മദ്രാസ് സർക്കാർ പൊടുന്നനവെ വൈദ്യുതിയുല്പാദിപ്പിക്കാൻ ശ്രമമാരംഭിച്ചു. തിരുവിതാംകൂർ സർക്കാർ എതിർപ്പുപ്രകടിപ്പിച്ചു. പ്രശ്നം രണ്ടംഗ ട്രൈബ്യൂണൽ പരിശോധിച്ചെങ്കിലും വ്യത്യസ്താഭിപ്രായങ്ങളാണ് രേഖപ്പെടുത്തിയത്. ട്രൈബ്യൂണൽ അംഗമായ ദിവാൻ ബഹാദൂർ വി.എസ്. സുബ്രഹ്മണ്യ അയ്യർ തന്റെ അഭിപ്രായം തിരുവിതാംകൂറിനനുകൂലമായി രേഖപ്പെടുത്തിയപ്പോൾ മറ്റേ അംഗമായ സർ ഡേവിഡ് ദേവദോസ് മദ്രാസ് സർക്കാരിനനുകൂലമായി വിധിയെഴുതി.

കരാർപ്രകാരം വെള്ളം ജലസേചനത്തിനു മാത്രമേ ഉപയോഗിക്കാൻ പാടുള്ളു എന്നതായിരുന്നു തിരുവിതാംകൂറിന്റെ നിലപാട്. വെള്ളം ഉപയോഗിക്കാൻ അധികാരമുണ്ടെങ്കിൽതന്നെയും അതിന്മേൽ തിരുവിതാംകൂറിനുള്ള ആത്യന്തികമായ പരമാധികാരം നഷ്ടപ്പെടുകയില്ല എന്നാണു വാദിച്ചത്. എന്നാൽ അമ്പയറായി നിയോഗിക്കപ്പെട്ട സർ നളിനി രഞ്ജൻ ചാറ്റർജി തന്റെ അവാർഡിൽ, തിരുവിതാംകൂറിന്റെ പ്രസ്തുത നിലപാടിനെ ഖണ്ഡിക്കുകയും, ജലസേചനാവശ്യത്തിനുവേണ്ടി വൈദ്യുതിയുല്പാദിപ്പിക്കാൻ മദ്രാസ് സർക്കാരിനനുമതി നൽകുകയും ചെയ്യുകയുണ്ടായി.

പ്രശസ്തനായ സർ സി.പി. രാമസ്വാമി അയ്യരായിരുന്നു രണ്ടുതവണയും തിരുവിതാംകൂറിനുവേണ്ടി വാദിച്ചത്. പക്ഷേ തിരുവിതാംകൂറിന്റെ കൈപ്പിടിയിൽനിന്നും കാര്യങ്ങൾ പിടികിട്ടാത്തവിധം വഴുതിമാറിക്കഴിഞ്ഞിരുന്നു. തദനുസൃതമായി കരാർ പുതുക്കിയെഴുതേണ്ടതായിവന്നു. വാദമുഖങ്ങളുടെ ശക്തിഹീനതയാണോ പരാജയത്തിന് കാരണമായതെന്നത് നിയമജ്ഞർ പരിശോധിക്കേണ്ടതാണ്. അങ്ങനെയെങ്കിൽ 'വാദങ്ങൾക്ക് പിറകിലെ വാദങ്ങ'ളുടെ പൊരുൾ തിരക്കേണ്ടതുണ്ട്. ആയിരത്തിതൊള്ളായിരത്തി നാല്പത്തിയൊന്ന് മെയ് പന്ത്രണ്ടിനായിരുന്നു നളിനി രഞ്ജൻ ചാറ്റർജി അവാർഡു പ്രഖ്യാപിച്ചത്. അതനുസരിച്ച് കരാർ പുതുക്കിയത് ആയിരത്തിതൊള്ളായിരത്തി എഴുപത് മെയ് ഇരുപത്തൊമ്പതിനും. ഇതിനിടയിൽ ഒട്ടേറെ ചർച്ചകളും അവകാശവാദങ്ങളും നടന്നിരിക്കാം. പക്ഷേ, ഒടുവിൽ തമിഴ്നാടിന്റെ കാല്ക്കൽ പെരിയാറും പരിസരവും കാഴ്ചവയ്ക്കേണ്ടിവന്നു കേരളത്തിന്.



*കൊമ്പനെ കാണാനില്ല*

## കേരളത്തിന്റെ നഷ്ടം

പണ്ടുമുതൽക്കേയുള്ള ഒരു കപട പ്രചരണമാണ് കേരളം മിച്ചജല സംസ്ഥാനമാണെന്നത്. എന്നാലതിന് കടകവിരുദ്ധമാണു കാര്യങ്ങൾ. വർഷത്തിന്റെ പകുതിഭാഗവും കുടിവെള്ള ക്ഷാമമനുഭവപ്പെടുന്ന ഒട്ടേറെ ഗ്രാമങ്ങൾ കേരളത്തിലുണ്ട്. കൃഷിചെയ്യാൻ സ്ഥലവും ആളുകളുമുണ്ടെങ്കിൽപ്പോലും വെള്ളത്തിന്റെ ദൗർലഭ്യം നിമിത്തം അതിന് കഴിയാതെ പോകുകയാണ്. തെങ്ങ്, വാഴ, കുരുമുളക്, ഏലം, നെല്ല്, മറ്റു ഫലവൃക്ഷങ്ങൾ എന്നിവയെല്ലാം സമൃദ്ധമായി കൃഷി ചെയ്യാവുന്ന മണ്ണാണിവിടെ. പണ്ട് ഇവയെല്ലാം ഉണ്ടായിരുന്നുതാനും.

ഇന്നുകൃഷിക്കു വെള്ളമില്ലെന്നു മാത്രമല്ല, കുടിക്കാനും വെള്ളം കിട്ടുന്നില്ല. ലോറിയിലെത്തുന്ന വെള്ളത്തിനുവേണ്ടി മണിക്കൂറുകളോളം എരിപൊരിവെയിലത്ത് കാത്തിരിക്കുന്ന നൂറുകണക്കിന് വീട്ടമ്മമാരെ കേരളത്തിന്റെ മിക്കഭാഗത്തും കാണാം. മൈലുകൾതാണ്ടി വെള്ളം കൊണ്ടുവരേണ്ടിവരുന്ന അവസ്ഥയും വടക്കൻ കേരളത്തിലും ഹൈറേഞ്ചിലും സാധാരണമാണ്.

നാല്പത്തഞ്ചു നദികളൊഴുകുന്ന നാടാണ് കേരളം. ഇന്ത്യയിലെ ആകെ ജലസമ്പത്തിന്റെ അഞ്ചുശതമാനം കേരളത്തിലാണ്. പക്ഷേ എല്ലാ നദികളിലൂടെയുമൊഴുകി കടലിൽ ചേരുന്ന വെള്ളത്തിന്റെ പത്തിൽ താഴെ ശതമാനം മാത്രമേ അണക്കെട്ടുകൾ

വഴി സംഭരിക്കുന്നുള്ളു. അതിന്റെയിടയിലാണ് കടത്താവുന്നത്രയും ജലം കടത്തിക്കൊണ്ടുപോകാനുള്ള തമിഴ്നാടിന്റെ വ്യഗ്രത. പെരിയാറിൽനിന്നു മാത്രമല്ല, ചാലക്കുടിപ്പുഴ, പമ്പ, കുന്തിപ്പുഴ അങ്ങനെ കേരളത്തിന്റെ ജീവസ്രോതസ്സായ മിക്ക നദികളിൽനിന്നും കഴിയുന്നത്രവെള്ളം ചോർത്താനാണവരുടെ പദ്ധതി.

കേരളം പോലുമറിയാതെ പമ്പ-അച്ചൻകോവിൽ വൈഗ കനാൽ നിർമിച്ച് പമ്പയിൽനിന്ന് തമിഴ്നാട്ടിലേക്കു വെള്ളം കൊണ്ടുപോകാൻ പരിപാടിയിട്ടിരിക്കുകയാണ്. കേരളത്തിന്റെ പുണ്യനദിയായ പമ്പയെ അവിശുദ്ധബാന്ധവത്തിന് ബലാത്ക്കാരമായി വഴിപ്പെടുത്താൻ ശ്രമിക്കുകയാണെങ്കിൽ അവളുടെ പാവനതയും പദവിയും നഷ്ടമാവുമെന്നതിൽ സംശയമില്ല. ലക്ഷക്കണക്കിനെത്തുന്ന അയ്യപ്പഭക്തന്മാരുടെ തീർത്ഥസ്നാനം മുടക്കുകയായിരിക്കും ഫലം.

ചാലക്കുടിപ്പുഴയിലെ വെള്ളം ഏതാണ്ട് പൂർണ്ണമായും അനുഭവിക്കുന്നത് തമിഴ്നാടാണ്. മാനം പണയപ്പെടുത്തിയ മറ്റൊരു കരാറിലൂടെ കോടിക്കണക്കിന് രൂപയുടെ വെള്ളം തമിഴ്നാട് കടത്തിക്കൊണ്ടുപോയി. വിവാദവിഷയമായിരിക്കുന്ന പറമ്പിക്കുളം-അലിയാർ കരാറാണത്.

മുല്ലപ്പെരിയാർ അണക്കെട്ടിന്റെ കാര്യത്തിലേക്കുതന്നെ തിരിയാം. തമിഴ്നാടിന്റെ പൂർണ്ണനിയന്ത്രണത്തിലുള്ള പ്രസ്തുത അണക്കെട്ടും പരിസരങ്ങളും കേരള ജനതയ്ക്ക് കാണാൻകൂടി കിട്ടില്ലെന്നതാണു സത്യം. ഒറ്റയാളെ അങ്ങോട്ടടുപ്പിക്കുകയില്ല. എന്തുനടക്കുന്നുവെന്നത് കേരള സർക്കാർ അറിയുന്നുണ്ടോ എന്നതു സംശയമാണ്.

> **നൂറുവർഷം മുമ്പുണ്ടായൊരു കൈക്കുറ്റപ്പാട് തിരുത്താൻ ഇപ്പോഴും നമ്മൾ തയ്യാറാകാത്തതെന്തേ? ജനങ്ങൾക്കു യാതൊരറിവുമില്ലാതെ, ജനകീയാഭിപ്രായങ്ങൾക്കിടമില്ലാതെ ഉണ്ടാക്കിയ ഈ ഉടമ്പടികൾ ശക്തമായ ജനകീയ സമ്മർദ്ദങ്ങൾകൊണ്ടു തിരുത്തിയെഴുതേണ്ടിയിരിക്കുന്നു.**

തമിഴ്നാടിന്റെ ഉദ്യോഗസ്ഥർ പറയുന്നതപ്പാടെ വിശ്വസിക്കണം. സ്വന്തം കൂരകളും കെട്ടി, തമിഴ്നാട്ടിൽനിന്നും കൊണ്ടുവന്ന ദൈവത്തേയും കുടിയിരുത്തി കുറെ ഉദ്യോഗസ്ഥന്മാരവിടെ കഴിയുന്നുണ്ട്. ഇത് കേരളത്തിന്റെ മണ്ണും ജലവുമാണെന്നു പറയാൻ ഒരാളെയുമനുവദിക്കില്ലെന്ന നിർബ്ബന്ധമാണവർക്ക്. കേരളത്തിന്റെ മണ്ണിൽ മലയാളിക്കു നേരിടുന്ന അന്യവൽക്കരണത്തിന്റെ ഭീകരമായ മുഖമാണ് മുല്ലപ്പെരിയാറിൽ കാണാവുന്നത്.

ഈ അണക്കെട്ടിന് കാലാകാലങ്ങളിൽ വേണ്ട അറ്റകുറ്റപ്പണികൾ നടത്തേണ്ട ചുമതല തമിഴ്നാടിനാണ്. പക്ഷേ എന്നെങ്കിലുമൊരു മലയാളത്തുകാരൻ ഉറക്കെ വിളിച്ചുപറയുമ്പോൾ മാത്രമാണ് അറ്റകുറ്റപ്പണികൾക്ക് തമിഴ്നാടുസർക്കാർ തയ്യാറാവുന്നതുതന്നെ. മലയാളപത്രങ്ങളിൽ എപ്പോഴെങ്കിലും വരുന്ന വാർത്തകളോ, അന്നേരം മൂടുതട്ടി എഴുന്നേറ്റുവരുന്ന കേരള സർക്കാർ പ്രസ്താവനകളോ വേണം മുല്ലപ്പെരിയാർ അണക്കെട്ടിനെ രക്ഷിക്കാൻ.

അണക്കെട്ടിൽനിന്നും വെള്ളം വഴിതിരിച്ചുവിടുന്ന റഗുലേറ്ററുകളുണ്ട് തൊട്ടടുത്ത്. ഈ റെഗുലേറ്ററിനും അണക്കെട്ടിനുമിടയിലുള്ള ഭാഗം വെറും മൺതിട്ടയാണ്. ഓരോ മൺസൂൺ കഴിയുമ്പോഴും ഈ ഭാഗം കുറേശ്ശെയായി മണ്ണിടിഞ്ഞു വീണുകൊണ്ടിരിക്കുകയാണ്. ഡാമിലെ ഉയർന്ന ജലനിരപ്പ് 152 അടിയാണ്. കഴിഞ്ഞ വർഷകാലത്ത് 149 അടിയോളം വെള്ളമുയരുകയുണ്ടായി. തുടർച്ചയായി ഇത്തരത്തിൽ വെള്ളം നിറയുകയും മൺതിട്ട കൂടുതലായി ഇടിയുകയും ചെയ്താൽ മുല്ലപ്പെരിയാർ അണക്കെട്ടെന്നൊന്ന് ഈ ഭൂമുഖത്തുണ്ടാവില്ല. മാത്രമല്ല, താഴെ വണ്ടിപ്പെരിയാർതൊട്ട്, കടലോരത്ത് ആലുവാപ്പട്ടണം വരെയും പ്രളയജലത്തിൽ അറബിക്കടൽ പൂകും. വെള്ളം കൊണ്ടുള്ള പ്രയോജനം തമിഴ്നാടിനും വിനാശം കേരളത്തിനുമായിരിക്കും. കേരള ജനതയുടെ സുരക്ഷിതത്വമൊന്നും അവർക്കു പ്രശ്നമേയല്ല.

എഴുപത്തഞ്ചു വർഷങ്ങൾക്കുമുമ്പ്, അതായത് രണ്ടു തലമുറകൾക്കപ്പുറം, അന്നത്തെ സാഹചര്യങ്ങളിൽ രൂപീകരിച്ച കരാർ സ്വന്തം നാടിന്റെ മാനാഭിമാനങ്ങൾ പണയപ്പെടുത്തുന്നതാണെന്ന് മനസ്സിലാക്കാനുള്ള ബുദ്ധി, പിന്നീട് കേരളം ഭരിച്ചവർക്കില്ലാതെപോയോ? ബുദ്ധിയില്ലാത്തവരാണ് കേരളം ഭരിച്ചതെന്നു പറയാൻ വയ്യ. അതോ സ്വന്തം സംസ്ഥാനത്തോട് കൂറില്ലായിരുന്നുവെന്നോ? അതിന് തെളിവില്ല എന്നു തറപ്പിച്ചു പറയാമെങ്കിലും, കൂറുവെളിപ്പെടുത്താനുള്ള നിർബ്ബന്ധമായ താല്പര്യം കാട്ടി എന്നതിനും ഒപ്പം തെളിവില്ല.

മുല്ലപ്പെരിയാർ അണക്കെട്ടിന്റെ സമീപത്തൊന്നും കേരളത്തിന് അവകാശാധികാരങ്ങളില്ല. പെരിയാർ തടാകത്തിലെ ബോട്ടുയാത്രപോലും അവിടം വന്യമൃഗ സങ്കേത കേന്ദ്രമാക്കപ്പെട്ടതുകൊണ്ടുമാത്രം അനുവദിക്കപ്പെട്ടതാണ്. പെരിയാറിനു ചുറ്റു



*തമിഴകത്തുനിന്നു കൊണ്ടുവന്ന് കുടിയിരുത്തിയ ദൈവം. അണക്കെട്ടിനോ അതോ ഉദ്യോഗസ്ഥർക്കോ കാവൽ?*



*പെരിയാർ തടാകം - ഒരു ദൃശ്യം*

മുള്ള കാടുകൾ കാട്ടുകള്ളന്മാരുടെ പിടിയിലാണെന്നുള്ളതു നിഷേധിക്കാനാവില്ല. കടുവസങ്കേത കേന്ദ്രമാണെങ്കിൽപോലും കടുവയെ കാണാൻ ചുവർചിത്രങ്ങൾ തേടണം. കൊമ്പനാനകളെ നേർച്ചനേർന്നാൽ പോലും കാണാൻ കിട്ടില്ല. കാട്ടുപോത്ത്, പലതരം മാനുകൾ, പക്ഷികൾ ഇവയെല്ലാം പുസ്തകത്താളുകളിൽ വെറുങ്ങലിച്ചു കിടക്കുന്നു.

നൂറുവർഷങ്ങൾക്കു മുമ്പുണ്ടായൊരു കൈക്കുറ്റപ്പാടു തിരുത്താൻ ഇപ്പോഴും നമ്മൾ തയ്യാറാകാത്തതെന്തേ? അറുന്നൂറിലേറെ നാട്ടുരാജ്യങ്ങളായി ഭാരതം ചിന്നിച്ചിതറിക്കിടന്ന കാലത്ത് അവ്യക്തവും അസ്ഥിരവുമായ ഭരണ കോയ്മകളും, ശിഥിലാഭിമുഖമായ രാജവാഴ്ചയും, ആരോപണ വിധേയമാകാവുന്ന ഉദ്യോഗസ്ഥ പ്രാമുഖ്യവുമെല്ലാം കൂടിക്കുഴഞ്ഞ ചാഞ്ചല്യത്തറകളിൽ ചമയ്ക്കപ്പെട്ട ഉടമ്പടികൾ ജനകീയവിരുദ്ധവും, ന്യായരഹിതവുമായിരുന്നുവെന്നു കരുതാൻ കഴിയും. ജനങ്ങൾക്കുയാതൊരറിവുമില്ലാതെ, ജനകീയാഭിപ്രായങ്ങൾക്കിടമില്ലാതെ, ജനങ്ങളുടെ ദൈനംദിനാവശ്യങ്ങൾക്കുപോലുമുതകാതെ തികച്ചും ജനവിരുദ്ധമായിത്തീരുന്ന ഉടമ്പടികൾ ശക്തമായ ജനകീയ സമ്മർദ്ദങ്ങൾകൊണ്ട് തിരുത്തിയെഴുതേണ്ടിയിരിക്കുന്നു.

കേരളം വരൾച്ചയുടെ വറചട്ടിയിൽ കരിയുമ്പോൾ പെരിയാറ്റിലെവെള്ളം കൊണ്ടു വിളയിച്ച ഭക്ഷ്യസാധനങ്ങളുമായി തമിഴ്നാടിൻെറ ചരക്കുവണ്ടി നമ്മുടെ വീട്ടുവാതിൽക്കൽ ഒരു ഗൂഢസ്മിതവുമായി എത്തുന്നു. നമ്മുടെ കാട്ടിലെ തടി, ആനക്കൊമ്പ്, ചന്ദനം, മറ്റുവനവിഭവങ്ങൾ, മൃഗസമ്പത്ത് എന്നിവയെല്ലാം ഒരു ഭയപ്പാടും കൂടാതെ തമിഴ്നാട്ടിലേക്ക് കടത്തിക്കൊണ്ടു പോകാൻ കാട്ടുകള്ളന്മാർക്ക് കഴിയും. പെരിയാർ വനത്തിൽ എന്തുനടക്കുന്നുവെന്നുപോലും നമുക്കറിയില്ല.

മുല്ലപ്പെരിയാർ അണക്കെട്ട് നേരിൽ കാണാൻപോലും കേരളീയർക്കനുവാദമില്ല. ഏക്കറൊന്നിന് അഞ്ചുരുപ വച്ച് ആണ്ടുതോറും കിട്ടുന്ന നക്കാപ്പിച്ചയും കൈപ്പറ്റി കൈയും കെട്ടിയിരിക്കുന്ന നമ്മുടെ സർക്കാരിന് ഇവിടുത്തെ ജനങ്ങളോടാണോ ബാദ്ധ്യത, അതോ നൂറുകൊല്ലം മുമ്പ് 'കണ്ടവൻെറ കക്ഷത്തുതലവെച്ചുകൊടുത്ത' പോലെയൊരുടമ്പടിയുണ്ടാക്കിയവരുടെ ദീർഘവീക്ഷണമില്ലായ്മയോടാണോ?

കേരളത്തിലെ ജനങ്ങളുടെ ക്ഷമാശക്തിക്കുമേലെയാണ് വാസ്തവത്തിൽ തമിഴ്നാട് അതിൻെറ അണക്കെട്ടുകൾ സ്ഥാപിച്ചിരിക്കുന്നത്. ഒരിക്കൽ സംഭവിച്ച മൗഢ്യം കേരളത്തെ കൊഞ്ഞനം കുത്തുന്നുണ്ട്. വെള്ളമില്ലാതെ ഉണങ്ങിവരണ്ട ഭൂമിയും മാനം നഷ്ടപ്പെട്ടു വിണ്ടുകീറിയ മനസ്സും. മലയാളിക്കു കുത്തുപാളയെടുക്കാൻ മറ്റൊരു കാരണവും വേണ്ട. അല്ലെങ്കിലെന്തിന്, കുത്തുപാളയ്ക്കൊരു കവുങ്ങുപോലുമില്ലാതായിട്ടുണ്ട്.

കേരളത്തെ രക്ഷിക്കാൻ വീറുകാട്ടേണ്ട രാഷ്ട്രീയക്കാർ പലരും പുറംതിരിഞ്ഞു നില്ക്കുകയാണ്. ദേശീയ ബോധമെന്നും പരസ്പരസൗഹാർദ്ദമെന്നുമൊക്കെ തക്കം പോലെ പുലമ്പി മാറിനില്ക്കുന്ന അവർ കാൽച്ചുവട്ടിലെ ഭൂമി ഒലിച്ചുപോകുന്നതറിയുന്നില്ല. തനിക്കു ജന്മം തന്ന് ഊട്ടിവളർത്തിയ നാടിൻെറ വിതുമ്പലുകൾ കേൾക്കാനവർക്കു നേരമില്ല. തങ്ങളുടെ അമ്മയായ ഭൂമി നാവുനനയ്ക്കാനിറ്റുവെള്ളം കിട്ടാതെയുഴറുമ്പോൾ, 'ഇല്ലാപ്രശ്നങ്ങ'ളുടെ ഭാണ്ഡമഴിച്ചു വഴിയോര മാജിക്കുകാരൻെറ സാമർത്ഥ്യത്തോടെ കാര്യം കാണുന്നവർക്കു മുന്നിൽ നാവുവിഴുങ്ങിയിരുപ്പാണ്. ചിതൽതിന്ന കരാറുകൾ തള്ളി ക്കളഞ്ഞ് നമ്മുടെ വെള്ളവും നമ്മുടെ മണ്ണും നമ്മുടെ കുഞ്ഞുങ്ങളുടെയെങ്കിലും നന്മയ്ക്കുതകുവാൻ പര്യാപ്തമാക്കിത്തീർക്കേണ്ടതുണ്ട്.

മൊല്ലാക്കയ്ക്ക് പ്രായോഗികബുദ്ധി പരിമിതമാണ്. ഒട്ടകം അങ്ങനെയല്ലല്ലോ. .അതു തൊഴിക്കാൻ കാലുയർത്തും മുമ്പെങ്കിലും ധ്യാനം മതിയാക്കണം.



# പെൻഡുലം

എ. അയ്യപ്പൻ

പുലർച്ചയിൽ
എന്നെ ആദ്യമുണർത്തുന്ന പക്ഷി
ഏതെന്നെനിക്കറിഞ്ഞുകൂട.
കോഴി ഒരു പക്ഷിയാണെങ്കിലും
ഒരു പരിധിവരെയേ പറക്കൂ.

ഉറക്കക്കുറവുണ്ടെങ്കിലും
ഉണരാതെ കിടക്കാമെന്നോർത്ത്
ഏതു പക്ഷിയാണാദ്യമുണർത്തുന്നതെന്നറിയാൻ
കണ്ണടച്ചു കിടന്നു.
ഒരനക്കവുമില്ലാത്ത ഇരുട്ട്.

അമ്മൂമ്മയുടെ ചുമ
പ്രാരാബ്ധങ്ങളുടെ പരാതികൾ
കുട്ടിയുടെ കരച്ചിൽ
പട്ടിയുടെ കുരച്ചിൽ
എല്ലാം കഴിഞ്ഞു.
കാലത്തിന്റെ നിമിത്തത്താൽ
പകൽ പെൻഡുലമോടുന്നത്
ആരും ശ്രദ്ധിക്കുന്നില്ല.
പെൻഡുലം എന്ന പിംഗളകേശിനി
രാത്രിയാണ് പ്രത്യക്ഷയാവുക.

പെൻഡുലമാടുന്നു
അന്നനടത്താളത്തിൽ.
പക്ഷിയെ മറന്ന്
ഞാൻ പെൻഡുലത്താളമെണ്ണി.
ഓരോ ടിക്ടിക്കിനോടൊപ്പം
ഞാൻ മരിച്ചുകൊണ്ടിരിക്കെ
എണ്ണത്തിൽ പലപ്പോഴും പിഴച്ചു.
പിന്നീടു ജയിച്ചു.
അപ്പോഴും പെൻഡുലം നടക്കുന്നുണ്ടായിരുന്നു.
പെൻഡുലം നടത്തത്തോടൊപ്പം
എന്റെ എണ്ണലോടൊപ്പം
എന്നെയും കൊണ്ടുപോകുന്നു.
ജരാനര നൽകുന്നതോടൊപ്പം
എന്നെ കുളിപ്പിച്ചുറക്കുവാൻ
പെൻഡുലമാടുന്നു.
ഉറക്കത്തിലേക്കു വീഴുമ്പോൾ
പ്രാരാബ്ധങ്ങളുടെ പരാതികൾ
അമ്മൂമ്മയുടെ ചുമ
കുട്ടിയുടെ കരച്ചിൽ
അകലെ പട്ടിയുടെ കുരച്ചിൽ
വീട്ടിലെ പട്ടിയുടെ ഏറ്റുകുരച്ചിൽ

അപ്പോഴാണ്
അടുക്കളയിൽ
കള്ളപ്പൂച്ചയുടെ വരവ്.
മീൻപാത്രത്തിന്റെ വീഴ്ച.
പെങ്ങളുണരുമ്പോൾ
പൂച്ചയുടെ മെർക്കുറിക്കണ്ണുകൾ.
പെൻഡുലത്തിന്റെ കണക്കുപിഴയ്ക്കുന്നു.
കോഴികൂവുന്നതോടൊത്ത്
ഒരുകൂട്ടം പക്ഷികളുടെ ഉണർത്തുപാട്ട്.
ഞാനെന്റെ പക്ഷിയുടെ പാട്ട് തിരിച്ചറിഞ്ഞു.

പാൽക്കാരന്റേയും പത്രക്കാരന്റേയും
സൈക്കിൾ ബെല്ലുകൾ.
പകലിന്റെ ഒച്ചയിൽ
പെൻഡുലം ലയിക്കുന്നു.
ക്ലോക്കിന്റെ സൂചി
അതിന്റെ അച്ചുതണ്ടിൽനിന്ന് സ്വയം തിരിയുന്നു.

ഇല്ല
ഞാൻ മരിച്ചിട്ടില്ല
വെള്ളകീറുന്നു
എന്റെ പേരില്ലാപ്പക്ഷി പാടുന്നു
ഭൂമി അതിന്റെ അച്ചുതണ്ടിൽനിന്ന്
സ്വയം തിരിയുന്നു.

# നേതാക്കളില്ലാത്ത ഭൂഗോളം



നേതാക്കന്മാരില്ലാത്ത ലോകം. നാം ജീവിക്കുന്ന ഈ ലോകത്തിൻെറ ദുർഗതി അതാണ്. അത് ഈ കാലഘട്ടത്തിനേറ്റ ശാപമാണോ, ആർക്കറിയാം?

ഈ ലോകത്തിൽ എത്രയോ നേതാക്കൾ ഇന്നുണ്ട്. പുതിയതായി എത്രയോ രാജ്യങ്ങൾ പിറവിയെടുക്കുന്നു? എത്രയോ രാജ്യങ്ങളിൽ ജനാധിപത്യത്തിൻെറ സൂര്യോദയമുണ്ടാകുന്നു? അവിടെയൊക്കെ പുതിയ നേതാക്കന്മാരല്ലേ വളർന്നുവരുന്നത്? പക്ഷേ ലോകരാഷ്ട്രങ്ങളുടെ ഗതി നിയന്ത്രിക്കാൻ, മാനവരാശിയുടെ മേൽ സ്വാധീനം ചെലുത്താൻ സാധിക്കുന്ന നേതാക്കളെ അവരിൽ നമുക്കു കാണാൻ കഴിയുന്നില്ല. അങ്ങനെയല്ലാത്തവരെ നേതാക്ക ളായി അംഗീകരിക്കാൻ ലോക ത്തിനു കഴിയുകയില്ല. അതുകൊണ്ടാ ണിപ്പോൾ ലോകം ആശങ്കയു ടെ കരിനിഴലിലായിരിക്കുന്നത്.

കടന്നുപോയ കാലഘട്ടത്തിലെ നേതാക്കന്മാരെ ഒന്നു നോക്കൂ. അമേരിക്കയിൽ റൂസ്‌വെൽറ്റ്, ബ്രിട്ടനിൽ ചർച്ചിൽ, ഫ്രാൻസിൽ ഷാളെ ഡിഗോളെ, ജർമ്മനിയിൽ അഡ്നോവർ, ഇന്ത്യയിൽ നെഹ്രു, ഈജിപ്തിൽ ജനറൽ നാസർ, യൂഗോസ്ലാവ്യയിൽ മാർഷൽ ടിറ്റോ, ഇസ്രായേലിൽ ഡേവിഡ് ബെൻഗൂറിയൻ, കെനിയയിൽ ജോമോ കെനിയാത്ത അങ്ങനെയൊരു നല്ല നേതൃത്വനിര. ഇവരിലൊക്കെ ജനാധിപത്യ ഭരണാധികാരികളും പട്ടാള ഭരണാധികാരികളും കണ്ടേക്കാം. പക്ഷേ ലോകത്തിൻെറഗതി തിരിച്ചുവിടുന്നതിലും മാനവരാശിയുടെ മേൽ സ്വാധീനം ചെലുത്തന്നതിലും അവരൊക്കെ ഗണ്യമായ പങ്കുവഹിച്ചു. അവരിലധികം പേരും ലോകത്തിൻെറ ആദരവു പിടിച്ചുപറ്റിയ തനി നേതാക്കൾ തന്നെയായിരുന്നു.

അവരെ പിന്തുടർന്നുവന്ന വരും മാനവരാശിക്കു ചെറിയ പ്രത്യാശയെങ്കിലും നൽകാൻ കഴിഞ്ഞവരായിരുന്നു; പ്രത്യയശാസ്ത്രപരമായി പാളിച്ചകളുടെ വഴികളിലൂടെ സഞ്ചരിക്കേണ്ടിവന്ന വരായിരുന്നെങ്കിലും കൂടി. അമേരിക്കയിലെ കെന്നഡിയും സോവിയറ്റ്‌യൂണിയനിലെ ക്രൂഷ്ചേവും ജർമ്മനിയിലെ വില്ലി ബ്രാൻഡും ഇസ്രായേലിലെ ഗോൾഡമേയറും ബ്രിട്ടനിലെ ഹാരോൾഡ് മാക്‌മില്ലനുമൊക്കെ.

റൂസ്‌വെൽറ്റിൻെറ കുപ്പായത്തിൽ ബിൽക്ലിൻറനെയും ചർച്ചിലിൻെറ കുപ്പായത്തിൽ ജോൺ മേജറെയും ഡിഗോളെയുടെ കുപ്പായത്തിൽ ഫ്രാങ്കോമിറ്ററാൻഡിനെയും അഡ്നോവറുടെ കുപ്പായത്തിൽ ഹെൽമറ്റ് കോളിനെയും നെഹ്രുവിൻെറ കുപ്പായത്തിൽ നരസിംഹറാവുവിനെയും കാണുമ്പോൾ ലോകത്തിന് അവരോടൊക്കെ അനാദരവു തോന്നിയാൽ എന്തിനത്ഭുതപ്പെടുന്നു? വന്ന പാടെ നിറംമങ്ങിപ്പോയവരാണ് ആ നേതാക്കളിൽ മിക്കവാറും എല്ലാവരുംതന്നെ. തെളിയിക്കപ്പെട്ട പ്രാഗത്ഭ്യത്തെക്കാൾ എന്തോ ഭാഗ്യംകൊണ്ടു മാത്രം ഇടത്തട്ടിൽനിന്ന് നാടകീയമായി മേൽത്തട്ടിലെ ഉന്നതപീഠത്തിലെത്തിയവർ. അനാദരവ് ഒരു മാറാലപോലെ ഈ നേതാക്കളെയൊക്കെ പൊതിഞ്ഞിരിക്കുന്നു. ഇടത്തട്ടിൽ നിൽക്കേണ്ടിയിരുന്നവർ മേൽത്തട്ടിൽക്കയറിനിന്ന് രാഷ്ട്രങ്ങളെ നയിക്കുമ്പോൾ അവർക്കു മാന വരാശിക്കു പ്രത്യാശനൽകാൻ സാധിക്കാതെ വരുന്നെങ്കിൽ ആരെയാണ് നമുക്ക് പഴിക്കാൻ കഴിയുക?

**കെ.എം. റോയ്**

കമ്യൂണിസ്റ്റ് പ്രത്യയശാസ്ത്രത്തിൻെറ പതനത്തോടെയുംസോവിയറ്റ് യൂണിയൻെറ തിരോധാനത്തോടെയും വൻയുദ്ധത്തിൻെറ സാദ്ധ്യത ഏറെ മങ്ങിയെന്നു കണക്കുകൂട്ടിയിരുന്നവർക്കാകെ തെറ്റി. അമേരിക്ക ഒരുഭാഗത്തും സോവിയറ്റ്‌യൂണിയൻ മറുഭാഗത്തുമായി ശാക്തേയ ചേരികൾ തമ്മിലുള്ള വൻയുദ്ധത്തിൻെറ സാദ്ധ്യത കാർമേഘം അലിയുംപോലെ അലിഞ്ഞുപോയി എന്നതു സത്യമാകാം. പക്ഷേ യുദ്ധവിപത്തിൻെറ പുക ഇന്നെവിടെനിന്നെല്ലാം ഉയരുന്നു? അണ്വായുധങ്ങളുടെ കാഞ്ചിയിലേക്ക് ഇപ്പോൾ കൂടുതൽ ചൂണ്ടുവിരലുകൾ നീളുന്നു.

അണ്വായുധങ്ങൾ കൈവശമുണ്ടെന്നു സമ്മതിക്കുന്ന, കൈവശപ്പെടുത്താൻ വെമ്പുന്ന രാഷ്ട്രങ്ങളുടെ എണ്ണം കൂടുകയാണിപ്പോൾ. അണ്വായുധങ്ങൾ കൈവശമുള്ള രാജ്യങ്ങളാണ് അമേരിക്കയും ബ്രിട്ടനുംഫ്രാൻസും ചൈനയും റഷ്യയും ഉക്രെയിനും കസാക്കിസ്ഥാനും ബെലാറസും. ഇതിൽ അവസാനത്തെ മൂന്നു രാജ്യങ്ങളും അണ്വായുധം ഉപേക്ഷിക്കാമെന്നുപറയുന്ന മൂന്നു മുൻസോവിയറ്റ് റിപ്പബ്ലിക്കുകളാണ്. പക്ഷേ റഷ്യയുടെ നിയന്ത്രണത്തിലാണെങ്കിലും ആ രാജ്യങ്ങളുടെ കൈയിൽ അണുബോംബുകളുണ്ടെന്ന സത്യം മറന്നുകൂടാ.

ഔദ്യോഗികമായി സമ്മതിക്കുന്നില്ലെങ്കിലും അണ്വായുധങ്ങളുണ്ടെന്നു കരുതപ്പെടുന്ന രാജ്യങ്ങൾ ഇസ്രായേലും ഇന്ത്യയും പാക്കിസ്ഥാനുമാണ്. ഇനിയുള്ളത് അണ്വായുധങ്ങളുണ്ടാക്കാൻ ശ്രമിക്കുന്ന രാജ്യങ്ങൾ. ഉത്തരകൊറിയ, ഇറാഖ്, ഇറാൻ, സിറിയ, ലിബിയ, അൾജീറിയ തുടങ്ങിയ രാജ്യങ്ങളാണവ. ഹാംബർഗ്ഗിലെ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ പീസ് റിസർച്ച് ആൻഡ് സെക്യൂരിറ്റി പോളിസിയിലെ ഗവേഷകനായ ഗോസ്ന്യൂനക്ക് പറയുന്നത് ഏതെങ്കിലുമൊരു രാജ്യം അണ്വായുധം വികസിപ്പിച്ചെടുക്കണമെന്ന് തീരുമാനിച്ചാൽ ആർക്കുമതു തടയാനാവില്ലെന്നാണ്. വർണ്ണവിവേചന ഭരണ കൂടമെന്നതുകൊണ്ട് ലോകരാഷ്ട്രങ്ങളുടെ ഉപരോധങ്ങളും ബഹിഷ്കരണങ്ങളുമുണ്ടായിട്ടും ദക്ഷിണാഫ്രിക്ക അണ്വായുധം വികസിപ്പിച്ചെടുത്തു എന്നതിൽ നിന്നുതന്നെ ഇതു വ്യക്തമല്ലേ?പക്ഷേ നാലുവർഷം മുമ്പ് പ്രസിഡണ്ട് ഡിക്ലാർക്കിൻെറ ഭരണകൂടം അവയൊക്കെ നശിപ്പിച്ചുകളയുകയാണുണ്ടായതെന്നത് മറ്റൊരു കാര്യം.

സോവിയറ്റുയൂണിയൻ അപ്രത്യക്ഷമായതോടെ ഭൂമിയുടെ മുഖത്തുനിന്നു യുദ്ധഭീഷണിയും അപ്രത്യക്ഷമായി എന്ന കണക്കുകൂട്ടൽ അപ്പാടെ തെറ്റിയിരിക്കുന്നു. ഉണ്ടായിരുന്ന സോവിയറ്റ്‌യൂണിയനേക്കാൾ അപകടഭീഷണിയുയർത്തുന്നത് ഇല്ലാതായ സോവിയറ്റ്‌യൂണിയനാണ്. സോവിയറ്റ്‌യൂണിയനിൽനിന്ന് സ്വാതന്ത്ര്യം നേടിയ മുൻ റിപ്പബ്ലിക്കുകളായ രാഷ്ട്രങ്ങൾ ഇന്ന് സ്പർദ്ധയുടെ പാതയിലാണ്. ഈ റിപ്പബ്ലിക്കുകളുടെ മേൽ എഴുപതുവർഷത്തോളം ആധിപത്യം സ്ഥാപിച്ചിരുന്ന റഷ്യക്കാരൻ ഇന്നും ആ ആധിപത്യം വീണ്ടെടുക്കാൻ കൊതിക്കുന്നവനാണ്. ആ റഷ്യൻ തീവ്രവാദികളുടെ കൈകളിലാണ് ഭരണം ചെന്നെത്തുന്നതെങ്കിൽ നഷ്ടപ്പെട്ട റിപ്പബ്ലിക്കുകൾ വീണ്ടെടുക്കാൻ അവർ ആയുധം കൈയിലെടുത്തു എന്നുവരും. ആ യുദ്ധം പരസ്പരം പോരാടുന്ന പഴയ റിപ്പബ്ലിക്കുകളെ വറുതിയുടെ ഗർത്തങ്ങളിൽ വീഴ്ത്തും. വറുതിക്കിടയിലും പടയൊരുക്കം നട ത്താൻ ഈ റിപ്പബ്ലിക്കുകൾ തങ്ങ ളുടെ അണ്വായുധങ്ങൾവരെ വിറ്റുവെന്നുവരാം.

അണ്വായുധങ്ങൾ വിൽക്കാൻ തയ്യാറായാൽ അത് വാങ്ങാനെത്തുക എണ്ണപ്പണംകൊണ്ട് സമ്പന്നമായ ഇറാഖും ഇറാനുമൊക്കെയായിരിക്കും. മതതീവ്രവാദികൾ നിയന്ത്രിക്കുന്ന ഇറാൻെറയും ഇറാഖിൻെറയുമൊക്കെ കൈകളിൽ അണ്വായുധങ്ങളെത്തിച്ചേർന്നാൽ പിന്നെ ഒരു ആണവയുദ്ധത്തിന് അധികനാൾ കാത്തിരിക്കേണ്ടിവരുമോ? പ്രത്യയശാസ്ത്രങ്ങൾ തമ്മിലുള്ള സംഘർഷത്തിൻെറ കാലം കടന്നുപോയിക്കഴിഞ്ഞിരിക്കുന്നു. പാശ്ചാത്യരാജ്യങ്ങൾ ലോകത്തിൻെറ മേൽ സ്ഥാപിച്ചിരുന്ന ആധിപത്യം അസ്തമിക്കുകയായി. ഇനി വ രുന്നത് സംസ്കാരങ്ങളുടെ സംഘർഷകാലമാണ്. പാശ്ചാത്യലോവും ഇസ്ലാമും തമ്മിൽ, സ്ലാവി യൻ റഷ്യൻ സംസ്കാരവും ഇസ്ലാമും തമ്മിൽ, ഇസ്ലാം–ഹിന്ദു സംസ്കാരങ്ങൾ തമ്മിൽ, ചൈനീസ് ജാപ്പനീസ് സംസ്കാരങ്ങൾ തമ്മിൽ ഒക്കെയുള്ള ഏറ്റുമുട്ടലുകൾ. അതിൻെറ പ്രകടമായ ഫലമാണ് ഏഷ്യൻ രാജ്യങ്ങളിൽ ഇന്നു കാണുന്ന ആയുധസംഭരണവും പടയൊരുക്കങ്ങളും. പാശ്ചാത്യരാജ്യങ്ങൾ ആയുധങ്ങൾ വെട്ടിക്കുറയ്ക്കുമ്പോഴാണിതൊക്കെ സംഭവിക്കുന്നതെന്നോർക്കണം. ശീതസമരങ്ങളുടെ കാലങ്ങളിൽനിന്നു വൻയുദ്ധങ്ങളുടെ കാലങ്ങ ളിലേക്കു ലോകം നടന്നുനീങ്ങുകയാണോ?

ഈ വിപൽസന്ധിയിൽ ലോകത്തിനു പ്രത്യാശയുടെ കിരണ ങ്ങൾ കാണിക്കാനുള്ള തിരികൊളുത്താൻ വലിയ മനസ്സുള്ള, വലിയ ദൂരത്തിൽ കാര്യങ്ങൾ കാണാൻ കഴിയുന്ന, വലിയ നേതാക്കൾ ലോകത്തിലുണ്ടാവണം. അങ്ങനെ യുള്ള നേതാക്കൾ ഇനി പിറക്കേണ്ടിയിരിക്കുന്നു. യഥാർത്ഥത്തിൽ ഇതോർത്താണ് നാം ജീവിക്കുന്ന ഈ ലോകം ഇന്ന് ആശങ്കപ്പെടുന്നത്.

നോവൽ

# കാസ്സിയോപ്പിയാക്കാരൻ നോയേൽ കാസ്റ്റെലിനോ

1

സി. രാധാകൃഷ്ണൻ

മാനത്തുനിന്ന് പൊട്ടിവീണപോലെയാണ് നൊയേൽ കടന്നുവന്നത്. നഗരത്തിലെ പത്രമാപ്പീസിലെ മൂന്നാം നിലയിൽ പരിശീലനത്തിന് വന്നവരുടെ കൂട്ടത്തിൽ ഇനി ആരും എത്താനില്ല എന്ന് എല്ലാവരും വിചാരിച്ചിരിക്കെ നൊയേൽ പ്രത്യക്ഷപ്പെട്ടു. എല്ലാവരേയും നേരത്തെ അറിയാമല്ലോ എന്ന ഭാവത്തോടെ ചിരിച്ചുകൊണ്ട് പ്രവേശിച്ച ആ ചെറുപ്പക്കാരൻ സുന്ദരനും സൗമ്യനുമാണെന്ന കാര്യത്തിൽ ഒരു തർക്കവും ആർക്കും ഒററനോട്ടത്തിൽത്തന്നെ ഇല്ലായിരുന്നു.

ബാക്കി ട്രെയിനികളായ ഞങ്ങൾ ആറുപേർ, രണ്ടു ദിവസം മുമ്പേ എത്തിയവർ, ഏഴാമതൊരാൾ വരാൻ ഉണ്ടെന്ന് കരുതിയിരുന്നില്ല. ഞങ്ങളുടെ 'ഗുരു' കുറച്ചിട മുൻപു പറഞ്ഞത് 'ആറും തികഞ്ഞു' എന്നായിരുന്നു. സാധാരണയിൽ ഇരട്ടി നീളമുള്ള ഒരു പെൻസിൽ എത്ര മെലിഞ്ഞതാണെന്ന് തോന്നുമോ ശോഷിച്ചതെന്ന തോന്നൽ അതിലേറെ ഉളവാക്കുന്ന സേത്തി എന്ന ഗുരു ഇതു പറയുമ്പോൾ ഏഴാമതൊരു വിരൽ വെറുതെ നിവർത്തിപ്പിടിച്ചിരുന്നു.

ഗുരുവിന് ഒരു ചിരഞ്ജീവിയുടെ ലക്ഷണങ്ങളുണ്ട്. ചിലർ കാഴ്ചയിൽ മരണമില്ലായ്മയുടെ അങ്കി അണിഞ്ഞവരായി ഉണ്ടാകാറുണ്ടല്ലോ. അത്തരമൊരു അപൂർവ്വജീവൻ. ആ താടിയിലെ നരയും പുരികങ്ങളുടെ വിൽവളവും നെററിയിൽ പാറപ്പുറത്ത് ആയിരത്താണ്ടുകളായി നീരൊഴുകി ചാലുകളുണ്ടായപോലെ കിടക്കുന്ന നിരവധി ചുളിവുകളും എപ്പോഴും ഒരുപോലെ നിലനിൽക്കുന്ന ആ ചിരിയും കണ്ണുകളിലെ ഭാവത്തിൻെറ സ്ഥിരതയും നീണ്ടു കൂർത്ത മൂക്കിൻെറ വളവില്ലായ്മയും ഇതേ തരത്തിലുള്ള മററു നൂറുകൂട്ടം കാര്യങ്ങളും മരണമില്ലായ്മയുടെ സാക്ഷ്യങ്ങൾ.

ഈ പ്രത്യേകതകൾ ഇത്രയോ ഇതിലേറെയോ നൊയേലിലും ഉണ്ടെന്നു കണ്ട് അമ്പരന്ന ഞങ്ങൾ ഇരുവരേയും മാറിമാറി നോക്കിപ്പോയി. ഗുരുവും നൊയേലും അപ്പോൾ അന്യോന്യം തിരിച്ചറിയുകയായിരുന്നു എന്നു വെറുതെ തോന്നി.

"നൊയേൽ കാസ്ററലിനൊ, സർ" എന്ന് കൈനീട്ടി മുന്നോട്ടുചെന്ന "കാസ്ററി"യോട് ഗുരു 'അവിനാശ് സേത്തി' എന്ന് സ്വയം പരിചയപ്പെടുത്തി. ഇതും അത്ഭുതമായിരുന്നു. ഗുരുവിൻെറ പേർ അദ്ദേഹം സ്വയം ഞങ്ങളോടാരോടും പറയുകയുണ്ടായില്ല. ഞങ്ങളുടെ പേർ അങ്ങോട്ട് പറയുക മാത്രമായിരുന്നു ഞങ്ങളുടെ പരിചയപ്പെടൽ. തൻെറ മുന്നിലെ ലിസ്ററിൽ ഒന്നു നോക്കി ഗുരു ചിരിച്ചു. "ഇന്നലെ ഈ പട്ടികയിൽ ഈ പേർ ഇല്ലായിരുന്നു."

ഇൻറർവ്യൂവിന് വന്നവരുടെ കൂട്ടത്തിൽ കാസ്ററി ഇല്ലായിരുന്നു എന്നും ഞാൻ ഓർത്തു.

"എവിടന്നാണ് വരുന്നത്?" എന്നായിരുന്നു ഗുരുവിൻെറ അടുത്ത ചോദ്യം.

നൊയേൽ പറഞ്ഞു: "കാസ്സിയോപ്പിയായിൽനിന്ന്."

അസാധാരണമായ ഈ ഉത്തരത്തോട് 'അതെയതെ' എന്നു മാത്രമാണ് ഗുരു പ്രതികരിച്ചത്. ലിസ്ററിൽ ഈ പേർ വന്നതിൽ ജനറൽ സെക്ഷനിലും അത്ഭുതമുള്ളതായി പിന്നീട് പറഞ്ഞുകേട്ടു. 'ഉന്നതങ്ങളിൽനിന്നു വന്നവൻ' എന്നാണ് നൊയേൽ ആ ദിവസങ്ങളിൽ അറിയപ്പെട്ടത്. കമ്പനിയിലെ വലിയവരുടെ ആൾ എന്നേ ഇതുകൊണ്ട് എല്ലാവരും ഉദ്ദേശിച്ചുള്ളു. കാസ്ററെലിനോ എന്ന പേര് ഗോവാക്കാർക്കാണ് ഉണ്ടാകാറ്. ഈയാൾ ഗോവാക്കാരനാണെന്ന നിഗമനത്തിൽ എല്ലാവരുമെത്തിയത് അങ്ങനെയാണ്.

പത്രപ്രവർത്തകരായി പരിശീലനം നേടാൻ എഴുത്തു പരീക്ഷയും ഇൻറർവ്യൂവും കഴിഞ്ഞ് പ്രവേശനം നേടിയ മററ് ആറു പേരിൽ രണ്ട് പെൺകുട്ടികളുണ്ടായിരുന്നു. ഒരാൾ തമിഴ്നാട്ടുകാരി അലമേലു. മറേറത് എവിടത്തുകാരിയെന്നറിയാത്ത മെറി. നൊയേൽ എത്തിയ അന്നുതൊട്ടുതന്നെ അവനും മെറിയും ഒരു ജോഡിയായി. അതും ഒരു ആശ്ചര്യമായിരുന്നു. ശരിയാണ്. പ്രേമത്തിന് വളർന്നു വികസിക്കാൻ ഏറെ സമയമൊന്നും വേണ്ട. എന്നാലും ഇത്ര വേഗം!

ബാക്കി അഞ്ചുപേരും ഭാവിയിലെ പോസ്ററിങ്ങ് മുതലായ കാര്യങ്ങളെപ്പററി വേവലാതിപ്പെടുകയും ചൂടുപിടിച്ച ചർച്ചകൾ നടത്തുകയും ചെയ്യുമ്പോൾ ഇവർ ഇരുവരും ഇതിലൊന്നും ഒരു താല്പര്യവുമില്ലാതെ മാറി നടന്നു.

സൂര്യന് ചുവടെ ഉള്ള എല്ലാ സംഗതികളേക്കുറിച്ചും നൊയേലിനുള്ള അസാമാന്യമായ അറിവായിരുന്നു മറെറാരു വിസ്മയകരമായ കാര്യം. എന്തു ചോദിച്ചാലും രണ്ടാമതൊന്ന് ആലോചിക്കാതെ മൂപ്പർ ഉത്തരം തരും. ആ ഉത്തരം ശരിയുമായിരിക്കും. ഓർമ്മയാണല്ലോ ഒരു പത്രപ്രവർത്തകനുവേണ്ട ഏററവും വലിയ ഗുണം. ഞങ്ങളൊക്കെ റഫറൻസ് ലൈബ്രറിയിൽ പരതുമ്പോൾ നൊയേൽ ഫീച്ചർ എഴുതിക്കഴിഞ്ഞിരിക്കും. പേരുകൾ മുതൽ കൊല്ലങ്ങൾ വരെ കാണാപ്പാഠം.

ഇതെല്ലാം ഒരു തമാശ എന്ന രീതിയിലാണ് അവനും മെറിയും പെരുമാറിയത്. ഓർമ്മയുടെ കാര്യത്തിൽ മെറിയും മോശക്കാരിയല്ലായിരുന്നു.

ട്രെയിനിങ്ങ് തുടങ്ങി ഒരാഴ്ചയ്ക്കകം സാജൻ എന്നവൻ രസകരമായ ഒരു വാർത്തയുമായി വന്നു. നൊയേലും മെറിയുമായി പിണക്കമാണെന്നായിരുന്നു വാർത്ത. തെളിവായി സാജൻ ചൂണ്ടിക്കാണിച്ച വസ്തുത ഇവർ തമ്മിൽ സംസാരിക്കുന്നേയില്ല എന്നതായിരുന്നു. ഞങ്ങൾ അവരെ നിരീക്ഷണവിധേയരാക്കാൻ തീരുമാനിച്ചു.

## ദിവ്യമൊരു തമാശ

ശരിയാണെന്നു കണ്ടു. ഇരുവരും വളരെ അടുപ്പത്തോടെയാണ് പെരുമാറുന്നതെന്നാലും പരസ്പരം ഒരക്ഷരവും ഉരിയാടുന്നില്ല. തുടർച്ചയായ ദിവസങ്ങളിൽ ഇതേ രീതി തന്നെ കണ്ടപ്പോൾ അഭ്യൂഹങ്ങൾ പലതും നിലവിൽ വന്നു.

നിരീക്ഷണപാടവമാണ് പത്രപ്രവർത്തകർക്കുണ്ടായിരിക്കേണ്ട മറെറാരു അത്യാവശ്യ സിദ്ധി. ആ പാടവത്തിൽ മോശക്കാരിയല്ലാത്ത അലമേലുവാണ് സംശയം പറഞ്ഞത്. പിണക്കമല്ല, ഈ കാമുകീകാമുകന്മാർ വാക്കുകളുടെ സഹായമില്ലാതെ സംസാരിക്കുന്നു!

മെറിയെ സൂക്ഷ്മമായി നിരീക്ഷിച്ചാണ് താൻ ഇത് പറയുന്നതെന്നും അലമേലു വെളിപ്പെടുത്തി. നൊയേൽ മനസ്സിൽ വിചാരിച്ചാൽ മെറി അറിയും. മറിച്ചും!

ഇതേത്തുടർന്ന് ഞങ്ങളെല്ലാരും ഇവരെ കുറേക്കൂടി ശ്രദ്ധിക്കാൻ തുടങ്ങി. അസാധാരണമായി എന്തോ ചിലത് ഇവരുടെ പെരുമാററത്തിൽ ഉണ്ട് എന്ന തീരുമാനത്തിൽത്തന്നെയാണ് എല്ലാവരും എത്തിയത്. വിശദാംശങ്ങളിൽ മാത്രമേ വ്യത്യാസങ്ങളുണ്ടായിരുന്നുള്ളു. ഒരാൾ മനസ്സിൽ നിനച്ചാൽമതി, മറേറയാൾ അറിയും എന്നായിരുന്നു സാജൻെറ വാദം. അലമേലു പക്ഷേ സമ്മതിച്ചില്ല.

അത്രയൊന്നുമില്ല. നല്ല മനപ്പൊരുത്തമെന്നതിൽക്കവിഞ്ഞ ഒന്നുമില്ല എന്ന് ഇക്കാര്യത്തിൽ പ്രാഥമികനിരീക്ഷണം നടത്തി റിപ്പോർട്ട് ചെയ്ത അലമേലു ശക്തിയായി വാദിച്ചു.

ഒരാൾ ഒരു പുസ്തകം മനസ്സിൽ വായിക്കുന്നതും മറേറയാൾ വെറുതേ കണ്ണുമടച്ചിരുന്ന് എല്ലാം മനസ്സിലാക്കുന്നതും കാണാൻ കഴിഞ്ഞു എന്നാണ് സാജൻ റിപ്പോർട്ട് ചെയ്തത്. അലമേലു ചോദിച്ചു: 'കണ്ണടച്ചിരിക്കുന്ന ആൾ ഉറങ്ങുകയല്ലെന്നതിന് തെളിവെന്താണ്?' സാജൻ തൻെറ നിരീക്ഷണങ്ങൾ അവതരിപ്പിച്ചു. 'കണ്ണുമടച്ചിരിക്കുന്ന ആൾ നാമെല്ലാം വായിക്കുമ്പോൾ സാധാരണയായി ചെയ്യാറുള്ളപോലെ തല കുലുക്കുകയും നെററി ചുളിക്കുകയും പുരികം വളയ്ക്കുകയും ചെയ്തിരുന്നു.'

"സ്വപ്നം കാണുകയായിക്കൂടെ?" എന്നാണ് അലമേലു ചോദിച്ചത്.

തീർത്തറിയാൻ വിഷമമായ ഇക്കാര്യം ഇങ്ങനെ സംശയം മാത്രമായി തുടർന്നു. അങ്ങനെ ഇരിക്കെയാണ് ഏതാനും നാളുകൾക്കകം രണ്ട് സംഭവങ്ങൾ നടന്നത്. ഒരുദിവസം രാവിലെ പതിനൊന്നു മണിക്ക് ഗുരുവിൻെറ ക്ലാസ്സ് നടക്കുന്നതിനിടയിൽ നൊയേൽ പെട്ടെന്നെഴുന്നേററ് പുറത്തുപോകാൻ അനുവാദം ചോദിച്ചു. ഒരു ചെറുചിരിയോടെ ഗുരു സമ്മതം മൂളി. ഉച്ചയ്ക്കുശേഷമാണ് നൊയേൽ തിരികെവന്നത്. നഗരത്തിലെ ബസ്സിൽ യാത്ര ചെയ്യുകയായിരുന്ന മെറിയെ തേൾ കുത്തി എന്ന് പിറേറന്നാളാണ് ഞങ്ങൾ അറിയുന്നത്. വൈയെംസിയേയിലാണ് നൊയേൽ താമസം. മെറി വൈഡബ്ളിയൂസിയേയിലും. മെറിക്ക് വേദനിച്ചത് നൊയേൽ എങ്ങനെ പറയാതെ അറിഞ്ഞു?

മറേറ സംഭവം കുറേക്കൂടി ദുരൂഹമായിരുന്നു. ഞങ്ങൾ ട്രെയ്നികൾ സ്വന്തമായി റിപ്പോർട്ടുകൾ നൽകണമായിരുന്നു. എന്തിനേക്കുറിച്ചെങ്കിലും ഒരു കഥ കെട്ടിച്ചമച്ചതായാലും മതി. ഒരിക്കൽ നൊയേൽ ഫയൽ ചെയ്ത റിപ്പോർട്ട് ചൈന നടത്തിയ ഒരു ഹൈഡ്രജൻബോംബു സ്ഫോടനത്തേപ്പററി ആയിരുന്നു. സ്ഥലവും സമയവും പൊട്ടിത്തെറിയുടെ ശക്തിയും കൃത്യമായി റിപ്പോർട്ടിൽ പറഞ്ഞിരുന്നു. റിപ്പോർട്ടുകൾ നൽകാറ് ഗുരുവിനല്ല, പത്രത്തിൻെറ ന്യൂസ് എഡിററർക്കാണ്. തിരക്കില്ലെങ്കിൽ അദ്ദേഹം അത് വായിച്ചുനോക്കി ഉടനെ എന്തെങ്കിലും ഒരു അഭിപ്രായം പറയും. 'ചവറ്' എന്നാണ് സ്ഥിരംവിധി. നന്നായിരിക്കുന്നെങ്കിൽ 'മനോഹരമായ ചവറ്' എന്നും അപൂർവ്വം ചിലപ്പോൾ പറയാറുണ്ട്. നൊയേലിൻെറ സ്ഫോടനറിപ്പോർട്ടിന് കിട്ടിയ അഭിപ്രായം 'അതിമനോഹരമായ ചവറ്' എന്നായിരുന്നു.



കളി കാര്യമായത് രണ്ടു ദിവസംകൂടി കഴിഞ്ഞാണ്. ട്രെയിനിങ്ങ് ക്ലാസ്സ് എന്ന മുറിയിലേക്ക് ഒരു കുറിപ്പുവന്നു. ന്യൂസ് എഡിററർ ഗുരുവിന് എഴുതി അയച്ച കുറിപ്പ്. എല്ലാ ട്രെയിനികളെയും ഡെസ്കിലേക്ക് ക്ഷണിക്കുന്ന കുറിമാനം. ഞങ്ങൾ കൂട്ടത്തോടെ അവിടെ എത്തിയപ്പോൾ കണ്ട കാഴ്ച ന്യൂസ്റൂമിലെ എല്ലാവരും ഒരു ടെലിപ്രിൻറർഷീററിന് ചുററും കൂടിനിൽക്കുന്നതാണ്. നൊയേലിനെ കണ്ട ഉടൻ ന്യൂസ് എഡിററർ കൈപിടിച്ച് അനുമോദിച്ചു: "മണ്ടനായ ഞാൻ ഉപയോഗിക്കാതിരുന്ന വലിയ സ്ക്കൂപ്പിന് അനുമോദനങ്ങൾ!"

ചൈനയിലെ ഭൂകമ്പത്തെപ്പററി നൊയേൽ എഴുതിയ റിപ്പോർട്ട് അക്ഷരംപ്രതി യാഥാർത്ഥ്യമായിത്തീർന്നിരുന്നു!

നാളെ മഴ പെയ്തേക്കാം എന്ന് അലസമായി ആരെങ്കിലും പറഞ്ഞത് ശരിയായി വന്നതുപോലെ നിസ്സാരമായിരുന്നില്ല ഇത്. ആരും പ്രതീക്ഷിക്കാത്ത ഒന്ന് കൃത്യമായി

പ്രവചിച്ചിരിക്കയാണ്.

അഭിനന്ദനങ്ങൾക്കിടയിൽ ഒരു പൊട്ടൻ ചിരിയുമായി നിന്നതല്ലാതെ നൊയേൽ ഒന്നും പറഞ്ഞില്ല. പുഞ്ചിരിച്ചുകൊണ്ടിരുന്ന മെറിയുടെ മുഖത്ത്, ആ മുഖം നൊയേലിനു നേരെ തിരിഞ്ഞപ്പോൾ, താക്കീതിൻെറ നേർത്ത ഭാവംകൂടി ഒളിമിന്നുന്നത് കണ്ടു.

പിന്നീടൊരിക്കലും നൊയേൽ ഒരു റിപ്പോർട്ടും ഇങ്ങനെ എഴുതിയില്ല എന്നല്ല ഏതെങ്കിലും തരത്തിൽ ശ്രദ്ധാകേന്ദ്രമായി ത്തീരാവുംവിധം ഒന്നും ചെയ്തില്ല.

എന്തു കാരണത്താലോ, ക്ലാസ്സിൽ അടുത്ത സീററുകളിലാണ് ഞങ്ങൾ ആദ്യദിവസം തൊട്ടേ ഇരിപ്പുതുടങ്ങിയത്. അന്ന് ക്ലാസ്സിൽ തിരിച്ചെത്തി കുറേ കഴിഞ്ഞ് ഞാൻ നൊയേലിനോട് ചോദിച്ചു: "ഈ കാണിച്ചത് ഒരു അത്ഭുതമാണെന്ന് കാസ്ററിക്ക് തോന്നുന്നില്ലേ?"

"ഓ, ഇല്ല,"

"ഇല്ലെന്നോ! അതും ഒരു അത്ഭുതം തന്നെ!"

"അല്ല, നിങ്ങൾ വിശ്വസിച്ചാലും ഇല്ലെങ്കിലും ഞാൻ ഒരു നേരു പറയാം. കാസ്സിയോപ്പിയാക്കാരനായ എനിക്ക് അവിടന്നു കിട്ടിയ മെസ്സേജായിരുന്നു അത്. അതിൽ എന്ത്



ആശ്ചര്യം? പക്ഷേ, തെററാണ് ഞാൻ ചെയ്തത്. അതിൻെറ അടിസ്ഥാനത്തിൽ ഒരു റിപ്പോർട്ടും എഴുതാൻ പാടില്ലായിരുന്നു. ഏത് ഏതിനെന്ന തിരിച്ചറിവിൽ തെററുപററിയതാണ്."

"കാസ്സിയോപ്പിയാക്കാരനോ!"

"അതെ."

"ആ നക്ഷത്രസമൂഹത്തിലെ...?"

"തീർച്ചയായും."

ചിരിക്കാൻ പുറപ്പെട്ട എനിക്ക് കാസ്ററിയുടെ കണ്ണുകളിലെ വിദൂരനക്ഷത്രപ്രകാശം വിലങ്ങായി. അവിശ്വസനീയമെങ്കിലും കലർപ്പില്ലാത്ത സത്യത്തിൻെറ തെളിഞ്ഞ തിളക്കം. എൻെറ ശ്വാസം നിലച്ചുപോയി.

(തുടരും)

അടുത്ത ലക്കത്തിൽ:
**രഹസ്യത്തിൻെറ സൂചന**



# പാപത്തിൻെറ പൊങ്ങച്ചസഞ്ചി

## ഇ. വാസു

എഴുതുന്ന ശ്രദ്ധേയമായ പരമ്പര!

ഇന്ത്യയുടെ ഭാഗമാണോ കേരളം? വൈവിധ്യത്തിൻെറ വർണ്ണഭംഗിയാർന്ന് കാശ്മീർ മുതൽ കന്യാകുമാരിവരെ പരന്നുകിടക്കുന്ന ഭാരതം ഈ സംശയമുണർത്തുന്നു!

ഇന്ത്യയ്ക്കുള്ളിൽ അനേകം ഇന്ത്യകൾ!

വിശ്വാസങ്ങളുടെ തീരത്ത് ജീർണ്ണീഭവിച്ചുകൊണ്ടിരിക്കുന്ന ഇന്ത്യയുടെ പുന:സൃഷ്ടിക്കുള്ള ആഹ്വാനം–

നോവൽപോലെ രസകരമായി വായിച്ചുപോകാവുന്ന ഈ യാത്രാവിവരണം യഥാർത്ഥത്തിൽ ഒരു യാത്രയുടെ വിവരണമല്ല! അനേകം യാത്രകളിൽ ഉണർന്ന രംഗങ്ങളും ചിത്രങ്ങളും ശബ്ദങ്ങളും നിറഞ്ഞുനിൽക്കുന്ന ഒരു ജീവൽരേഖയാണ്.

നിലപാടുകൾക്കും അഭിപ്രായങ്ങൾക്കും പകരം ശക്തമായ പ്രതികരണങ്ങൾ അർഹിക്കുന്ന

**'പാപത്തിൻെറ പൊങ്ങച്ചസഞ്ചി'**

**കർപ്പൂരം ആഴ്ചപ്പതിപ്പിൽ**

അടുത്ത ലക്കത്തിൽ ആരംഭിക്കുന്നു.

# കവിതയുടെ ജ്വരതാപം

മനു

"കോടമ്പക്കത്തുപോയി പാട്ടെഴുതി, സിനിമാക്കഥയെഴുതി ജീവിക്കാൻ നോക്കി. പററുന്നില്ല. എൻെറ പ്രകൃതം അതല്ല. എനിക്ക് ദുഃഖമുണ്ട്.

പൈങ്കിളി എഴുതാൻ കഴിയുമായിരുന്നെങ്കിൽ കവിതയും സാഹിത്യവും ഒക്കെക്കളഞ്ഞ് ഞാൻ കാശുണ്ടാക്കിയേനെ. പക്ഷേ, എനിക്കാവുന്നില്ല. പരാജിതനായ ഞാൻ ഭൗതികാഗ്രഹങ്ങളുടെ പതാക താഴ്ത്തിക്കെട്ടി സമ്പന്നനാവുകയാണ്. അനശ്വരതയും ധനവും നഷ്ടപ്പെട്ടാൽ എഴുത്തുകാരന് ബാക്കിയുള്ളതെന്താണ്? സാഹസികൻെറ ആനന്ദം. ഈ ആനന്ദമാണ് എന്നെ ജീവിപ്പിക്കുന്നത്. ധനികന് നഷ്ടമാവുന്നതും ഇതു തന്നെ."

–കവിതയുടെ ജ്വരതാപം ധ്വനിസാന്ദ്രമാക്കിയ പദങ്ങൾ സംഭാഷണത്തിലും ബാലചന്ദ്രൻ യഥേഷ്ടം ചേർത്തുവിളക്കുന്നു.

എഴുപതുകളിൽ മലയാളകവിത നേടിയെടുത്ത രാഷ്ട്രീയമായ തിരിച്ചറിവ് അതിൻെറ സായാഹ്നത്തിൽ നമുക്കു സമ്മാനിച്ചതാണ് ഈ ചെറുപ്പക്കാരനെ. ആഫ്രിക്കയിലെയും ലാററിനമേരിക്കയിലെയും ക്ഷോഭത്തിൻെറ കവിതകൾ കൈവഴിചേർന്ന് സൗന്ദര്യശാസ്ത്രത്തിൻെറയും, തുറന്ന ചിന്തയുടെയും നവപ്രത്യയങ്ങളിലേക്ക് മലയാളകവിത കാൽവയ്ക്കുമ്പോൾ 'കുരുതിപ്പാട്ടുകളുടെ കറുത്തവെളിച്ചം' വിതറി ബാലചന്ദ്രൻ ചുള്ളിക്കാട് എന്ന യുവകവി കരുത്താർജ്ജിക്കുകയായിരുന്നു.

കേരളീയൻെറ പ്രാക്തനബിംബങ്ങളെ ആധുനികകാലത്തിൻെറ വിഭ്രാന്തനിനവുകളുമായി ഇത്രകണ്ട് സമരസപ്പെടുത്തിയ മററൊരു കവി നമുക്കുണ്ടോ എന്നു സംശയം.

ജീവിതത്തെക്കുറിച്ചും സ്വാതന്ത്ര്യത്തെക്കുറിച്ചും പ്രണയത്തെക്കുറിച്ചും ഒക്കെ ഭീതിയോടെ, എന്നാൽ സത്യം പറയുന്നവൻെറ സാഹസികതയോടെ ഈ കവി എഴുതി.

ആത്മഹത്യയ്ക്കും കൊലയ്ക്കുമിടയിലൂടെ ആർത്തനാദംപോലെ പായുന്ന ജീവിതവും ബലിയുടെയും ആഭിചാരത്തിൻെറയും ഭീതിയുണർത്തുന്ന പ്രണയവും രൗദ്രബിംബങ്ങളിൽ ആവാഹിക്കുന്ന ചുള്ളിക്കാടൻ കവിതകൾ നിദ്രയിലും ജാഗ്രത്തിലും വായനക്കാരനെ വേട്ടയാടുന്നു.

1957 ജൂലൈ 30–ന് വടക്കൻ പറവൂരിലെ ചുള്ളിക്കാട്ട് കവി പിറക്കുന്നു. എട്ടു വയസ്സു മുതൽതന്നെ കവിത കുറിച്ചുതുടങ്ങി.



ആലുവ യു.സി. കോളേജിലും എറണാകുളം മഹാരാജാസിലുമായി ഡിഗ്രി പൂർത്തിയാക്കുമ്പോഴേയ്ക്കും കവിതചൊല്ലിയും ജനകീയ സാംസ്കാരികവേദിയുടെ പ്രവർത്തനങ്ങളിൽ പങ്കാളിയായും ഏറെക്കുറെ പ്രശസ്തനായി കഴിഞ്ഞിരുന്നു.

വറുതിയുടെ ദിവസങ്ങളിൽ മഹാരാജാസിൻെറ കാമ്പസ് ബാലചന്ദ്രന് വിജയലക്ഷ്മിയെ സമ്മാനിച്ചു, വേനലിൻെറ വരദാനം.

കാല്പനികതയുടെ ഒരു കുടന്നനിലാവ് മനസ്സിൽ സൂക്ഷിക്കാത്ത വിപ്ലവകാരിയുണ്ടാവുമോ? 1980–ൽ ആദ്യത്തെ കൃതി പ്രസിദ്ധീകരിച്ചു– 18 കവിതകൾ. 82–ൽ അമാവാസി. 87–ൽ ഗസൽ

എൺപതുകളുടെ അവസാനമാവുമ്പോഴേയ്ക്കും കേരളത്തിലെ കാമ്പസുകളുടെ നിഴൽകുറുകിയ മരച്ചുവടും നീണ്ട ഇടനാഴികളും ബാലചന്ദ്രൻെറ കവിതകളുടെ ദുരന്തസംഗീതം ഏററുവാങ്ങിക്കഴിഞ്ഞിരുന്നു.

പ്രണയിനിയുടെ വിറയാർന്ന കൈകളിൽ ഓട്ടോഗ്രാഫിലെ നീലത്താളുകൾ മറിയുന്നു.

"സ്വന്തം കുരുതിയിലേക്കു പോകുന്ന
കൊമ്പുചുവന്ന അറവുമൃഗത്തിൻെറ
പിമ്പേ
നടക്കുമ്പോഴും
നമ്മെ ബന്ധിപ്പിക്കുന്നത് എന്ത് ആഭിചാരം?
പ്രണയമോ, പാപമോ?"

–കാമുകൻ ഉരുകുന്ന വെയിലിലൂടെ നടന്നുപോവുന്നു.

എഴുതിത്തുടങ്ങിയ നാളുകളിൽ പ്രസിദ്ധീകരണശാലകൾ ബാലചന്ദ്രനെതിരെ മുഖംതിരിച്ചു.

"ഇതെന്തു കവിത?

കവിതയിലാകെ കഫവും രക്തവും പുരണ്ട ബിംബങ്ങൾ. വേതാളം, അറുകൊല, മറുത തുടങ്ങി അണ്ഡകടാഹത്തിലെ സകല ദുഷ്ടശക്തികളും. പോരാഞ്ഞ് കഷ്ടരാത്രികൾ, കാളച്ചോര, ശിഖണ്ഡിയെ പെററ പേക്കിനാവ്, കാമാർത്തൻെറ വിഴുപ്പുകൾ, പട്ടി നക്കിയ പിണ്ഡംപോലെ പാഴാവുന്ന ജീവിതം... ഹൈ...ശിവ! ശിവ!!

കവിത...ച്ചാൽ ഇതു വല്ലതുമാണോ? ആണോ?

പനിനീർപ്പൂവ് വിരിയുംപോലെയല്ലേ കവിത വിരിയുക? വിരിഞ്ഞാലോ... എന്താ

"രസം! കാണുന്നവനും പനിനീർച്ചെടിക്കും... എന്താ നിർവൃതി...?"

കാവ്യമേലാളന്മാർ വാചാലരാവുന്നു.

ഒന്നിലും പെടാതെ തന്നിലേക്കുതന്നെ നോക്കി ബാലചന്ദ്രൻ നടക്കുന്നു.

"സരസ്വതിയും ലക്ഷ്മിയും ഒന്നിച്ചിരിക്കില്ല. നിങ്ങളുടെ ലക്ഷ്യം സാഹിത്യമാണെങ്കിൽ നിങ്ങൾ സാഹിത്യം ഉണ്ടാക്കും. നിങ്ങളുടെ ലക്ഷ്യം പണമാണെങ്കിൽ പണമുണ്ടാക്കും. അനശ്വരമായ ഒന്നും, നശ്വരമായ മററൊന്നും ഒരേസമയം ലക്ഷ്യമാവുക സാധ്യമല്ല. ഒരേ സമയം പണവും നല്ല സാഹിത്യവും ഉണ്ടാവുക വയ്യ."

അവാർഡുകളുടെ ചാകര വന്നു. ബാലചന്ദ്രനുംകിട്ടി ചില കോളുകൾ. 1988—ൽ കുഞ്ചുപിള്ളയുടെ പേരിൽ ആദ്യത്തേത്. പിന്നെ വലിയ പ്രതിഫലത്തിൻെറ തിളക്കവുമായി മററ് ചിലത്.

പക്ഷേ മറുപടി ഒന്നുമാത്രം.

"പുരസ്കാരങ്ങൾ എനിക്കാവശ്യമില്ല. സമാനഹൃദയനായ വായനക്കാരൻെറ സ്നേഹം പ്രസാധകനിലൂടെ എനിക്ക് കിട്ടുന്നുണ്ട്. അതാണ് എനിക്കുള്ള പുരസ്കാരം."

"ഒക്കെയും ജാഡകളാണ്. ഒന്നും വിശ്വസിക്കരുത്" എന്ന് പുനത്തിൽ കുഞ്ഞബ്ദുള്ള പരിഷത്തിൻെറ കൊല്ലം സമ്മേളനത്തിൻെറ വേദിയിൽവച്ച് ഓർമ്മിപ്പിച്ചിട്ടുണ്ട്. പക്ഷേ എങ്ങനെയാ വിശ്വസിക്കാതിരിക്കുക.

ഓണക്കാലത്ത് കവികളെത്തേടി പണം നിറച്ച കവറുകൾ ചെല്ലുമ്പോൾ ബാലചന്ദ്രൻ പറയും. "പഴയ ചവററുകൊട്ട തെരയുക. ഓണത്തിന് കവിത തന്നെ പൊട്ടിമുളയ്ക്കില്ല."

ചോദ്യം— താങ്കളുടെ കവിതയ്ക്ക് ഇന്ന് ആസ്വാദകർ കുറവാണെങ്കിലും വരുംകാലത്ത് അത് അനേകം പേർ നെഞ്ചേററി ലാളിക്കുമെന്ന പ്രതീക്ഷ വച്ചുപുലർത്തുന്നുണ്ടോ?

(ആഹാ... ആ പ്രതീക്ഷയല്ലേ നമ്മുടെ സാഹിത്യകാരന്മാരെ ജീവിപ്പിക്കുന്നത്.)

ഉത്തരം— ആവശ്യത്തിലധികം വായനക്കാർ ഇന്ന് എൻെറ കവിതയ്ക്കുണ്ട്. നാളെ എന്തു സംഭവിക്കുമെന്ന് എനിക്കറിയില്ല. എങ്കിലും ഒന്നു പറയാം; എൻെറ സമാനഹൃദയർ ഈ ഭൂമിയിൽ ഉള്ള കാലത്തോളം എൻെറ കവിതയ്ക്ക് മരണമില്ല. എൻെറ സമാനഹൃദയർ ഇല്ലാത്ത ഭൂമിയിൽ എൻെറ കവിതയ്ക്ക് ജീവിതം ആവശ്യവുമില്ല.

ചോദ്യം— തൻെറ ഏററവും ഉജ്ജ്വലമായ കവിത ഇനിയും വരാനിരിക്കുന്നതേയുള്ളൂ എന്ന പ്രത്യാശ താങ്കൾക്കുണ്ടോ?

(എന്നാ ചോദ്യം സാറേ— അതുംപറഞ്ഞ് ഭീഷണിപ്പെടുത്തിയല്ലേ സാഹിത്യകാരന്മാർ കഴിഞ്ഞുകൂടുന്നത്.)

ഉത്തരം— അത്തരം പ്രത്യാശകൾക്കൊന്നും കാവ്യജീവിതത്തിൽ സ്ഥാനമില്ല. ഒരു കവിതപോലും ഇനിയൊരിക്കലും എഴുതാൻ കഴിഞ്ഞില്ലെന്നും വരാം.

(ചോദ്യങ്ങൾക്ക് ശ്രീ. രാജേഷ് ചെങ്ങന്നൂരിനോടും ഉത്തരങ്ങൾക്ക് ശ്രീ. ബാലചന്ദ്രൻ ചുള്ളിക്കാടിനോടും കടപ്പാട്.)

# കാക്കരപ്പാന്

വയണപ്പറമ്പിൽ ഭാസ്കരന് കാളാമുണ്ടൻ എന്ന പേര് കിട്ടിയത് എങ്ങനെയാണെന്ന് ആർക്കും അറിയില്ല. നാടിൻെറ ചരിത്രം കണ്ടുപിടിക്കാൻ ശ്രമിക്കുന്നവർക്ക് നല്ലൊരു ഗവേഷണ വിഷയമാണത്. പക്ഷേ ആ പേര് ഭാസ്കരന് പതിഞ്ഞുകഴിഞ്ഞു. കാലത്തിൻെറ കല്ലച്ചിൽ ഭാസ്കരൻ രൂപപ്പെട്ട് വരുമ്പോഴേയ്ക്ക് ആ ശരീരംപോലെ ആ പേരും അവനിൽ ദൃഢമായി ഉറച്ചു.

ഞങ്ങൾ ഗ്രാമത്തിലെ കുട്ടികൾക്ക് ഒരു



ബി. ഹരികുമാർ

കാഴ്ചയായിരുന്നു ഭാസ്കരൻ. വെള്ളച്ചേരിൻെറ നിറം. പരന്ന നെഞ്ച്. ദൃഢതയാർന്ന ശരീരം. കൈലിയുടെ മുഴച്ചുനിൽക്കുന്ന മടിക്കുത്തിൽ ദിനേശ് ബീഡിയുടെ കവർ. പറന്ന തലമുടി. ഞാനൊരു മണ്ടനാണ് എന്ന് നിശ്ശബ്ദം വിളംബരം ചെയ്യുന്ന മുഖം. മൂക്കുമുട്ടെ ശാപ്പാടും മലർന്നുകിടന്നുറങ്ങാനൊരു തറയും അല്ലാതെ മൂന്നാമത് ഒരു ജീവിതാഭിലാഷം കാളാമുണ്ടനുണ്ടെന്ന് ചരിത്രം രേഖപ്പെടുത്തിയിട്ടില്ല. കാവും കുളവും അമ്പലപ്പറമ്പും നിറംചാർത്തുന്ന എൻെറ ഗ്രാമത്തിൻെറ ഏതെങ്കിലും ഇടവഴികളിൽ കാളാമുണ്ടനെ കാണാം. മുന്നോട്ട് അല്പം കുനിഞ്ഞ് ഒച്ചിൻെറ വേഗതയിലുള്ള ആ നടത്തവും വായിൽനിന്ന് ഘുമു ഘുമാ പായുന്ന ബീഡിപ്പുകയും കാളാമുണ്ടൻെറ ഐഡൻറിററി വെളിപ്പെടുത്തുന്നു. ജീവിതത്തിലിന്നുവരെ ഒരു യൂണിഫോം സ്പീഡിലല്ലാതെ കാളാമുണ്ടൻ നടക്കുന്നത് ആരും കണ്ടിട്ടില്ല. കാളാമുണ്ടനെ ഒരു പട്ടി കടിക്കാൻ വന്നാലത്തെ സ്ഥിതി ഞാൻ ആലോചിച്ച് നോക്കിയിട്ടുണ്ട്. പട്ടിക്ക് സൈഡുകൊടുക്കുകയല്ലാതെ മററ് നിവൃത്തിയില്ല.

കാളാമുണ്ടൻെറ ഉറക്കം നാട്ടിൽ പ്രസിദ്ധമാണ്. ഏതു പ്രതിസന്ധിയിലും പ്രതികൂലസാഹചര്യത്തിലും അന്തംവിട്ട് ഉറങ്ങാൻ ദൈവികമായ ഒരു കഴിവ് അയാൾക്ക് ലഭിച്ചിട്ടുണ്ട്. ഉറക്കംവന്നാൽ ഏതു പൊസിഷനിലും—നിന്നോ കിടന്നോ ഇരുന്നോ— ആ കൃത്യം നിർവഹിക്കുക എന്നതാണ് കാളാമുണ്ടൻെറ ശൈലി.

ആനപോലെ ഉറച്ച ഒരെല്ലിൻകൂട്ടിൽ മൊരിച്ച ബ്രഡ്ഡുപോലെ പരുപരുത്ത ഒരു ഹൃദയം കാത്തുസൂക്ഷിക്കുന്ന കാളാമുണ്ടൻ എല്ലാ അർത്ഥത്തിലും ഒററയാനായിരുന്നു. എന്നോ മരിച്ചുപോയ പെററമ്മ ഓർമ്മയുടെ ചുവരിലെങ്ങോ പശുതിന്ന സിനിമാപോസ്ററിൻെറ ബാക്കിപോലെ അവ്യക്തതയാർന്നു നിൽക്കുന്നു. സ്നേഹം, സന്തോഷം, ദുഃഖം എന്നീ മാനുഷികവികാരങ്ങൾ അപരിചിതമായിരുന്നു കാളാമുണ്ടന്.സ്നേഹപൂർണ്ണമായ ഒരു പെരുമാററം അയാൾക്ക് ആരിൽനിന്നും ലഭിച്ചിട്ടില്ല. അതയാൾ പ്രതീക്ഷിച്ചിട്ടുമില്ല. ശരീരംകൊണ്ട് ആഞ്ഞുപണിയും— മുന്നിൽ കിട്ടുന്നത് വാരിവലിച്ചു കേററും— പിന്നിൽ മുരിക്കിൻമുള്ളായാലും അങ്ങോട്ട് ചരിയും. ജീവിതത്തിൻെറ അർത്ഥവ്യാപ്തി അവിടെ ഒതുങ്ങുന്നു. ദിനേശ് ബീഡികളും അച്ചുതൻെറ ഷാപ്പിലെ ചാരായക്കുപ്പികളും തീർക്കുന്ന ഇടംതുരുത്തുകളിൽ ഇടയ്ക്കൊക്കെ ആ പ്രയാണം ഒന്നറച്ചുനിന്നെങ്കിലായി.

"പാക്കരാ!"

കാളാമുണ്ടൻെറ പരുക്കൻചങ്കിൽ വീതുളികൊണ്ട് പോറിയമാതിരി ശക്തിയായിരുന്നു ആ ശബ്ദത്തിന്. പുഴിക്കാട് കവലയിൽനിന്നുള്ള കുത്തിറക്കത്തിൽ നിൽക്കുന്ന പറങ്കിമാവിൻെറ ചുവട്ടിൽനിന്നാണാ ശബ്ദം. കുറുന്തോട്ടേത്തു ചന്തയിൽ വെററ ചുമന്നുകൊടുത്തു മടങ്ങുന്ന കാളാമുണ്ടൻ ആ വിളി കേട്ട് ആന തിരിയുന്ന മാതിരി തിരിഞ്ഞു.

"പാക്കരൻ കെഴക്കുടുത്തു പാറോതിച്ചേച്ചീടെ മോനല്ലേ? എനിക്കറിയാം. നമ്മള് വകേ ബന്ധുക്കളാ. എൻെറ പേര് കമലാക്ഷി. തങ്കീന്നു വിളിക്കും. ദാ, അതാ എൻെറ വീട്."

കാളാമുണ്ടൻ നോക്കി. കൈലിയും പുള്ളിബ്ലൗസും ധരിച്ച ചെറുപ്പക്കാരി. തുടുത്ത ശരീരം. ഒതുങ്ങിയ ദേഹം. മുഖംനിറയെ പരന്നുനിൽക്കുന്ന ചിരി!

"ഇനി വരുമ്പം എൻെറ വീട്ടിൽ കേറിയേച്ച് പോണം."

കാളാമുണ്ടൻെറ എല്ലിൻകൂട്ടിനുള്ളിലെ മൊരിയൻ ബ്രഡ്ഡിനെ അലിയിപ്പിക്കാൻ പോന്ന ഒരു വികാരം അങ്ങോട്ട് ഇടിച്ചുകേറി.

രണ്ട് കാര്യങ്ങൾ അവിടെ തറഞ്ഞുനിന്നു.

'പാക്കരാ' എന്ന വിളി! ജീവിതത്തിൽ ഇ

ന്നുവരെ സ്വന്തം പേരിൽ തന്നെ ആരും അഭിസംബോധന ചെയ്തിട്ടില്ല! രണ്ട് ആ കണ്ണുകൾ' ചിരിച്ച മുഖം–സ്നേഹപൂർണ്ണമായ നോട്ടം.

അന്നു രാത്രി തന്റെ താവളമായ പാപ്പച്ചന്റെ കടമുറിയുടെ വരാന്തയിൽ നിറഞ്ഞവയറുമായി കാളാമുണ്ടൻ ഇരുന്നു. തഴപ്പായ്ക്ക് ചുററും ദിനേശ് ബീഡിക്കുററികൾ നിരന്നു. ഉറക്കം വരുന്നില്ല! അതിശയത്തോടെ കാളാമുണ്ടൻ ഓർത്തു. മൃഷ്ടാന്ന ഭോജനത്തിനും സുഖസുഷുപ്തിക്കുമിടയ്ക്ക് ഇങ്ങനെ ചില നിമിഷങ്ങളോ? അവിടേയ്ക്ക് കമലാക്ഷി എന്ന തങ്കി കുണുങ്ങി കടന്നുവരുന്നു. തന്നെ നോക്കി ചിരിക്കുന്നു. ഈശ്വരാ! ഒരു പെണ്ണിന്റെ ചിരിക്ക് ഇങ്ങനെയൊരു വശ്യതയോ? തന്നെപ്പോലൊരു കുംഭകർണ്ണന്റെ ഉറക്കം കെടുത്തത്തക്ക ശക്തിയുണ്ടോ ആ പൂഴിക്കാട്ടുകാരിക്ക്?

പിറേറന്നു രാവിലെ പൂഴിക്കാട്ടു കവലയിൽനിന്നുള്ള കുത്തിറക്കത്തിലെ പറങ്കിമാവിൻ ചുവട്ടിൽ കാളാമുണ്ടൻ!

പശുവിന് പിണ്ണാക്ക് കൊടുത്തുകൊണ്ടിരുന്ന തങ്കി അതിശയത്തോടെ നോക്കി.

"അല്ലാ! ഇന്നും കുറുന്തോട്ടേത്തു ചന്തയുണ്ടോ?"

"ഇല്ല."

"പിന്നെ ഇന്ന് ഈ വഴി?"

"വെറുതേ."

"വെറുതെ ആരെങ്കിലും രണ്ടു മൈൽ വയലുവഴി നടക്കുമോ?"

കാളാമുണ്ടന്റെ ഹൃദയസ്ഥാനത്ത് മൊരിയൻ ബ്രഡ്ഡിനുപകരം കവിതയുറുന്ന ഒരു മാംസത്തുണ്ടായിരുന്നെങ്കിൽ ഇങ്ങനെ പറ ഞ്ഞേനെ.

"എന്റെ, കമലാക്ഷി എന്ന തങ്കീ! നിന്റെ, ഒരു കടാക്ഷത്തിനുവേണ്ടി ഏഴു കടലും താണ്ടാൻ ഞാൻ തയ്യാറാണ്."

"ഒരുപാട് ആഹാരം കഴിക്കും, ഇല്ലിയോ?"

തങ്കി അത് പറഞ്ഞപ്പോൾ കാളാമുണ്ടൻ എട്ടാമത്തെ ദോശയുടെ പകുതിക്കുവച്ച് നിർത്തി.

"കഴിച്ചോ... ഞാനൊരു തമാശ് പറഞ്ഞ താ."

"മതി."

"കഴിക്കൂന്നെ. ഞാൻ ചുട്ടോണ്ടുവരാം. മാവിനീം ഇരിപ്പൊണ്ട്."

ചുട്ടരച്ച ചമ്മന്തിയുടെ നുള്ള് ദോശയുടെ മടക്കിലേക്ക് കയററി വായിൽ തിരുകുമ്പോൾ കാളാമുണ്ടൻ ഏറുകണ്ണിട്ട് തങ്കിയെ നോക്കി.

അരമതിലിൽ ചാരി അവൾ തന്നെ നോക്കിയിരിക്കുന്നു!

അന്ന് കാളാമുണ്ടന് ഒരു കാര്യം മനസ്സിലായി. ജീവിതം എന്നു പറയുന്നത് മരച്ചീനിയും ചക്കപ്പുഴുക്കും കാളയിറച്ചിയും മാത്രമല്ല. അതിനപ്പുറത്ത് അറിയാത്തിടങ്ങളിൽ ഇക്കിളിപരത്തുന്ന എന്തൊക്കെയോകൂടി ഉണ്ട്. അതിന് തങ്കി എന്ന് തൽക്കാലം പേരിടാം.

ചാണകംമെഴുകിയ തറയിൽ കാലുനീട്ടിയിരുന്ന് തങ്കി തന്റെ കഥ പറഞ്ഞപ്പോൾ കാളാമുണ്ടന്റെ ശ്മശാനസദൃശമായ മനസ്സിലെവിടെയോ നൊമ്പരങ്ങൾ പൊടിച്ചുവന്നു. അച്ഛനുമമ്മയും ചെറുപ്പത്തിലേ മരിച്ചു. കല്യാണം കഴിപ്പിച്ചുവിട്ടത് ആങ്ങളയാണ്. പേപ്പർ വിതരണക്കാരൻ ദാമോദരൻ തന്റെ ജീവിതത്തിന്റെ വാർത്തയും വെളിച്ചവുമായിരുന്നു. ഒരു ദിവസം –തങ്കിയുടെ കണ്ണു നിറഞ്ഞു.

കരിങ്കൽ ലോറിയിൽനിന്ന് ഇളകിയൂർന്ന ഒരു വലിയ കല്ലിനടിയിൽ തന്റെ സ്വപ്നങ്ങൾ ഞെരിഞ്ഞമർന്നു.

"ഹെ! ഓർക്കാൻ വയ്യ. ഓടിച്ചെന്ന് നോക്കിയപ്പം കല്ലിനടിയിലൂടെ കൈ മാത്രം വെളിയിൽ കാണാം. ചുരുട്ടിപ്പിടിച്ചിരിക്കുന്ന ഒരു പൊതി. എന്റെ ലക്ഷ്മിമോക്കൊള്ള മിട്ടായി."

മുണ്ടിന്റെ കോന്തലകൊണ്ട് തങ്കി കണ്ണു തുടച്ചു.

"പിന്നൊക്കെ അവതാളത്തിലായി. വീട്ടുകാർ ഉപേക്ഷിച്ചു. ഈ മൂന്നു സെൻറു തറേം കൂരേം മാത്രമൊണ്ട്. ഉണ്ണാനും ഉടുക്കാനും..."

കരയാനറിയാത്തതുകൊണ്ട് കാളാമുണ്ടൻ കരഞ്ഞില്ല. പകരം തുടരെ ബീഡിവലിച്ചു. പോകാനിറങ്ങുമ്പോൾ അയാൾ പറഞ്ഞു.

"ഇനീം വരാം."

"വരുമ്പം ആലത്തിനാൽ ചന്തേന്ന് കൊറേ മീൻ മേടിച്ചോണ്ടു വാ, ഞാൻ കറിവച്ചു തരാം."

കൃത്യം ആറുമണിക്ക് അയാളെത്തി. കൈയിൽ തൂക്കിപ്പിടിച്ച മീൻകോർമ്പലുമായി!

"എടാ കാളാമുണ്ടോ! നിന്നെയാ കവലയെറക്കത്തെ വീട്ടിന്റെ വരാന്തയിൽ കണ്ടല്ലോ രാവിലെ!"

ചായക്കടയിൽവച്ച് ഓന്തുപാപ്പി അത് പറഞ്ഞപ്പോൾ കാളാമുണ്ടൻ ചിരിച്ചു.

"നിനക്കെന്താ അവിടെ എടപാട്?" ചായക്കടയിൽ പരക്കെ ചിരി പരന്നു.

"ഞങ്ങളു വകേ ചാർച്ചക്കാരാ..."

"അവിടത്തെ ചാർച്ചയ്ക്ക് നിന്നെ കൊള്ളൂല്ലടാ." ചിരി ഉറക്കെയായപ്പോൾ കാളാമുണ്ടൻ അസ്വസ്ഥനായി.

"പണിചെയ്തു കിട്ടുന്ന കാശെല്ലാം തിന്നു മുടിക്കുവാ അല്ലിയോ?" ഒരു ദിവസം തങ്കി ചോദിച്ചു.

"നാളത്തേയ്ക്ക് വല്ലോം കരുതണ്ടായോ? മിച്ചം കാശ് ഇങ്ങേൽപ്പിക്ക്. ഞാൻ സൂക്ഷിച്ചോളാം."

അതൊരു പതിവാക്കാൻ അധികനാൾ വേണ്ടിവന്നില്ല. നോട്ടുചുരുളുകൾ നിറഞ്ഞ കൈമടക്കുമായാണയാൾ രണ്ടുമൈൽ നടന്ന് കവലയിറക്കത്തെത്തുക. രാത്രി മടങ്ങു



മ്പോൾ കൈമടക്ക് ശൂന്യമായിരിക്കും.

ഒരു ദിവസം തങ്കി പറഞ്ഞു.

"ഇന്ന് വൈകിട്ട് വരണ്ട. ഞാനിവിടെ കാണത്തില്ല." അത് വകവയ്ക്കാതെ കാളാമുണ്ടൻ ചെന്നു. കാരണമുണ്ട്. അയാൾക്ക് തങ്കിയെ കാണാതെ വയ്യ.

തങ്കിയുടെ മുഖത്ത് പരിഭ്രമം.

"ഞാൻ പറഞ്ഞില്ലേ വരണ്ടാന്ന്. ഇനിയിപ്പൊ ഒരു കാര്യം ചെയ്യ്. ലക്ഷ്മിമോളേംകൊണ്ട് പൊറത്തൊന്നു നടന്നേച്ചു വാ. അല്ലെങ്കി ഒരു സിനിമാക്ക് പോ."

ലക്ഷ്മിയുടെ കൈയും പിടിച്ച് റോഡിലേക്കിറങ്ങുമ്പോൾ തങ്കി വിളിച്ചുപറഞ്ഞു.

"എട്ടുമണി കഴിഞ്ഞേ വരാവേ."

അയാളത് ശ്രദ്ധിക്കാൻ തുടങ്ങി. ചിലപ്പോൾ, ചിലപ്പോൾ മാത്രം തങ്കിയുടെ വെപ്രാളം. തന്നെ പറഞ്ഞയയ്ക്കാൻ. തന്നെ അകററി നിർത്താൻ.

എന്തേ കാരണം?

ആഹാരത്തിനും ഉറക്കത്തിനുമിടയ്ക്കുള്ള മനോജ്ഞനിമിഷങ്ങളിൽ ഉള്ളിലെ മൊരിയൻ ബ്രഡ്ഡിലെവിടെയോ പൂരിപ്പിക്കാനാവാത്ത ഒരു സമസ്യയായി അത് ഒഴുകി നടന്നു.

ഒരു രാത്രി കാളാമുണ്ടൻ ആഹാരം കഴിച്ച് പോകാനിറങ്ങുമ്പോൾ നല്ല മഴ.

"എങ്ങനെ പോകും. കൊടയില്ല." അയാൾ വരാന്തയിൽ മടിച്ചുനിന്നു.

"ഇന്നിവിടെങ്ങാനും ചരിഞ്ഞാലോ."

"പററുകേല, പോണം."

"മഴ."

"കൊട ഞാൻ തരാം."

ആ രാത്രി ദ്വാരംവീണ കുടയിലൂടെ മഴയുടെ ശക്തിമുഴുവൻ ഏററുവാങ്ങി വയലിറമ്പിലൂടെ നടക്കുമ്പോൾ കാളാമുണ്ടൻെറ ഉള്ളിലെ സമസ്യയ്ക്ക് പുതിയൊരു മുഖംവയ്ക്കുകയായിരുന്നു.

പിറേറന്ന് ചാമപ്പറമ്പൻെറ ജൌളിക്കടയിലെ എടുത്തുകൊടുപ്പുകാരൻ അമ്പരന്നു നോക്കി. കാളാമുണ്ടൻ കടയിലേക്ക് വരുന്നു. സാരി തെരഞ്ഞെടുക്കുന്നു.

"ആർക്കാടാ മുണ്ടാ?"

അയാൾ മൗനംപാലിച്ചു. സാരിയും ഫ്രാക്കുമായാണയാൾ പുറത്തിറങ്ങിയത്.

"ഇത് ഏതോ പെററ കേസാ."

ഓന്തുപാപ്പിയുടെ ചുണ്ടിലിരുന്ന കാജാ ബീഡി നൂലുവരെ കത്തിക്കയറി.

"എടാ കാളാമുണ്ടാ, നെനക്കിത് പററിയതല്ല. അവളു നിന്നെ ഒയത്തും. നോക്കിക്കോ."

ഓന്തുപാപ്പിക്ക് ഒരു കത്തുന്ന നോട്ടം സമ്മാനിച്ച് കാളാമുണ്ടൻ നടന്നു.

"ഇതൊന്നും വേണ്ടായിരുന്നു. കൊറേ കാശായിക്കാണും ഇല്ലിയോ."

"അണികുന്നത്തമ്പലത്തിലെ ആറാട്ടിന് ഉടുത്തോണ്ടു പോവാനാ."

ചാററൽമഴയുടെ നനവുപുരണ്ട സന്ധ്യ. മുററത്തെ ചാമ്പമരത്തെ തഴുകിയെത്തിയ കാററ് വരാന്തയിലൂടെ അകത്തേയ്ക്ക് ഊളിയിടുന്നു. വയലിനക്കരെ അമ്പലപ്പറമ്പിൽ നിന്നൊഴുകിയെത്തുന്ന കീർത്തനം.

അയാൾക്കെന്തൊക്കെയോ പറയണമെന്നു തോന്നി. പക്ഷേ അയാൾക്കൊന്നും പറയാനറിയില്ല. ഹൃദയത്തിൻെറ ഭാഷ അയാൾക്ക് വശമില്ല. അയാൾ തുടരെ ബീഡി വലിച്ചു.

"കൊറെ നാളുകൊണ്ട് വിചാരിക്കുന്നു. ഒരു കാര്യം പറേണമെന്ന്." വളരെ ബുദ്ധിമുട്ടി അത് പറഞ്ഞുകഴിഞ്ഞപ്പോൾ ഒരു ചുമടിറക്കിവച്ചമാതിരി തോന്നി കാളാമുണ്ടന്. അതെന്താണെന്നവൾ ചോദിച്ചില്ല. അയാൾ പറഞ്ഞതുമില്ല.

ഇടിഞ്ഞേത്ത് കാവിലെ വാലിളക്കിക്കിളികൾ സോപാനം പാടുന്ന തളിർത്ത രാത്രികളിൽ ഉറക്കത്തിലേക്കുള്ള പാലത്തിൽ അയാളുടെ മനസ്സ് അതീന്ദ്രിയതലങ്ങളിലേക്കുയരും. അവിടത്തെ കാളാമുണ്ടന് മനുഷ്യൻെറ നിറവും ഗന്ധവുമുണ്ടാകും. ഒരു കാമുകൻെറ ആർജ്ജവത്തോടെ അയാൾ തങ്കി എന്ന സുന്ദരിയിലേക്ക് സംക്രമിക്കും. പാതി



രാക്കാററിൻെറ പിച്ചിപ്പൂഗന്ധവും നുകർന്ന് ഭാവനയിലെ തങ്കി ഭാവനയിലെ കാളാമുണ്ടൻെറ നെഞ്ചോട് ചേർന്നിരിക്കുമ്പോൾ ഇങ്ങ് ഭൂമിയിലെ കാളാമുണ്ടൻെറ മുഖത്തൊരു അപൂർവ്വ വികാരം ശവംനാറിപ്പൂവിനെപ്പോലെ വിരിഞ്ഞുവരും.

നാണം– നാണത്തിൽ പൊതിഞ്ഞ മന്ദസ്മിതം!

അങ്ങനെ... അങ്ങനെ നിഴലും നിലാവും നീലാംബരി പാടിയ ഒരു യാമിനിയിൽ–

അയാൾക്ക് തോന്നി–

അവളെ കാണണം–തങ്കിയെ.

ഇപ്പൊത്തന്നെ.

വിളിച്ചുണർത്തി എല്ലാം പറയണം.

മനസ്സിൽ പൂഴ്ത്തിവച്ച മോഹങ്ങളെപ്പററി.

നാളെയെപ്പററി. സ്വപ്നങ്ങളെപ്പററി. അയാൾ എണീററു.

രാത്രിക്ക് ഘനമേറിയിരുന്നു. വയൽ വരമ്പിലൂടെയുള്ള യാത്രയ്ക്ക് ദൈർഘ്യം കൂടുതലാണെന്നയാൾക്ക് തോന്നി.

പൂഴിക്കാട്ടുകവലയിലെ കുന്നിറക്കത്തിൽ പറങ്കിമാവിൻ ചുവട്ടിലെത്തിയപ്പോൾ അയാളുടെ കാലുകൾ ബ്രേക്കിട്ടമാതിരി നിന്നു.

മുററത്തൊരു ബുള്ളററ് മോട്ടോർ സൈക്കിൾ!

അകത്തെ മുറിയിൽ വെളിച്ചം.

അയാൾക്കൊന്നും മനസ്സിലായില്ല. ആരാണത്? ആരായിരിക്കുമത്?

അയാൾ മുററത്തേയ്ക്ക് ഓടിക്കയറി. കതകിൽ തട്ടി.

ഒരു നിമിഷം. അകത്തെ വിളക്കണഞ്ഞു.

അയാൾ വീണ്ടും തട്ടി. ഉറക്കെ വിളിച്ചു..."തങ്കീ..."

അകത്ത് വീണ്ടും വെളിച്ചം. കതക് തുറക്കപ്പെട്ടു. കറുത്തുതടിച്ച ഒരു ദീർഘകായൻ. മുന്നോട്ടുചാടിയ കുടവയർ.

"ആരാ അത്?"

"എനിക്ക്... എനിക്ക്... തങ്കിയെ കാണണം."

തടിയൻ അകത്തേയ്ക്ക് നോക്കിപ്പറഞ്ഞു.

"എടീ, ദാ! അടുത്ത ഊഴക്കാരൻ വന്നിരിക്കുന്നു."

കാളാമുണ്ടൻ ശ്രദ്ധിച്ചു. തങ്കി... തങ്കി ഇറങ്ങിവരുന്നു.

"തങ്കീ... ഇത് ഞാനാ, പാക്കരൻ."

"ഏതു പാക്കരൻ?"

"ഞാൻ... എന്നെ..."

"എന്തോന്നാ പാക്കരാ ഇത്. പാതിരാത്രിക്കാണോ കുശലം പറച്ചില്. എൻെറ കഞ്ഞിയിൽ പാററായിട്ടേ ഒക്കൂ അല്ലിയോ."

തടിയൻെറ മുഖത്ത് നീരസം.

"ദേ! തങ്കീ നോക്ക്. നിൻെറ അടവൊക്കെയെനിക്കറിയാം. ഞാനൊററക്കാര്യമേ പറഞ്ഞിട്ടുള്ളൂ. ഞാനുള്ളപ്പൊ മററാരെയും ഇവിടെ കാണരുതെന്ന്. അല്ലാത്തപ്പം എന്തുവേണേ ആയിക്കോ."

"അയ്യോ അങ്ങനൊന്നുമില്ലെന്നേയ്. അയാളൊരു പാവത്താനാ. എൻെറ വകയിലൊരു ബന്ധു."

തങ്കി തടിയൻെറ തോളിൽ തള്ളി അകത്തേയ്ക്കുനടന്നു. തിരിയെ കതകടയ്ക്കുമ്പോൾ അവൾ പറഞ്ഞു.

"പാക്കരൻ ചെല്ല്. മേലിൽ ഇതാവർത്തിക്കരുത്."

ഒരു തണുത്ത ഞെട്ടൽ മേലാകെ വ്യാപിക്കുന്നു. കാലുകൾക്ക് ശക്തിയില്ല. നാവ് വരളുന്നു. കാളാമുണ്ടൻ പോക്കററിൽ ബീഡി തപ്പി. തീർന്നിരിക്കുന്നു. തിരിയെ നടക്കുമ്പോൾ അയാളുടെ കൈ ബുള്ളററ് മോട്ടോർ സൈക്കിളിൻെറ ഹാൻഡിലിൽ തട്ടി.

അന്ന് ജീവിതത്തിലാദ്യമായി ഒഴിഞ്ഞ വയറുമായി കാളാമുണ്ടൻ ഉറക്കത്തറയിലേക്ക് ചാഞ്ഞു. പക്ഷേ ഉറക്കം–

അതൊരു നീണ്ട പാലത്തിനക്കരെയാണ്!

ഒരു ഉൾവിളിപോലെ ഉള്ളിൽനിന്നു തികട്ടിവന്ന ഗദ്ഗദം ആ തൊണ്ടക്കുഴിയിലൂടെ പുറത്തേയ്ക്ക് വന്നപ്പോൾ അതൊരു എരുമയുടെ അമറൽപ്പോലെ വികൃതമായി.

ഉറക്കത്തിനുവേണ്ടി ദാഹിക്കുന്ന ആ ശരീരം ഇടംവലം തിരിഞ്ഞുമറിഞ്ഞപ്പോൾ അയാൾക്കൊന്നുകൂടി മനസ്സിലായി. തൻെറ കവിൾത്തടങ്ങൾ നനഞ്ഞിരിക്കുന്നു. അതെ! താൻ കരയുകയാണ്!

# ബലിത്തുരുത്തുകൾ തീർക്കുന്ന ആണവ വ്യവസായം

ജനങ്ങളുടെ നന്മയെ ലക്ഷ്യമാക്കിയുള്ള എല്ലാ നല്ല സമരങ്ങളുടെയും പിന്നിൽ സ്ത്രീകളുണ്ടാവും എന്നുപറഞ്ഞാൽ അത് അതിശയോക്തിയാവുമോ?ഇല്ല എന്നുപറയാനാണുദ്ദേശിക്കുന്നത്. പാശ്ചാത്യനാടുകളിൽ ചിലയിടത്ത് കോടി ക്കണക്കിന് ഡോളർ ചെലവിട്ട ആണവനിലയങ്ങൾ പണി പൂർത്തിയാക്കാതെ ഉപേക്ഷിക്കാൻ അവിടുത്തെ ഗവൺമെൻറുകളെ നിർബന്ധിച്ചത് കോടതിയോ, പുരുഷന്മാരുടെ സംഘടനകളോ അല്ലായിരുന്നു. മറിച്ച്, അവിടങ്ങളിലെ സ്ത്രീ സംഘടനകളായിരുന്നു. ആണവവിരുദ്ധ സമരം നടത്തി അവർ സർക്കാരിനെ മുട്ടുകുത്തിച്ചു. ജനിക്കാനിരിക്കുന്ന കുഞ്ഞുങ്ങളുടെ ജീവിതം ദുരിതപൂർണ്ണമാകും എന്നതാണവരുടെ പ്രതിഷേധത്തിന് കാരണം. കിരണപ്രസരണത്തിൻെറ ദൂഷ്യങ്ങളേറെയും അനുഭവിക്കേണ്ടവർ സ്ത്രീകളും കുഞ്ഞുങ്ങളുമാണ്. ഏതു തരം വികസനത്തിൻെറയുമെന്നപോലെ, ആണവ വ്യവസായത്തിൻെറയും ഇരകളാണവർ.

കൊല്ലം ജില്ലയിലെ ചവറയിലും നീണ്ടകരയിലും വരു. ബുദ്ധിവളരാത്ത കുട്ടികളെയും കൊണ്ട് കഷ്ടപ്പെടുന്ന അമ്മമാരെ കാണാം. അംഗവൈകല്യമുള്ള മക്കളെയും പരിചരിച്ച് സ്വയം പഴിക്കുന്ന അമ്മമാർ. വേലചെയ്യാനാവാതെ തളർന്നുകിടക്കുന്ന ഭർത്താവിനെ പോറ്റേണ്ട ഭാരംപേറുന്ന ഭാര്യയെ കാണാം. ഇതിനെല്ലാമൊപ്പം, കിരണപ്രസരണത്തിൽ നിന്നും തങ്ങൾക്കുതന്നെയേൽക്കേണ്ടിവന്ന രോഗവുമായി മല്ലടിക്കുകയും ചെയ്യുകയാണവർ.

നിഷേധിച്ചുവെന്നു ജോർജ്ചേട്ടൻ പറഞ്ഞു. ''ഇപ്പോഴവൾക്ക് കണ്ണിന് സുഖമില്ല. ഭക്ഷണം തീരെ കഴിക്കുന്നില്ല. ഇടയ്ക്കിടെ ഛർദ്ദിയും'' ഇതിനുതക്ക പാപം എന്തു ചെയ്തുവെന്നാണ് വീട്ടുകാരുടെ പരിദേവനം.

എന്നാൽ ഡൗൺസിൻഡ്രമിൻെറ തന്നെ ഇരയായ ടൈറ്റസിന് എഴുപത്തഞ്ചുരൂപ പ്രതിമാസം അനുവദിച്ചിട്ടുണ്ട്. പക്ഷേ കൈയിൽ കിട്ടണമെങ്കിൽ ആറും ഏഴും മാസം കാത്തിരിക്കണം. ഒരു വർഷമായി മുടങ്ങിക്കിടന്ന പെൻഷൻ ഈയിടെ കിട്ടി. ആറുമാസത്തേത് മാത്രം. ആറുമാസത്തേത് വീണ്ടും കുടിശിക

## സ്റ്റാഫ് ലേഖകൻ

ഈ തീരഭൂമിയിൽ വെട്ടിത്തിളങ്ങുന്ന കരിമണൽ അവർക്ക് കണ്ണീരു വിളയിക്കുന്ന ഖനിയാണ്. ഈ കരിമണൽ വിറ്റ് കോടികൾ കൂട്ടുന്ന ഭരണ – വ്യവസായ സഖ്യത്തെ തങ്ങളുടെ ദുരിതങ്ങൾ ബോദ്ധ്യപ്പെടുത്താനാവാതെ നിരാശയിലാണവർ.

നാൽപത് വയസ്സായി ഗ്രേസിക്ക്. മക്കളായ മേരിക്ക് ഇരുപത്തിനാലും സെലിന് ഇരുപതും വയസ്സ് പ്രായം. മൂന്നുപേർക്കും കണ്ണിന് തിമിരമാണ്. ഗ്രേസിക്ക് മൂന്നാം വയസ്സിൽ തുടങ്ങിയതാണ് കണ്ണിനസുഖം. പെൺമക്കൾക്ക് ഒപ്പം കാലിന് സ്വാധീനക്കുറവുമുണ്ട്. പ്രായത്തിനൊത്ത ബുദ്ധിതീരെയില്ല. സഹായത്തിന് ഭർത്താവ് മാത്രം. വല്ലപ്പോഴും കടൽത്തീരത്തു വീശിക്കിട്ടുന്ന മത്സ്യം വിറ്റുവേണം ആ കുടുംബം കഴിയാൻ.

ഹെലൻെറ വീട്ടിൽ പട്ടിണി കാര്യമായില്ല. പക്ഷേ പട്ടിണിയെയും കവച്ചുവയ്ക്കുന്ന ദുസ്ഥിതിയിലാണവർ. ജനിച്ചിട്ട് മുപ്പത്തിനാലു വർഷങ്ങൾ പിന്നിട്ട അവൾ, ബുദ്ധിമാന്ദ്യവും അംഗവൈകല്യവും കൂടിച്ചേർന്ന ' ഡൗൺ സിൻഡ്രം (Down's syndrome) മിൻെറ പിടിയിലാണ്. ''എപ്പോൾ നോക്കിയാലും അവൾ ഇളിച്ചുകൊണ്ടിരിക്കും. അതല്ലെങ്കിൽ തലയും കുനിച്ചിരിക്കും. മറ്റൊന്നുമവൾക്കറിയില്ല.''പ്രായമായ അപ്പൻ ജോർജ് പറഞ്ഞു. ''ഞങ്ങളുടെ കാലം കഴിഞ്ഞ് ഇവടെകാര്യം എങ്ങനെയായിത്തീരുമോ, ആവോ? വല്ല അസുഖവും പിടിപെട്ടാൽ ചികിത്സിക്കാനുള്ള ഇത്തിരികാശെങ്കിലും സഹായമായി! അവൾക്ക് സർക്കാരിൽ നിന്ന് കിട്ടിയിരുന്നെങ്കിൽ.'' ഒന്നുരണ്ട് സഹോദരങ്ങൾ ചെറുകിട ബോട്ടുകളിൽ ചില്ലറപ്പണികൾക്ക് പോകുന്നുണ്ടെന്ന കാരണം പറഞ്ഞ് ഹെലന് കിട്ടേണ്ട സാമ്പത്തികസഹായം

യായി. പതിനെട്ടുവയസ്സായ ടൈറ്റസിന് എണീൽക്കാനാവില്ല. കാലിൻെറ അസ്ഥികൾക്ക് ഒരു പ്രത്യേകതരം തകരാറുണ്ട്. അപ്പൻ ജോസഫ് ഹൃദ്രോഗിയാണ്. മാസങ്ങളായി ചികിത്സയിലാണുതാനും. ഒരു ചേട്ടൻ വള്ളത്തിൽ കടലിൽ പോയിട്ടുവേണം വീടു പുലർത്താൻ. ഒപ്പം നിത്യരോഗിയായ ടൈറ്റസിനേയും.

അണുപ്രസരണം മൂലം ശരീരത്തിലെ ക്രോമോസോമുകൾക്കുണ്ടാകുന്ന ചിലതരം മാറ്റങ്ങളാണീ രോഗങ്ങൾക്കു മുഖ്യകാരണമെന്ന് ശാസ്ത്രീയ പഠനങ്ങൾ വെളിപ്പെടുത്തുന്നുണ്ട്. ഡൽഹിയിലെ ആൾ ഇന്ത്യാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസിലെ ഡോ. കൊച്ചുപിള്ളയുടെ നേതൃത്വത്തിൽ നടത്തിയ പഠനത്തിൽ, അണുപ്രസരണത്തോത് കൂടുതലുള്ള ഈ പ്രദേശത്ത് ക്രോമോസോമുകൾക്ക് തകരാറും തന്നി മിത്തം വന്ധ്യതയും ബുദ്ധിമാന്ദ്യവും കുടുതലായി കാണുന്നതായി വെളിവാകുന്നു.

ഈ കരിമണലിന് എന്താണ് തകരാറ്? വെയിലത്ത് വെട്ടിത്തിളങ്ങി മോഹിപ്പിക്കുന്ന സുന്ദരമായ മൺക്കൂമ്പാരം കണ്ടാൽ യാതൊരു ദോഷവും പറയില്ല. ഈ മണ്ണിൽ തോറിയവും യുറേനിയവും അടങ്ങുന്ന മോണോസൈറ്റ് നിക്ഷേപമുള്ളതിനാൽ ഉയർന്ന തോതിലുള്ള അണുപ്രസരണമിവിടുണ്ടാവുന്നുവെന്നാണ് മിക്ക പഠനങ്ങളിലും കാണുന്നത്.

**അണുപ്രസരണം മൂലം ഈ പ്രദേശങ്ങളിൽ താമസിക്കുന്നവരിൽ ഇരുപത്തിയഞ്ചുശതമാനത്തിലേറെപ്പേർക്ക് ബുദ്ധിമാന്ദ്യം,**



ഹിരോഷിമയുടെ ബാക്കിപത്രം

# ആണവനിലയങ്ങൾക്കു വിട

ആണവനിലയങ്ങൾക്കും, അതിനുമപ്പുറം ആണവ ഊർജത്തിനും വെറും പൂജ്യം മാർക്ക് കൊടുക്കുന്ന ഒരു എൻജിനീയറിംഗ് കോളേജദ്ധ്യാപകനാണ് പ്രൊഫ. ആർ.വി.ജി. മേനോൻ. പാരമ്പര്യേതര ഊർജഗവേഷണ സ്ഥാപനമായ 'അനർട്ടി'ന്റെ തലപ്പത്തുനിന്നും ആണവവാദികളുടെ ഒളിയമ്പേറ്റു വീണ അദ്ദേഹം ഒരഭിമുഖ സംഭാഷണത്തിൽ വെളിപ്പെടുത്തിയ വസ്തുതകൾ ശ്രദ്ധേയവും ചിന്തനീയവുമാണ്.

ശീതസമരം അവസാനിക്കുകയും സോവിയറ്റ് യൂണിയൻ ഛിന്നഭിന്നമാകുകയും ചെയ്തതോടെ സംജാതമായ അന്താരാഷ്ട്ര പശ്ചാത്തലത്തിൽ ആണവനയം ലോകമാകെത്തന്നെ ഒരു പുനർവിചിന്തനത്തിന് വിധേയമാകേണ്ടതല്ലേ? ആണവയുദ്ധ ഭീഷണി അവസാനിച്ചുവെന്നു കരുതാമോ?

രണ്ടാം ലോകത്തിന്റെ പതനം, അമേരിക്കയെ ആണവശക്തിയുടെ കാര്യത്തിൽ ഒന്നാംസ്ഥാനത്താക്കിയെന്നത് സത്യമാണ്. എങ്കിലും ഒരാണവയുദ്ധം അമേരിക്കയുടെ മുൻകൈയെടുക്കലിന്റെ ഫലമായി ഉണ്ടാവുമെന്നു കരുതുന്നില്ല. സോവിയറ്റു യൂണിയൻ ചിതറുന്നതിന് മുമ്പുപോലും ആണവായുധങ്ങൾക്കുമേൽ ഉത്തരവാദിത്വപൂർണ്ണമായ നിയന്ത്രണം ഇരുരാജ്യങ്ങളും പ്രയോഗിച്ചിരുന്നു. വിയറ്റ്നാം യുദ്ധത്തിലും ക്യൂബൻമിസൈൽപ്രതിസന്ധിയിലും ആണവപ്രഹരശേഷി അഴിച്ചുവിട്ട് മുഷ്ക് കാണിക്കാതെ സംയമനം പാലിച്ചത് ചെറിയ കാര്യമല്ല. നിരുത്തരവാദത്തോടെപെരുമാറുന്ന മറ്റുചില രാജ്യങ്ങളെയാണ് ഭയപ്പെടേണ്ടത്. ഇറാനും ഇറക്കും ഉത്തരകൊറിയയും എന്തിന്ഇന്ത്യയും അതിലുൾപ്പെടുമെന്ന് പറയാൻ ഒട്ടേറെ കാരണങ്ങളുണ്ട്. ഇന്ന് ആണവയുദ്ധത്തെക്കാൾ സാദ്ധ്യത, സാമ്പത്തിക യുദ്ധത്തിനാണെങ്കിലും ഇത്തരം രാജ്യങ്ങളുടെ ആണവായുധശേഷി ലോകത്തിനു ഭീഷണിയാണ്.

ഇന്നത്തെ മാറിയ പരിതഃസ്ഥിതിയിൽ ഇന്ത്യയുടെ ആണവനയത്തിനെന്ത് പരിണാമമാണ് പ്രതീക്ഷിക്കുന്നത്?

ഊതിവീർപ്പിച്ച ഒരു ടാർജറ്റ് മുന്നിൽ കണ്ടുകൊണ്ട് മനഃപൂർവമായി ഒരു ആണവായുധ മത്സരത്തിൽ, ഒരു എസ്കലേറ്ററിൽ എന്നപോലെ, കടന്നുകൂടുകയായിരുന്നു ഇൻഡ്യ. പിന്തിരിയാനാവില്ല. പൊട്ടൻഷ്യൽ ശത്രു ചൈനയാണെന്ന സത്യം സൗകര്യപൂർവം അവഗണിച്ചുകൊണ്ട്, സ്ഥിരമായി ഒരു 'പാക് ഫോബിയ' നിലനിർത്താൻ ഇൻഡ്യ ശ്രദ്ധിച്ചു പോരുന്നത് യാദൃച്ഛികമാണെന്ന് കരുതുക വയ്യ. 'സമാധാനപരം' എന്ന മേലങ്കി ഇടുവിച്ച് 1974-ൽ പൊഖ്റാനിൽ പരീക്ഷണ സ്ഫോടനം നടത്തിയത് തൊട്ടിന്നേവരെയും എത്ര ശ്രമിച്ചിട്ടും ഇൻഡോപാക് ബന്ധത്തിൽ സമാധാനത്തിന്റെ തുരുത്തുകളൊന്നും ഉയർന്നുവന്നിട്ടുമില്ല.

അണുവായുധ വ്യാപന നിരോധനകരാർ (NPT) എത്രത്തോളം അസന്തുലിതവും അസ്വീകാര്യവുമാണെങ്കിൽ പോലും ഇൻഡ്യ കരാറിലൊപ്പിടുകയാണെങ്കിൽ തങ്ങളും ഒപ്പിടാൻ സന്നദ്ധമാണെന്ന പാക്കിസ്ഥാന്റെ നിലപാടുമൂലം അവർക്ക് ആഗോളതലത്തിൽ നേടാൻ കഴിഞ്ഞ മേൽകൈ ഇല്ലാതാക്കാൻ, കരാറൊപ്പിടാൻ സന്നദ്ധത കാട്ടി ഇൻഡ്യ ഒരു നയതന്ത്ര വിജയം നേടാൻ ശ്രമിച്ചതേയില്ല. നമ്മുടെ വിദേശനയത്തിന്റെ, അല്ലെങ്കിൽ അതോടൊപ്പം കൂട്ടിക്കെട്ടിയിരിക്കുന്ന ആണവനയത്തിന്റെ പിന്തിരിപ്പൻ സ്വഭാവം ഒന്നുകൊണ്ടുമാത്രമായിരുന്നത്. തെക്കനേഷ്യയെ ആണവായുധമുക്തമേഖലയാക്കാനുള്ള നിർദ്ദേശത്തെ നൂറിലേറെ രാജ്യങ്ങൾ അനുകൂലിക്കുമ്പോൾ ഇൻഡ്യയും അതിന്റെ ശിങ്കിടിയായ ഭൂട്ടാനും മാത്രമാണെതിരു നിൽക്കുന്നത്. ഇത്തരം കരാറുകൾ (അതിന്റെ സാമ്രാജ്യത്വവും അസന്തുലിതവുമായ സ്വഭാവങ്ങൾ നിലനില്ക്കെത്തന്നെ) പ്രദേശികവും, ഒപ്പം സ്വന്തം രാജ്യത്തെ ജനങ്ങളുടെ ഭാഗധേയവും മുൻനിർത്തി അംഗീകരിക്കാൻ മടികാണിക്കേണ്ടതില്ല. അണുപരീക്ഷണങ്ങളും ആണവനിലയങ്ങളുമെല്ലാം തികച്ചും സമാധാനാവശ്യങ്ങൾക്കാണെങ്കിൽ, അതിനെ ചൂഴുന്ന രഹസ്യാത്മകതയും നിഗൂഢതയും ഒഴിവാക്കാൻ ശ്രമിക്കാത്തതെന്താണ്? അണുബോംബ് സൈനികച്ചെലവ് കുറയ്ക്കുമെന്നും ശത്രുവിൽ ഭയം നിലനിർത്തുമെന്നുമുള്ള വ്യാജ പ്രചരണം ഇതേവരെയും അവസാനിച്ചിട്ടില്ല. അതു കുറയുന്ന ലക്ഷണം കാണുന്നില്ല. ഇത്രയുംകാലം ശ്രമിച്ചിട്ടും പാക്കിസ്ഥാനെ ന്യൂട്രലൈസ് ചെയ്യാൻ നമുക്ക് കഴിഞ്ഞിട്ടുമില്ല

ആണവോർജം, അണുനിലയം ഇവയോടുള്ള എതിർപ്പിന്റെ പശ്ചാത്തലമെന്താണ്?

പുരോഗതിയുടെ സമവാക്യത്തിലെ മാന്ത്രികാക്ഷരമായി അണുശക്തിയെ പ്രതിഷ്ഠിക്കാൻ കഴിഞ്ഞത് ലാഭക്കൊതിയന്മാരായ വ്യവസായികളും അധികാരപ്രമത്തരായ ഭരണാധികാരികളും ചേർന്ന ആ അവിശുദ്ധസഖ്യത്തിന്റെ വലിയ വിജയമായിരുന്നു. ഉപഭോഗ വസ്തുക്കളോടുള്ള അദമ്യമായ ആവേശം ഉല്പാദനത്തെ അതിന്റെ പാരമ്യതയിലെത്തിച്ചു, അതുവഴി ഊർജോപഭോഗത്തെയും. ഊർജം അങ്ങനെ പ്രധാന ഘടകമാവുകയും, അതോടൊപ്പം ആണവ വ്യവസായത്തിലെ വൻലാഭ സാദ്ധ്യതയും അതിന്റെ രാഷ്ട്രീയ നിർണ്ണായകതയും ഒത്തുചേർന്ന് ഇന്നത്തെ ഭ്രാന്തിന്റെ വക്കോളമാവുകയുമായിരുന്നു.

ഭാവി ഇരുളടഞ്ഞതാണെന്നു പടിഞ്ഞാറുകാർക്ക് തോന്നിത്തുടങ്ങിയിട്ടുണ്ട്. വരും തലമുറയ്ക്ക് വമ്പിച്ച സാമ്പത്തിക ബാദ്ധ്യതയും, അതിലേറെ അപകടകരവുമായ ആണവപദ്ധതികളെ പടിഞ്ഞാറൻ രാജ്യങ്ങൾ ഓരോന്നായി സംശയത്തോടെ വീക്ഷിച്ചു തുടങ്ങിയിട്ടുണ്ട്. ഇൻഡ്യയിൽ ദേശീയ നയത്തിന്റെ ഭാഗമാക്കി വേണ്ട സംരക്ഷണം നൽകിയിരിക്കുന്നതിനാൽ ഈ വ്യവസായത്തിന്റെ ചെലവുകളോ, ലാഭനഷ്ടങ്ങളോ കൃത്യമായി വെളിയിലറിയുന്നില്ല. ചെർണോബിൽ അപകടം വരുത്തിവച്ച സാമ്പത്തികനഷ്ടം, ഇൻഡ്യയുടെ എട്ടാം പദ്ധതിയുടെ അടങ്കലിന് തുല്യമായിരുന്നു. അണുവികിരണത്തിന്റെ മാരകഫലങ്ങൾ ഇതിലുമെത്രയോ വലുത്.

പുരോഗതിയുടെ പ്രതീകമായി അണുശക്തിയെ ചിത്രീകരിച്ചിരിക്കുന്നതിന്റെ ഫലമായി, ജനങ്ങളുടെയിടയിൽ അതിന്റെ ദോഷങ്ങളെപ്പറ്റിയുള്ള പ്രചരണം ഏശുന്നില്ല. തങ്ങളുടെയും, വരും തലമുറകളുടെയും സുരക്ഷയ്ക്ക് ഭീഷണിയാണീ ആണവനിലയങ്ങളെ

---

**അപസ്മാരം, അന്ധത, ബധിരത, അംഗവൈകല്യങ്ങൾ, അസ്ഥിവൈകല്യങ്ങൾ, കാൻസർ, ജനിതകരോഗങ്ങൾ എന്നിത്യാദിരോഗങ്ങൾ കണ്ടുവരുന്നതായി വെളിപ്പെട്ടിട്ടുണ്ട്. സാധാരണഗതിയിൽ മനുഷ്യശരീരത്തിന് താങ്ങാവുന്ന കിരണാഘാതത്തിന്റെ അഞ്ചുമുതൽ ഇരുപത്തേഴ് ഇരട്ടിവരെ ഇവിടെ അനുഭവപ്പെടുന്നു.**

നീണ്ടകരയിലും ചവറയിലും മേൽപ്പറഞ്ഞ രോഗമുള്ള പലരെയും കാണാൻ കഴിഞ്ഞു. നിരാശരും ദു:ഖിതരുമായ അവരുടെ കുടുംബാംഗങ്ങളെ കണ്ടു. ഏതു ജന്മത്തിലാണിതിനാധാരമായ പാപം നടന്നതെന്നറിയാതെ വ്യഥിതവും മഥിതവുമായ ഹൃദയങ്ങളുമായി ധ്രുവനക്ഷത്രം തിരയുന്ന വഞ്ചിക്കാരെപ്പോലെയുഴറുന്ന ഒരുകൂട്ടമാളുകൾ. കൈയിൽ വാരിക്കളിച്ചു തിമിർത്ത കരിമണൽ കുഴപ്പക്കാരനാണെന്നാരോ പറഞ്ഞതായവരോർക്കുന്നു. പക്ഷേ അവർക്കത്ര വിശ്വാസം പോരാ. പിറന്നുവീണതീ മണലിലേക്കാണ്. അമ്മയുടെ കൈകൾ പോലെ മൃദുലമായ ഈ പൊടിമണൽ അവരുടെ ജീവന്റെ ആധാരമാണെന്നാണവരുടെ വിശ്വാസം. എന്താണവരെ പറഞ്ഞുമനസ്സിലാക്കേണ്ടതെന്നറിയാതെ കുഴങ്ങി.

ഈ പ്രദേശത്ത് പഠനം നടത്തേണ്ടതിന്റെ ആവശ്യകത 1957-ൽതന്നെ ലോകാരോഗ്യ സംഘടന(WHO)മനസ്സിലാക്കുകയും അതിനായി ഒരു കമ്മീഷനെ ചുമതലപ്പെടുത്തുകയും ചെയ്തിരുന്നു. എന്നാൽ അന്നുതൊട്ടിന്നേവരെ ഇന്ത്യയിലെ അണുശക്തി വകുപ്പും ഭാഭാ ആറ്റോമിക് റിസർച്ച് സെന്ററും (BARC) ഇതിന് പുറംതിരിഞ്ഞുനിൽക്കുകയായിരുന്നു. ചവറ, നീണ്ടകര ഭാഗത്തുള്ള കുടുംബങ്ങൾ നൂറ്റാണ്ടുകളായി ഇവിടെ ജീ

ന്നുള്ള ബോധം ഉണ്ടാകാതെ ആണവവിരുദ്ധ പ്രസ്ഥാനങ്ങൾ വേരുപിടിക്കുകയില്ല. ആണവ വ്യവസാ യത്തിൽ നിന്ന് ലഭിക്കുന്നത്ര ലാഭം, മറ്റ് പാരമ്പര്യേതര ഊർജ്ജ മേഖലയിൽ നിന്ന് ലഭിക്കുന്നില്ല എന്നതും ആണവ ഊർജ്ജത്തിനു പ്രിയം കൂട്ടുന്നുണ്ട്.

കാലിഫോർണിയയിൽ കാറ്റിൽ നിന്നും ഉല്പാദിപ്പിക്കുന്ന വൈദ്യുതിയുടെ തോത്, കേരളത്തിന്റെ വാർഷിക വൈദ്യുതിയുപഭോഗത്തിന് തുല്യമാണത്രേ. ഡെൻമാർക്കിൽ ദേശീയ ഊർജോല്പാദനത്തിന്റെ മുപ്പതുശതമാനം കാറ്റാടിവൈദ്യുതി (wind mill) യിൽ നിന്നുമാണ്. ജർമനിയും ബ്രിട്ടനുമെല്ലാം ഈ വഴിക്ക് തിരിഞ്ഞിട്ടുണ്ട്. ലാഭസാദ്ധ്യതയുണ്ടെന്നു ബോദ്ധ്യമാവാതെ ഇൻഡ്യയിൽ കാറ്റാടി വൈദ്യുതിയിലേക്ക് സ്വിച്ച് തിരിക്കാനാരെങ്കിലും തയാറാവുമെന്നു തോന്നുന്നില്ല.

അടുത്ത ഇരുപത് വർഷത്തിനുള്ളിൽ ആണവോർജ്ജത്തിന് പകരം നില്ക്കാൻ തക്കതായി പാരമ്പര്യേതര ഊർജ്ജ സ്രോതസുകൾ (സൗരോർജ്ജം, കാറ്റാടികൾ, സമുദ്രോർജ്ജം തുടങ്ങിയവ) ഇൻഡ്യയിൽ ലഭ്യമാണെന്നു വിദഗ്ദ്ധാഭിപ്രായമുണ്ട്. നെഹ്റുവിന്റെ 'ആണവോർജ്ജ മാനിയ'യും, ലെനിന്റെ 'വൈദ്യുതി–കമ്മ്യൂണിസം' തീസിസും, നവഫാസിസത്തിന്റെ പാക് വിരുദ്ധ ലോബിയിംഗും ചേർന്ന് മത്സരിക്കുമ്പോൾ, ധാർമ്മികതയ്ക്കും ജനങ്ങളുടെ സുരക്ഷിതത്വത്തിനും ഇവിടെ എന്നും അവധി തന്നെയായിരിക്കും.

കേരളത്തിലെ അറിയപ്പെടുന്ന ആണവവിരുദ്ധ ആക്ടിവിസ്റ്റായ ശ്രീ. വി.ടി. പത്മനാഭൻ ഇതേ ചോദ്യങ്ങളോടു പ്രതികരിക്കുകയുണ്ടായി. അദ്ദേഹം ആണവവിരുദ്ധ പ്രസ്ഥാനങ്ങളുടെ ചരിത്രത്തിൽ നിന്നുമാണ് തുടങ്ങിയത്: ''1984-ലാണെന്നു തോന്നുന്നു, കോതമംഗലം മാർ അത്തനേഷ്യസ് കോളജിലെ ഒരു അദ്ധ്യാപകന്റെ നേതൃത്വത്തിലാണ് കേരളത്തിൽ ആദ്യമായി ആണവ നിലയങ്ങൾക്കെതിരെ ഒരു പ്രസ്ഥാനമുണ്ടാകുന്നത്. ഭൂതത്താൻകെട്ടിൽ അണുശക്തി നിലയം സ്ഥാപിക്കാനുള്ള നീക്കത്തിനെതിരേയായിരുന്നു അത്. പിന്നീട് ചവറ ഐ. ആർ.ഇ.യിലെ ലോഹമണൽ വ്യവസായവുമായി ബന്ധപ്പെട്ടുണ്ടാകുന്ന രോഗങ്ങളെ സംബന്ധിച്ചുള്ള ദീർഘമായ ഒരു പഠനം നടക്കുകയുണ്ടായി.



*ആർ.വി.ജി. മേനോൻ*

ഈയടുത്ത കാലത്ത് കണ്ണൂരിലെ പെരിങ്ങോം എന്ന സ്ഥലത്ത് ആണവനിലയം സ്ഥാപിക്കാനുള്ള തീരുമാനത്തിൽ പ്രതിഷേധിച്ചുകൊണ്ടൊരു പ്രസ്ഥാനം ആരംഭിക്കുകയുണ്ടായി. ഇൻഡ്യയുടെ വിവിധ ഭാഗങ്ങളിൽ ഇത്തരം ചെറിയ ആണവവിരുദ്ധ പ്രസ്ഥാനങ്ങൾ ഉണ്ട്. റാവർ ഭട്ട, കൈഗ, കക്രാപ്പാർ, കൂടംകുളം ഇങ്ങനെ പലയിടത്തും. ഈ പ്രസ്ഥാനങ്ങൾ പൂർണമായി വിജയപാതയിലാണെന്നു പറയാനാവില്ല. പെരിങ്ങോമിലെ ജനകീയ പ്രതിഷേധം ഇതേവരെ വിജയിച്ചു നില്ക്കുകയാണെന്ന് വേണമെങ്കിൽ പറയാം. കാരണം, ആണവ നിലയത്തിനുള്ള സ്ഥലം ഇതേവരെ നാട്ടുകാർ വിട്ടു കൊടുത്തിട്ടില്ല. ബാംഗ്ളൂരിൽ വച്ച് ആണവശക്തി കമ്മീഷനിലെ ഒരംഗം ഒരു സ്വകാര്യ സംഭാഷണത്തിൽ പറഞ്ഞത്, സ്ഥലം വിട്ടുകിട്ടിയാൽ നിങ്ങളുടെ സമരമൊന്നും ഞങ്ങൾക്ക് പ്രശ്നമല്ല, എന്നാണ്.

ഇവിടെ ആണവോർജ്ജത്തെപ്പറ്റി കൊട്ടിഘോഷിക്കുന്നതൊക്കെ അസത്യവും ഊതിപ്പെരുപ്പിച്ചതുമായ കണക്കുകളാണ്. ആകെ നിർമ്മാണച്ചെലവിന്റെ അറുപതു ശതമാനം മാത്രമേ ഒരു ആണവനിലയത്തിൽ ഉല്പാദനം നടക്കുന്നുള്ളൂ. ജനദ്രോഹപരവും അധാർമ്മികവുമായ ഈ പിടിവാശി, ആഗോള തന്ത്രത്തിന്റെ കുടുക്കിൽ ഇൻഡ്യയും പെട്ടുപോയതിന്റെ പ്രതിഫലനമാണ്. ഔദ്യോഗികമായി ആണവനയത്തെ പിന്താങ്ങുന്ന ഇന്ത്യയിലെ ഒട്ടുമിക്ക ശാസ്ത്രജ്ഞന്മാരും രാഷ്ട്രീയക്കാരും, സ്വകാര്യ സംഭാഷണങ്ങളിൽ അതിനെതിരാണ്.

ആണവനിലയങ്ങളുടെയും അവയുടെ എല്ലാത്തരം ചെലവുകളുടെയും കണക്കുകൾ നിരത്തുന്ന ആണവവിരുദ്ധ പ്രസ്ഥാനക്കാരോട് ഈ ശാസ്ത്രജ്ഞന്മാർ പറയുന്നത്, ഇതിനേക്കാൾ അപകടം പിടിച്ച മറ്റൊന്നില്ല എന്നതിന് നിങ്ങളുടെ പക്കലുള്ളതിനേക്കാൾ ബൃഹത്തും കൃത്യവുമായ കണക്കുകൾ ഞങ്ങളുടെ പക്കലുണ്ട്, എന്നാണ്. പക്ഷേ, ഇൻഡ്യ 'സമാധാനപര'മായ ആവശ്യങ്ങൾക്ക് ആണവശക്തി ഉപയോഗിക്കുന്നതിലെ കഥയില്ലായ്മയ്ക്കെതിരെ എന്തെങ്കിലും പറയാൻ ഇവർ തയ്യാറല്ല. മന്തുകാലന്റെ തൊഴിപോലെ പ്രയോജന ശൂന്യമായ 'അണുബോംബ്' ഇവരെയെല്ലാം ആവേശിച്ചിട്ടുണ്ടാവും.

പൊഖ്റാൻ സ്ഫോടനം നടത്തിയപ്പോൾ പറയുകയുണ്ടായി: ഗംഗയും കാവേരിയും യോജിപ്പിച്ച് കനാലുകളുണ്ടാക്കി കാർഷിക വിപ്ലവമുണ്ടാക്കും, പശ്ചിമഘട്ടത്തിൽ തുരങ്കങ്ങളുണ്ടാക്കി ഗതാഗത സാദ്ധ്യത വർദ്ധിപ്പിക്കും എന്നെല്ലാം. ഇരുപത് വർഷമായിട്ട് എന്തു നടന്നുവെന്നറിയാമല്ലോ? അണുനിലയങ്ങൾ കൂടുതൽ സ്ഥാപിക്കാനുള്ള തത്രപ്പാടിലാണ്. പാക്കിസ്ഥാനെ ഭയന്ന് ബോംബുണ്ടാക്കുന്നതിൽ ഒരു കാര്യവുമില്ല. അതിനുവേണ്ടി കടം വാങ്ങിയ പണം തിരിച്ചടയ്ക്കാനാവാതെ വരുമ്പോൾ നാലുപാടും നിന്ന് ആണവായുധാക്രമണം നടത്താൻ കഴിയുന്ന പടിഞ്ഞാറൻ സാമ്പത്തിക സാമ്രാജ്യത്വത്തെയാണ് നേരിടാൻ പോകുന്നത്. അതിന് അണുബോംബല്ല, ജനങ്ങളുടെ ഇച്ഛാശക്തിയാണാവശ്യം. ഇവിടെ തന്നെ പൊട്ടിത്തെറിക്കുന്ന ബോംബുകൾ. ○

---

വിക്കുന്നവരും കിരണപ്രസരണത്തിനു വിധേയരുമാണെന്നതിനാൽ, പരീക്ഷണ നിരീക്ഷണങ്ങൾക്കു കൂടുതൽ ഫലസാധ്യതയുണ്ട്. ഹിരോഷിമയ്ക്കും നാഗസാക്കിക്കും മുന്നേ ആണവാപകടങ്ങളോ, കിരണപ്രസരണമോ ഉണ്ടായതായി അറിവില്ല. അതുപോലും ജനങ്ങളിൽ ഏൽപിക്കുന്ന ആഘാതം ഇനി എത്രയോ വർഷങ്ങൾക്കുശേഷം മാത്രമേ പഠനത്തിലൊതുക്കാനാവൂ.

അവരുടെ ഔദ്യോഗിക പ്രസ്താവനകൾ ഈ താല്പര്യമില്ലായ്മ വെളിപ്പെടുത്തുന്ന വയാണ്. അയ്യായിരം മില്ലിറെം വരെ കിരണ പ്രസരണമേൽക്കുന്ന ഈ ജനങ്ങൾ ആരോഗ്യവാ

**എലികളിലും മുയലുകളിലും മാത്രം നടത്തിയ പരീക്ഷണങ്ങൾ കക്ഷത്ത്വച്ച് ഈ പഠനത്തിന്റെ സാധ്യതയെയും സമ്പുഷ്ടതയെയും ഇന്ത്യയിലെ ആണവശാസ്ത്രജ്ഞന്മാർ അലമാരയിലൊതുക്കി. ലോകാരോഗ്യസംഘടനയുടെ നിർദ്ദേശത്തെ ഇവിടുത്തെ ആണവലോബി 'വിഴുങ്ങു'കയാണുണ്ടായത്.**

ന്മാരും സന്തുഷ്ടരുമാണെന്നാണ് ഇന്ത്യൻ ആണവ കമ്മീഷൻ ചെയർമാനായ ഡോ. രാജാരാമണ്ണ കുറേനാൾമുമ്പ് പറഞ്ഞത്. ഇതേ തരത്തിലുള്ള അഭിപ്രായംതന്നെ അമേരിക്കയിലെ ആണവ കമ്മീഷൻ മേധാവിയായിരുന്ന ഡിക്സിലി റെയും പ്രകടിപ്പിച്ചിട്ടുണ്ട്. ജനങ്ങളുടെ ഭാഗത്ത് നിന്നുകൊണ്ട് ചിന്തിക്കുന്നവരിൽ നിന്നുമുള്ള അഭിപ്രായമായി ഇതിനെ കണക്കാക്കാൻ പറ്റില്ലല്ലോ.

കരുനാഗപ്പള്ളിയിൽ നിന്നും എട്ടു കിലോമീറ്റർ അകലെയാണ് വെള്ളനാതുരുത്ത്. ഇന്ത്യൻ അണുശക്തി കമ്മീഷന്റെ കീഴിൽ ചവറയിലുള്ള ഇന്ത്യൻ റെയർ എർത്സ് (IRE)

ലോഹമണൽ ശേഖരിക്കുന്നതിവിടെ നിന്നാണ്. കടൽത്തീരത്തുനിന്നും വാരിക്കൂട്ടി ലോറിയിൽ കയറ്റി ഈ മണൽ ഫാക്ടറിയിലെത്തിക്കുന്നു. അവിടെ ഇത് റൂട്ടൈൽ, സിർക്കോൺ ആദിയായ വ്യത്യസ്ത വസ്തുക്കളായി വേർതിരിക്കുന്നു. വേർതിരിച്ച വ്യത്യസ്ത ഘടകങ്ങൾ ചാക്കുകളിലാക്കി നീണ്ടകര തുറമുഖത്തെത്തിച്ച് അവിടെ നിന്നും കപ്പൽ മാർഗ്ഗം വിദേശങ്ങളിലേക്ക് അയയ്ക്കുന്നു. ഈ വിഭാഗങ്ങളിലെല്ലാം ജോലിചെയ്യുന്ന ചില തൊഴിലാളികളെ കണ്ടുമുട്ടുകയുണ്ടായി. നിസ്സാഹയതയുടെയും ഭയത്തിൻെറയും തുരുത്തുകളിൽ സംശയത്തോടെ മാത്രമാണവർ പുറംലോകത്തെയും അവിടെ നിന്നെത്തുന്നവരെയും വീക്ഷിക്കുന്നത്. ചോദ്യങ്ങൾക്കെന്നല്ല നിരുപദ്രവങ്ങളായ കുശലാന്വേഷണങ്ങൾക്കുനേരെ പോലും മുഖംതിരിച്ച് ചിലപ്പോൾ പൊട്ടിത്തെറിക്കാറായ മട്ടിലാണവരുടെ നില്പ്.

യാൾക്കൊപ്പമുള്ള മറ്റുപലർക്കുമോ കിട്ടിയിട്ടില്ല. ദോഷം പറയരുതല്ലോ. ഒരുഗ്ലാസ്സ് പാൽ ജോലിക്കിടയിൽ കിട്ടും. ആണവവിപ്ലവത്തെ പരിപോഷിപ്പിക്കാനൊരു ധവള വിപ്ലവം. പാലുകൊടുക്കുന്ന കൈക്ക് കൊത്താൻ മടിക്കുമെന്നുള്ള ധൈര്യംകൊണ്ടാവും. കിരണപ്രസരണത്തോത് അറിയുന്നതിനുള്ള ബാഡ്ജിനെപ്പറ്റി കേട്ടിട്ടുണ്ട്. അഞ്ചുവർഷമായിട്ടും ലഭിച്ചിട്ടില്ല. എന്നാൽ ചിലർക്ക് ലഭിച്ചിട്ടുമുണ്ട്. അവരതുപയോഗിക്കുന്നുമില്ലത്രെ. ബാഡ്ജ് ധരിച്ചതുകൊണ്ടുമാത്രം പോരല്ലോ. മറ്റ് സംരക്ഷണങ്ങളും ലഭിച്ചില്ലെങ്കിൽ പ്രയോജനമെന്താ? ഇതാണവരുടെ നിലപാട്. ഐ.ആർ.ഇ. യിൽ നിന്നു പിരിഞ്ഞുപോകുന്നവരിൽ 90 ശതമാനത്തോളം പേരും കാൻസർ ബാധിച്ചവരാണെന്ന് മറ്റൊരുദ്യോഗസ്ഥൻ പറഞ്ഞു.

ആര് രക്ഷിക്കാനാണ്? ബാഡ്ജോ, ഹെൽമറ്റോ, കാലിൽ ബൂട്ടോ ഇല്ലാതെ പണി ചെയ്യുക്കാൾ തൊഴിലാളി വിരുദ്ധർ ഈ യൂണിയൻ നേതൃത്വമാണ്. എല്ലാവർക്കും അറിയാവുന്ന, എന്നാൽ വിരൽ ചൂണ്ടാൻ ഭയപ്പെടുന്ന ശക്തി ഈ മണൽപ്പരപ്പിൽ ഗള്ളിവറെപ്പോലെ നീണ്ടു നിവർന്നുനില്ക്കുന്നു. ഇന്ത്യൻ അണുശക്തിക്കമ്മീഷൻെറ സ്ഥാപനമാണ് ഐ.ആർ. ഇ.എങ്കിൽപോലും അതിനെ സ്വന്തം വാലിൽ കെട്ടി ആട്ടാൻ കഴിയുന്നൊരു മഹാശക്തി. കാതോടുകാത് ചൊല്ലി ഇല്ലാതാവുന്ന കഥകളിലെല്ലാം ഈ ശക്തിയുടെ അപ്രമാദിത്വം നിറഞ്ഞുനില്ക്കുകയാണ്.

ഐ.ആർ.ഇ.യിലേക്ക് പോകുംവഴി കരിത്തുരുത്തിലൊരു ബാനർ– 'ഇടവക നവീകരണവും ധ്യാനവും'. കിരണപ്രസരണമേറ്റു വിറങ്ങലിച്ച ജീവിതങ്ങളെ എങ്ങനെ നവീകരിക്കാൻ? കുടിയൊഴിപ്പിക്കലിൻെറ ഖഡ്ഗം ശിരസ്സിന് മേൽ തൂങ്ങുന്ന ഒരു കൂട്ടം ജനങ്ങളാണ് കരിത്തുരുത്തിലുള്ളത്. ഏകദേശം അഞ്ഞൂറ്റി



ലോഹമണൽ കയറ്റിയയയ്ക്കാൻ തുറമുഖത്തേയ്ക്ക്

അഞ്ചുവർഷത്തോളമായി ഐ.ആർ. ഇ. യിൽ ജോലിചെയ്യുന്ന പേരു വെളിപ്പെടുത്താത്ത ഒരു തൊഴിലാളിയെക്കണ്ടു. ഉച്ചയുറക്കത്തിൻെറയാലസ്യത്തിൽ നിന്നും പൊടുന്നനവെ ഞങ്ങളുടെ മുന്നിലെത്തിയ അയാൾ ഒളിക്കാനിടം തേടുകയായിരുന്നു. വാതിൽ പാതി ചാരി, ഒരായിരം ശാപവാക്കുകൾ മനസ്സിലുരുവിട്ടുകൊണ്ട് ബധിരനെപ്പോലെ കുറേനേരം നിന്നു. ആദ്യത്തെ മൂന്നോ നാലോ ചോദ്യങ്ങൾക്ക് യാതൊരുത്തരവും കിട്ടിയില്ല. നാണമില്ലാതെ ചോദിച്ച നാലാം ചോദ്യത്തിലയാൾ നാവനക്കി. ഫാക്ടറിയിൽ കരിമണലെത്തുന്നതു മുതൽ, അത് പലതരങ്ങളിലായി ചാക്കിലാക്കുന്നതുവരെയുള്ള വിവിധഘട്ടങ്ങളിൽ അഞ്ചു വർഷത്തോളമായി അയാൾ പണിയെടുക്കുന്നു. ഇന്നേ ദിവസം വരെ യാതൊരു സുരക്ഷാസംവിധാനങ്ങളും അയാൾക്കോ, അന്ന ഈ പാവങ്ങൾ ശക്തമായ രാഷ്ട്രീയപ്പാർട്ടികളുടെ തൊഴിലാളി സംഘടനയിലെ അംഗങ്ങളാണ്. തൊഴിലാളികളുടെ സുരക്ഷിതത്വം യൂണിയനുകൾ ഗൗരവമായി കൈകാര്യം ചെയ്യുന്നില്ലേ എന്നു ചോദിച്ചപ്പോൾ ഒരു തൊഴിലാളി ചിരിക്കൊണ്ടു പറഞ്ഞു. "അവന്മാർക്ക് ഇതൊന്നുമല്ല പണി. കൈക്കൂലി വാങ്ങിച്ച് തൊഴിലാളികളെ റിക്രൂട്ട് ചെയ്യുക. മാനേജ്മെൻറിൻെറ സേവ പിടിച്ച് പല ആനുകൂല്യങ്ങളും തട്ടിയെടുക്കുക. ഇതൊക്കെയാണ് യൂണിയൻ പ്രവർത്തനം" പുറമേ സമ്മതിക്കുകയില്ലെങ്കിലും അലിഖിതമായ നിയമന വ്യവസ്ഥകൾ യൂണിയനുകൾക്കുണ്ട്. ഒരു പ്ലാൻറ് ഓപ്പറേറ്റർക്ക് സ്ഥിരമായ ജോലി ലഭിക്കണമെങ്കിൽ മുപ്പത്തയ്യായിരം രൂപ വരെ യൂണിയന് നൽകണമെന്ന് ചില പിറുപിറുക്കലുകളുണ്ട്. ഒരു പക്ഷേ ഐ.ആർ.ഇ. യേ

നാല്പത് കുടുംബങ്ങൾ. 1991 ഫെബ്രുവരി അഞ്ചിന് പുറത്തിറക്കിയ ഒരു വിജ്ഞാപനത്തിൽ ഇവിടത്തെ ഇരുന്നൂറ്റമ്പതേക്കർ സ്ഥലം ഐ.ആർ.ഇ. ഏറ്റെടുക്കാൻ പോകുന്നതായി പ്രഖ്യാപിച്ചു. കാൽച്ചുവട്ടിൽ ഭൂമി പിളരുന്നതറിഞ്ഞ് ജനങ്ങൾ ഒത്തുകൂടി. അണുപ്രസരണത്തിൽ നിന്നൊഴിവാക്കാനാണ് മാറ്റുന്നതെന്നാണാദ്യമവരോട് പറഞ്ഞത്. നോക്കണേ, അദ്ദേശവാസികൾക്കൊരിക്കലും അണുപ്രസരണമേൽക്കില്ലെന്ന് പറഞ്ഞു നടന്നവരുടെ നാവിലെ വക്രത! ഇവിടെ നിന്നു മണ്ണുമാറ്റിയശേഷം ഈ ജനങ്ങളെ ഇവിടെത്തന്നെ പുനരധിവസിപ്പിക്കാമെന്നു പിന്നീട് പറഞ്ഞു. നാല്പതടിയോളം താഴ്ചയിൽ മണൽ കുഴിച്ചെടുത്ത് സംസ്കരണം നടത്തിയശേഷം വേർതിരിച്ചുകളയുന്ന മണൽ വീണ്ടും കൊണ്ടിട്ട് ഖനനപ്രദേശം നികത്തി അത്രയുമാളുകളെ പുന

രധിവസിപ്പിക്കാമെന്ന് ഫാക്ടറി വാഗ്ദാനം ചെയ്യുകയുണ്ടായി. ഏതാനും വാരമാത്രമകലെ കലിതുള്ളിനിൽക്കുന്ന കടൽ ഈ പുനരധിവസിപ്പിക്കൽ പ്രക്രിയ പൂർത്തിയാക്കാൻ സമ്മതിച്ചില്ലെങ്കിലോ? അല്ലെങ്കിൽ ഈ നികത്തിയെടുത്ത സ്ഥലം ഒരു വേലിയേറ്റത്തിൽ അപ്പാടെ ആഴിയിലാണ്ടു പോയെന്നും വരാം. 'വികസന'ത്തിൻെറ കൈവിഷം ഉള്ളിൽച്ചെന്ന ജനങ്ങൾക്ക് പക്ഷേ കാഴ്ചപ്പാട് വ്യത്യസ്തമായിരുന്നു. അണുപ്രസരണവും കുടിയൊഴിക്കലുമൊന്നും അവർക്ക് പ്രശ്നമായിത്തോന്നിയില്ല. ഐ.ആർ.ഇ. നിലനിൽക്കേണ്ടതാണെന്നവർക്ക് വെളിപാടുണ്ടായി. ഓരോ കുടുംബത്തിലും ഒരാൾക്കുവീതം തൊഴിലും, മനക്കോട്ടയിൽ കുറിച്ചുവെച്ച നഷ്ടപരിഹാരവും കിട്ടിയാൽ മതിയെന്നായി. ഡൗൺ സിൻഡ്രോം ബാധിച്ച ജോസഫും, അംഗവൈകല്യം വന്ന സജീവുമുൾപ്പെടെ എത്രയോപേർ തങ്ങളുടെ തൊട്ടയൽപക്കത്തുണ്ടെന്നതവർക്ക് പ്രശ്നമായില്ല. ഐ.ആർ.ഇയുടെ വികസനത്തോടൊപ്പം തങ്ങൾക്ക് ലഭിക്കുന്ന തൊഴിൽ കൂട്ടിച്ചേർത്താൽ കിട്ടുന്നതിൽ നിന്നും ഏതുതരം 'സിൻഡ്രോം' കുറച്ചാലും നാടിൻെറ 'വികസനം' ബാക്കി കിട്ടുമെന്നാണവരുടെ ലോജിക്ക്. തിരികെപ്പോരുമ്പോൾ ജോസഫിനെ വഴിവക്കിൽ കണ്ടു. കൂട്ടത്തിലുണ്ടായിരുന്ന ഒരാളെ കണ്ടു പരിചയമുണ്ടായിരുന്നതിനാൽ അയാൾ അടുത്തു വന്നു. ഒട്ടേറെപ്പറയാനുണ്ടായിരുന്നു ജോസഫിന്. പക്ഷേ കഴിഞ്ഞില്ല. ദീനമായൊരു വിലാപം പോലെ അയാൾ ആ വഴിവക്കിൽ നിന്നു. ഒരു നവീകരണത്തിനുമയാളെയുണർത്താൻ കഴിയില്ല. ഒരു ധ്യാനവുമയാളുടെ പ്രജ്ഞയെ തൊട്ടുണർത്തുകയില്ല.

**ചവറ തീരത്ത് അപൂർവ ലോഹമണലിൻെറ സമ്പന്നമായ ശേഖരമാണുള്ളത്. പതിനായിരം കോടി രൂപയിലേറെ വിലയുള്ള ലോഹമണൽ! ലോകത്ത് മറ്റെവിടെയും ഉള്ളതിനേക്കാൾ മികച്ചതും മഹത്തരവുമാണത്. നാല്പത്തഞ്ചു മുതൽ അറുപതു ശതമാനം വരെ ലോഹാംശമിതിലുണ്ട്. ലോഹമണൽ കയറ്റുമതി ചെയ്യുന്ന മറ്റൊരു രാജ്യമായ ഓസ്ട്രേലിയയിൽ ഇത് മൂന്നുശതമാനത്തിലധികമില്ല. ഇവിടെ ഓരോ കാലവർഷം കഴിയുന്തോറും പുതുതായി കിട്ടുന്നുമുണ്ട്.**

മലകളെയും പാറകളെയും തഴുകിയൊഴുകി അഷ്ടമുടിക്കായലിലെത്തുന്ന കല്ലടയാറും, കടലിൻെറ ചില ആന്തരിക പ്രവാഹങ്ങളും ഈ നിക്ഷേപത്തിന് കാരണമാണെന്ന് ശാസ്ത്രജ്ഞന്മാർ പറയുന്നു. ഐ.ആർ.ഇ. ചവറയിൽ മോണോസൈറ്റ് വേർതിരിച്ച് ഇന്ത്യൻ അണുശക്തി കമ്മീഷൻെറ ആവശ്യത്തിനെടുക്കുന്നു. മറ്റുധാതുക്കൾ കൂടുതലും അമേരിക്ക, ജപ്പാൻ, ഫ്രാൻസ് തുടങ്ങിയ രാജ്യങ്ങളിലേക്ക് കയറ്റുമതി ചെയ്യുന്നു. ഒരു ടൺ മണലിന് കേരളസർക്കാരിന് കിട്ടുന്ന റോയൽറ്റി വെറും പത്തുരൂപ മാത്രമാണ്. ഇതു വില്ക്കുന്നതാവട്ടെ ടണ്ണിന് നാലായിരത്തഞ്ഞൂറു രൂപ വരെ വിലയ്ക്കും. ജപ്പാനും ജർമ്മനിയും അനേക വർഷത്തേക്കാവശ്യമായ മണൽ ഇവിടെ നിന്നും വാങ്ങി ശേഖരിച്ചിട്ടുണ്ട്. 'വികസനവും' കയറ്റുമതിയും മാത്രം ലക്ഷ്യമായുള്ളൊരു ഗവൺമെൻറിന് കാര്യങ്ങളുടെ മറുപുറം കാണാൻ താല്പര്യമില്ല.

ജനങ്ങളുടെ ഭാഗത്തു നിന്നുകൊണ്ടു ചിന്തിക്കാൻ ഗവൺമെൻറിന് താല്പര്യമില്ല. കോടിക്കണക്കിന് രൂപാ കയറ്റുമതിയിലൂടെ നേടുമ്പോൾ മറുവശത്ത് തലമുറകളിൽ നിന്നും തലമുറകളിലേക്ക് ഇഴഞ്ഞുനീങ്ങുന്ന ദുരിതങ്ങൾക്ക് പരിഹാരമോ പോകട്ടെ, മുട്ടുശാന്തിയെങ്കിലും നടത്താൻ മടിക്കുകയാണ്. വർഷത്തിൽ ഇരുപതുകോടി രൂപ ലാഭമുണ്ടാക്കുന്ന ഐ.ആർ.ഇ. ഇവിടുത്തെ ജനങ്ങളെ സംരക്ഷി



*ഐ.ആർ.ഇ.യുടെ ആദ്യത്തെ ഫാക്ടറി*

ക്കാൻ ബാദ്ധ്യസ്ഥമാണ്. ഫ്യൂഡൽ പ്രഭുക്കന്മാർ പോലും ചെയ്യുമായിരുന്ന ചില്ലറ നീക്കുപോക്കുകൾക്കു പോലുമവർ പക്ഷേ തയ്യാറല്ല. ജനങ്ങൾക്ക് സഹായം നൽകിയാൽ അണുപ്രസരണമുണ്ടെന്നു സമ്മതിക്കുന്നതിന് തുല്യമാവുമെന്നാണവരുടെ കിഴട്ടുവാദം. ഇവിടത്തെ ജനങ്ങൾക്കുവേണ്ടി കാര്യക്ഷമമായി പ്രവർത്തിക്കുന്ന ഒരു ആരോഗ്യരക്ഷാസംവിധാനമുണ്ടാവണം. ആവശ്യമായ മരുന്നും മറ്റ് വൈദ്യസഹായവും എത്തിക്കണം. വീടുകളുടെ തറ സിമൻറിടുക, മുറ്റത്ത് മണലിന് മീതെ മണ്ണുവിരിച്ച് പുല്ലു നട്ടുപിടിപ്പിക്കുക, സ്കൂൾ, കളിസ്ഥലം എന്നിവിടങ്ങളിൽ ഇതേ മാർഗ്ഗം അവലംബിക്കുക, മണലുമായി കൂടുതൽ സമ്പർക്കത്തിലേർപ്പെടുന്നവർക്ക് ആവശ്യമായ സുരക്ഷാസംവിധാനങ്ങളും വൈദ്യസഹായവും നൽകുക തുടങ്ങിയ ചില മാർഗ്ഗങ്ങളിലൂടെ വികിരണാഘാതത്തിൻെറ ശക്തി കുറയ്ക്കാൻ കഴിയും. ഒപ്പം ആവശ്യമായ ബോധവൽക്കണവും വേണം. അല്ലാതെ അപ്പാടെയുള്ള ഒഴിച്ചുമാറ്റലോ, അതുമല്ലെങ്കിൽ അശാസ്ത്രീയമായ പുനരധിവസിപ്പിക്കലുകളോ ഫലപ്രദമാവില്ല.

നിർഭാഗ്യവശാൽ ഇത്തരമൊരു വ്യക്തമായ സമരാവേശത്തിൽ ജനങ്ങളെത്തിയിട്ടില്ല. ആണവനിലയങ്ങൾക്ക് വേണ്ടിയുള്ള ആവശ്യം നമ്മുടെ സംസ്ഥാനത്തുപോലും ശക്തി പ്രാപിച്ചുകൊണ്ടിരിക്കുന്നതിനിടെ അണുപ്രസരണത്തിൻെറ ദുരിതങ്ങൾക്ക് ചികിത്സാവിധി നടപ്പിലാക്കണമെന്നുള്ള ആവശ്യങ്ങൾക്കെന്തു പ്രസക്തി? വിശാലമായ അർത്ഥത്തിൽ ആണവ വിരുദ്ധ സമരങ്ങളുടെ പരിസരവും തുടക്കവും ഇവിടെത്തന്നെയാണെന്നതാണു സത്യം. കരിമണലിൻെറ കൂമ്പാരങ്ങൾക്ക് മുകളിൽ കെട്ടിയുയർത്താൻ ശ്രമിക്കുന്ന ആണവവ്യവസായം ജനവിരുദ്ധമായ ഒരു ആണവനയത്തെയാണ് പ്രദർശിപ്പിക്കുന്നത്.

ഇൻഡ്യയുടെ എന്നല്ല, ലോകത്തൊരു രാജ്യത്തിൻെറയും ആണവനയം അവിടങ്ങളിലെ ജനങ്ങളോ എന്തിന്, ജനപ്രതിനിധികളോ പോലും അറിയുന്നില്ല. അടഞ്ഞ മുറികൾക്കുള്ളിലെ നിഗൂഢതകളായതു നിലകൊള്ളുന്നു. സ്വന്തം ജനങ്ങൾക്ക് മുന്നിലും, ചില കാരണങ്ങളാൽ അന്താരാഷ്ട്ര ഭേദ്യങ്ങൾക്കു മുന്നിലും രക്ഷപെടാൻ ഉപയോഗിക്കുന്ന ഒരു തന്ത്രമുണ്ട്. അണുപരീക്ഷണങ്ങളും അനുബന്ധ പരിപാടികളും സമാധാനാവശ്യങ്ങൾക്കാണെന്നു വലിയ വായിലങ്ങ് പ്രഖ്യാപിക്കും. വിമർശനങ്ങളുടെ കുന്തമുനയിൽ നിന്നും ഒരു പരിധിവരെ രക്ഷപെടാൻ കഴിയും. സമാധാനാവശ്യങ്ങളെ ജനങ്ങളുടെ ഊർജാവശ്യങ്ങളുമായി ബന്ധിപ്പിക്കുകയെന്ന മറ്റൊരു മാജിക്കിലൂടെ ജനങ്ങളിൽ നിന്നുള്ള ഈ എതിർപ്പിനെ നേരിടാനും കഴിയും. എന്നാൽ ഈ 'ഊർജാവശ്യങ്ങൾ' ഏറെയും അനുഭവിക്കുന്നതു സൈനിക മേഖലയായിരിക്കും. കാരണം മറ്റൊന്നുമല്ല. ഏതു ഗവൺമെൻറും അതിൻെറ ആണവനയം സൈനികനയവുമായി ബന്ധപ്പെട്ടു മാത്രമേ രൂപപ്പെടുത്തുകയുള്ളു. ഈ അവിശുദ്ധതകളുടെയെല്ലാം മുകളിൽ 'സമാധാനാവശ്യങ്ങൾ' എന്നൊരു വലിയ പുതപ്പു വലിച്ചിടുകയാണ് ചെയ്യുന്നത്.




# അന്തിവിളക്കുകൾ

ഒന്ന്

ഭീകരം ശ്യാമാകാശ-
വിസ്മയ മഹാരൂപം;
തീത്തിര തിറയാടി-
ത്തിമിർക്കും തീരസ്ഥലം;
അലറിത്തുള്ളിക്കുതി-
ച്ചെത്തുന്ന കാറ്റിൻ ചീറ്റം;
അകവേവിനാൽ പൊള്ളും
ധരതന്നാക്രന്ദനം;
ഉഷ്ണിച്ചു വിയർക്കുന്നൊ-
രന്തരീക്ഷത്തിൻ തേങ്ങൽ;
മദ്ധ്യത്തിലകം പുറ-
മെരിഞ്ഞുനില്ക്കുന്നോൻ ഞാൻ!

രണ്ട്

കാലമിങ്ങനെ കെടാ-
ത്തീച്ചൂളയായിസ്സദാ
നാവു നീട്ടുന്നൂ! ജൈവ-
കാമനയെരിക്കുന്ന
ചുടലക്കണ്ണായന്ധ-
ഭക്തി കത്തുന്നൂ! തിരി-
ച്ചറിവിൻ കുടങ്ങൾ ത-
ച്ചുടയ്ക്കും രക്ഷസ്സായി
പെരുകുന്നേതോ കാല-
ത്തുദങ്കമേഘം പോലെൻ-
പൊരുളിൽ പൊലിച്ചതാ-
മവതാരത്തിൻ ഭംഗി!

മൂന്ന്

അധികാരത്തിൻ കള്ള-
ച്ചൂതാട്ടമുയർത്തുന്ന
ജയഘോഷത്തിൽ മുങ്ങി-
ത്താഴുന്നു വിവസ്ത്രയാം-
നീതിബോധത്തിൻ വറ്റാ-
വിലാപം! കയ്യൂക്കുള്ളോർ
*കാട്ടുന്നതത്രേ ധർമ്മ-
മെന്ന നേരറിവാണ്ട-
കാലമെൻ നെഞ്ചിൽ വീണ്ടും
ജ്ഞാന വാർദ്ധക്യത്തിൻെറ
യാത്മപീഡനമായി,
നിന്ദയായ്, നരയ്ക്കുന്നു!

നാല്

ഒരു കൽവിളക്കെൻെറ-
യകമേയെന്നോ പൂർവ്വ-
പ്രപിതാമഹരിൽ നി-
ന്നേറ്റു വാങ്ങിയ കെടാ-
നാളത്തെ നാവായ് കാത്തു-
പോന്നിന്നു വരേയ്ക്കും! എൻ-
നാഭിയിൽ കാലം പെരു-
വിരലാഴ്ത്തവേ, യിന്നാ-
ദീപവുമെന്നിൽ കെട്ടു-
താണുവോ? പകൽ ചത്തു-
വീണ പോർക്കളത്തിലെൻ-
തേരുരുൾ പുതഞ്ഞുവോ?

നീലമ്പേരൂർ മധുസൂദനൻ നായർ

*കൗരവസഭയിൽ വച്ച് ദുശ്ശാസനനാൽ പീഡിതയായ ദ്രൗപദി ഉയർത്തുന്ന ചോദ്യത്തിന് ഭീഷ്മപിതാമഹൻ നൽകുന്ന മറുപടി ശ്രദ്ധിക്കുക.

---

**വികസ്വരരാജ്യങ്ങൾക്ക് ആണവനിലയം സ്ഥാപിച്ചു കൊടുക്കുന്നതിന് വികസിത രാജ്യങ്ങൾ കാണിക്കുന്ന താല്പര്യം രസാവഹമാണ്. വികസ്വരരാജ്യങ്ങളുടെ 'ഊർജാവശ്യങ്ങൾ' പരിഹരിക്കുന്നതിലേക്കാവുമ്പോൾ ഈ മേഖലയിൽ 'സുരക്ഷിത'മായിത്തന്നെ കൈകടത്താൻ വികസിത രാജ്യങ്ങൾക്ക് കഴിയും.**

വികസ്വര രാജ്യങ്ങൾക്ക് അസംസ്കൃത പ്ളൂട്ടോണിയം നൽകാൻ കൂടുതൽ താല്പര്യം കാണിക്കുന്നത് ഒരിക്കലും വെളിപ്പെടുത്താത്ത മറ്റ് ഉദ്ദേശത്തിലാണോ എന്നു സംശയിക്കാൻ മതിയായ കാരണങ്ങളുണ്ട്. സംസ്കരിച്ചെടുക്കുന്ന പ്ളൂട്ടോണിയം തിരികെ ലഭിക്കുമെന്ന വെളിപ്പെടുത്താത്ത ഉറപ്പിലായിരിക്കും പ്രത്യക്ഷത്തിൽ നിർദ്ദോഷമെന്നോ, വികസനത്വരകമെന്നോ കരുതാവുന്ന ഈ സഹകരണമെല്ലാം. ഇതുതന്നെയായിരിക്കാം ജനങ്ങളെ ഇതിൽ നിന്നെല്ലാം വളരെ ദൂരെ മാറ്റി നിർത്തിയിരിക്കുന്നതിന് കാരണവും.

വിഭവശോഷണത്തിന് കാരണമാകാത്ത, ജനങ്ങളുടെ സമഗ്രവികസനവും സംരക്ഷണവും ഉറപ്പുവരുത്തുന്ന ഊർജസ്രോതസുകൾ കണ്ടെത്തുകയും അവയുടെ ഫലപ്രദമായ ഉപയോഗം ഉറപ്പുവരുത്തുകയും ചെയ്യണം. ഐ.ആർ.ഇ. അടച്ചു പൂട്ടണോ എന്നു ചോദിച്ചേക്കാം. ഇപ്പോൾ പ്രസക്തമായ ചോദ്യമല്ല അത്. കരിമണലിൽ നിന്നുള്ള കിരണപ്രസരണമേൽക്കുന്ന ജനങ്ങളെ സംരക്ഷിക്കേണ്ട ചുമതല ഗവൺമെൻറിനാണുള്ളത്. കരിമണൽ വിറ്റ് പണം വാരിക്കൂട്ടുന്ന ഫാക്ടറിയെ അതിന് വേദിയാക്കാൻ ഗവൺമെൻറിന് കഴിയണം. അതിന് കഴിയാതിരിക്കുകയും ഫാക്ടറി അതിൻെറ ഉത്തരവാദിത്തമില്ലായ്മയുടെ അടിത്തറയിൽത്തന്നെ നിലനില്ക്കുകയും ചെയ്യുമ്പോൾ, അതിൻെറ ഉത്തരവാദിത്തമില്ലായ്മയ്ക്ക് കരുത്തു പകരുന്ന രാജ്യത്തെ ആണവവ്യവസായത്തെയും, ആണവനയത്തെയുമാണ് ലക്ഷ്യം വെക്കേണ്ടത്. ഇന്ത്യയിലെ ആണവാചാര്യന്മാർ പറയാറുണ്ട്. 'ദിവസേന എത്രയോ ആയിരം ആളുകൾ വാഹനങ്ങളിൽ സഞ്ചരിക്കുന്നു. വളരെക്കുറച്ചു പേർക്ക് അപകടങ്ങൾ നേരിടുന്നു. അതിൽത്തന്നെ വിരലിലെണ്ണാവുന്നവർ മരണമടയുന്നു. ആയതുകൊണ്ട് വാഹനം വേണ്ടെന്നു വയ്ക്കാമോ? യാത്ര വേണ്ടെന്ന് വയ്ക്കാമോ?'

പക്ഷേ, ക്രമേണ വാഹനം മാത്രമാവുന്ന ഒരു മുഹൂർത്തമെത്തുമ്പോൾ നിങ്ങളെന്തു ചെയ്യും?

ഇവിടെ കേരളത്തിൻെറ പടിഞ്ഞാറേത്തീരത്തെ ഏതാനും ആയിരങ്ങൾക്കുവേണ്ടി, ഭോഗതാല്പര്യങ്ങളുടെ അനന്ത വിസ്ഫോടന സാദ്ധ്യതകളെ തള്ളിക്കളയാനാവുമോ? 'വികസന'മെന്ന വാഹനമേറി ഒടുങ്ങാത്ത യാത്രയ്ക്ക് ചൂളം കുത്തിപ്പായുമ്പോൾ എന്തോന്നു കിരണപ്രസരണം? അയ്യയ്യേ! ആണവവിരുദ്ധമോ?

○

## പ്രതിഭാ റായ്



ഒറിയാ ഭാഷയിലെ പ്രമുഖ സാഹിത്യകാരി.

പന്ത്രണ്ടു നോവലുകളും അനേകം ചെറുകഥകളും രചിച്ചു.

1977–ൽ നവസാക്ഷരർക്കുപയുക്തമായ കൃതിക്കുള്ള കേന്ദ്രഗവൺമെൻറ് അവാർഡ് നേടി. 1986–ൽ 'ശിലാപത്മം' എന്ന നോവലിന് ഒറീസ്സാ സാഹിത്യ അക്കാദമി അവാർഡ് ലഭിച്ചു. 1991–ലെ മൂർത്തിദേവി പുരസ്കാരത്തിനർഹമായ 'യാജ്ഞസേനി' എന്ന നോവൽ പ്രതിഭാറായിയുടേതാണ്.

ബാലസാഹിത്യകൃതികളും യാത്രാവിവരണങ്ങളും എഴുതിയിട്ടുണ്ട്.

എം.എ., എം.എഡ്., പിഎച്ച്.ഡി. എന്നീ ബിരുദങ്ങൾ നേടിയ ശ്രീമതി പ്രതിഭാറായ് ഭുവനേശ്വരിലെ രാജധാനി കോളേജിൽ പ്രൊഫസ്സറായി ജോലി നോക്കുന്നു.

'ശിലാപത്മം' കോണാർക്കിലെ സൂര്യക്ഷേത്രത്തിൻെറ നിർമ്മാണത്തെ അടിസ്ഥാനമാക്കി രചിക്കപ്പെട്ട നോവലാണ്. വാസ്തുശില്പത്തിൻെറയും പ്രതിമാനിർമ്മാണത്തിൻെറയും മകുടോദാഹരണമായ ഈഅത്ഭുത സൃഷ്ടിയുടെ അസുലഭസൗന്ദര്യം നോവലിസ്റ്റ് ആവിഷ്കരിക്കുന്നു.

ഇതൊരു ചരിത്രനോവലല്ല. ചരിത്രസത്യങ്ങളും മൗലിക സങ്കല്പങ്ങളും യാഥാർത്ഥ്യവും ഭാവനയും ഇഴപിരിച്ചുണ്ടാക്കിയ കഥാവസ്തു. കർത്തവ്യബോധവും ദേശാഭിമാനവും ധർമ്മചിന്തയും നിറഞ്ഞുനില്ക്കുമ്പോൾത്തന്നെ പച്ച മനുഷ്യൻെറ വികാരങ്ങളും വിചാരങ്ങളും ഉൾക്കൊള്ളുന്ന കഥാപാത്രങ്ങൾ. പഴമയേയും പുതുമയേയും തുന്നിച്ചേർത്ത് അന്യൂനമാക്കി അവതരിപ്പിക്കുന്ന കഥാകഥനരീതി. പാശ്ചാത്യ–പൗരസ്ത്യ സംസ്ക്കാരങ്ങളെ നേർക്കുനേരെ നിർത്തി താരതമ്യവിധേയമാക്കുന്നതോടൊപ്പം ഭാരതീയ സംസ്ക്കാരത്തിൻെറ ശിരസ്സുയർത്തി നിർത്തുന്ന വീക്ഷണം! പ്രേമം, ത്യാഗം, ധർമ്മം ഇവയുടെ മാറ്റുരച്ചുനോക്കുന്ന സന്ദർഭങ്ങൾ. കോണാർക്ക് പോലെതന്നെ വിശിഷ്ടവും ഉജ്ജ്വലവുമായ ശില്പഭംഗി. ചരിത്രവും മിത്തും സംസ്ക്കാരവും പ്രതിഫലിപ്പിക്കുന്ന പ്രസ്തുത നോവലിൽ മാനുഷികമൂല്യങ്ങളുടെ മഹത്വം ചിത്രീകരിച്ചിരിക്കുന്നു.

കോണാർക്കിൻെറ പശ്ചാത്തലത്തിൽ മലയാളവായനക്കാർക്ക് ലഭിക്കുന്ന ആദ്യ നോവലാണ് 'ശിലാപത്മം'.

# ശിലാപത്മത്തിൻെറ ശില്പിയും പരിഭാഷകനും

## പി. മാധവൻ പിള്ള



കൊല്ലം ജില്ലയിലെ മൈനാഗപ്പള്ളിയിൽ ജനിച്ചു. തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽനിന്ന് ബി.എ., എം.എ. ബിരുദങ്ങൾ ഒന്നാംക്ലാസ്സിൽ ഒന്നാമനായി ജയിച്ചു.

1964 മുതൽ എൻ.എസ്.എസ്. കോളേജുകളിൽ ഹിന്ദി അധ്യാപകനായി ജോലി നോക്കുന്നു.

ചെറുപ്പത്തിലേ സാഹിത്യത്തിൽ അഭിരുചി. ഇപ്പോൾ മുഖ്യമായും വിവർത്തനത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നു.

വിവിധ ഭാരതീയ ഭാഷകളിൽ നിന്ന് അൻപതോളം ചെറുകഥകളും. ജ്ഞാനപീഠ സമ്മാനം നേടിയ 'യയാതി', 'മൃത്യുഞ്ജയം', പ്രഥമ പ്രതിശ്രുതി' എന്നീ നോവലുകളും 'സുവർണ്ണലത', 'ബകുളിൻെറ കഥ', 'പരാതി', 'തമസ്സ്', ''മയ്യാദാസിൻെറ മാളിക'' എന്നീ നോവലുകളും തർജ്ജമ ചെയ്തു.

'യശ്പാൽ' (ജീവചരിത്രം), 'ഭാരതീയ സംസ്കാരത്തിന് ജൈനമതത്തിൻെറ സംഭാവന' എന്നീ പുസ്തകങ്ങളും മലയാളത്തിലാക്കി.

'ആണ്ടിൽ ഒരു കള്ളം' എന്ന പേരിൽ ഒരു ബാലസാഹിത്യകൃതി.

ധാരാളം സ്വതന്ത്രലേഖനങ്ങൾ, ഏതാനും ദ്വിഭാഷാ– ത്രിഭാഷാ നിഘണ്ടുക്കൾ എന്നിവ തയ്യാറാക്കിയിട്ടുണ്ട്.

മലയാളത്തിൽ നിന്ന് ചില കൃതികൾ ഹിന്ദിയിലേയ്ക്ക് പരിഭാഷപ്പെടുത്തി.

ഒറിയ നോവൽ



# ശിലാപത്മം


## പ്രതിഭാറായ്

വിവർത്തനം :

## പി.മാധവൻപിള്ള


### ഒന്ന്

"ജഗന്നാഥസ്വാമീ നയനപഥഗാമീ ഭവതുമേ"

കത്തിൻെറ തുടക്കം ഇങ്ങനെ. തുടർന്ന് എഴുതിയിരിക്കുന്നു– "പ്രതീക്ഷയുടെ ആ ശാശ്വതമൂർത്തി. അത് ഭൂതമോ വർത്തമാനമോ ഭാവിയോ അല്ല. അത് മഹാകാലമാകുന്നു. അതിൻെറ കാലുകൾ രണ്ടും പുരോഗതിയുടെ പാതയിൽ. കൈകൾ രണ്ടും പാരമ്പര്യത്തെ ആലിംഗനം ചെയ്തിരിക്കുന്നു. അത് നിരന്തരമായ ഒരു പ്രവാഹമാണ്. അനാദ്യന്തമാണതിൻെറ ഗതിപഥം. ആ പ്രാചീപ്രഭ നിങ്ങൾ തന്നെയാണ്.

"നിങ്ങളെ ഞാൻ ഭാരതത്തിൽ വിട്ടിട്ടു പോന്നു. എന്നാൽ ഇവിടെയിരുന്ന് ഉള്ളിലേക്കുനോക്കുമ്പോൾ സമയവും ദൂരവുമെല്ലാം നിങ്ങളുടെ മുമ്പിൽ തോൽവി സമ്മതിച്ചതായി മനസ്സിലാക്കുന്നു. നിങ്ങളുടെ രാജ്യത്ത് ഞാൻ കോണാർക്ക് കണ്ടു. അതിൻെറ ഭഗ്നാവശേഷം പോലും എത്ര കമനീയമാണ്, അതുല്യമാണ്, എത്ര കീർത്തിയുള്ളതായിത്തീർന്നു. ഭഗ്നാവശേഷത്തിലും എത്രമാത്രം പൂർണ്ണതയുണ്ട്! കരുണപോലും എത്ര കമനീയമാണെന്ന് നിങ്ങളെ കണ്ടപ്പോഴാണ് ഞാനറിഞ്ഞത്. നിസ്സഹായതപോലും മനുഷ്യനെ എത്ര ശക്തിശാലിയാക്കിത്തീർക്കുന്നു!

"ലോകം മുഴുവൻ ചുററിസഞ്ചരിച്ചു. ചന്ദ്രഭാഗാതീരത്ത് ചിതറിക്കിടന്ന ജീവിതം സമാഹരിച്ചു നടന്നപ്പോൾ ചോദ്യഭാവമുള്ള ഭഗ്നപ്രതിമപോലെയുള്ള ഒരു യുവതിയെ കണ്ടുമുട്ടി. അത് നിങ്ങൾ തന്നെയാണ്. എനിക്ക് ജീവിതമെന്ന ചോദ്യത്തിന് മൗനമായ മറുപടി ലഭിച്ചു.

"അതിനുശേഷം ഇന്നോളം ഞാൻ ജീവിതമെന്ന ചോദ്യത്തിനുത്തരം നൽകിക്കൊണ്ട് നടക്കുകയാണ്....

"എനിക്ക് അതിനുള്ള കരുത്ത് നൽകിയതാര്? നിങ്ങൾ. കോണാർക്ക്... പിന്നെ സംഹതിയുടെ ദേവൻ ജഗന്നാഥൻ. ആരും ഭിന്നരല്ല. എല്ലാ ദ്വന്ദ്വങ്ങളും സംശയങ്ങളും സമസ്യകളുടെ സമാധാനവും ആ രത്നസിംഹാസ്യത്തിന് കീഴിലായി. അതുകൊണ്ട് നിങ്ങളെ ഓർക്കുമ്പോൾ ജഗന്നാഥൻെറ രൂപം കാണും. ജഗന്നാഥനെ വിളിക്കുമ്പോൾ നിങ്ങളെ ഓർമ്മവരും. തൽക്കാലം നിർത്തട്ടെ. "ദേഹി പദ പല്ലവ മുദാരം... ചാൾസ്."

ചാൾസിൻെറ ഓരോ കത്തും അവസാനിക്കുന്നതിങ്ങനെയാണ്. ആരംഭത്തിൽ ജഗന്നാഥസ്വാമിയുടെ ശ്ളോകം: അവസാനം ഗീതഗോവിന്ദത്തിലെ മധുരോദാരമായ വരി. "ദേഹി പദ പല്ലവമുദാരം... ചാൾസ്."

ചാൾസിൽനിന്ന് ചന്ദ്രഭാഗ വളരെ ദൂരെ... ദൂരം ചാൾസിനെ ആകർഷിക്കുന്നു. ദുർഗ്ഗമത ചാൾസിനെ പ്രലോഭിപ്പിക്കുന്നു. വിവാദം അയാളെ വെല്ലുവിളിക്കുന്നു. സമ്പത്തിൻെറയും സാമർത്ഥ്യത്തിൻെറയും കൊടുമുടിയിലെത്തിയ അമേരിക്കയുടെ തലസ്ഥാനമായ വാഷിങ്ടണിൽനിന്ന് ഭാരതത്തിലെ ദരിദ്രസംസ്ഥാനമായ ഒറീസ്സയുടെ തലസ്ഥാനമായ ഭുവനേശ്വർ വളരെ വളരെ ദൂരെയാണ്...

അയാൾ ലോകം മുഴുവൻ ചുററിക്കറങ്ങിയശേഷമാണ് ചന്ദ്രഭാഗാ തീരത്തെത്തിയത്. അയാളൊരു സഞ്ചാരി. ചുററിക്കറങ്ങണം. ലോകം മുഴുവൻ സഞ്ചരിക്കണം–അതാണയാളുടെ തീരുമാനം.

ജീവിതം മുഴുവൻ– എത്ര തവണ വേണമെങ്കിലും! യാത്ര ഒഴിവാക്കിയാൽപ്പിന്നെ ജീവിക്കുന്നതിനെക്കുറിച്ച് സങ്കല്പിക്കാൻപോലും വയ്യ. ചാൾസ് സഞ്ചരിച്ചുകൊണ്ടേയിരുന്നു...

യൂറോപ്പ്, ആഫ്രിക്ക, ഏഷ്യ..., അനേകം രാജ്യങ്ങൾ, നഗരങ്ങൾ, ഗ്രാമങ്ങൾ, നദികൾ പർവ്വതങ്ങൾ, വനങ്ങൾ...

എന്തിനു ചുററിക്കറങ്ങി? എന്താണന്വേഷിച്ചുകൊണ്ടിരുന്നത്? എന്തുനേടി? എന്തു നഷ്ടപ്പെട്ടു? അയാൾക്കറിഞ്ഞുകൂടാ. അയാൾ പറയുമായിരുന്നു–ഇതാണ് ജീവിതയാത്ര! ശൂന്യതയിൽനിന്ന് മഹാശൂന്യതയിലേക്ക്! അനാദിയിൽനിന്ന് അനന്തതയിലേക്ക്! ജീവിതം അർത്ഥശൂന്യമായ ഒരു പ്രഹേളികയാണ്.

എന്നാൽ ഭാരതത്തിൽനിന്ന് മടങ്ങിയെത്തിയശേഷം അയാൾ ജീവിതത്തിൻെറ ഗഹനതത്ത്വം മനസ്സിലാക്കി. ഇന്ന് കാലത്തിൻെറയും മഹാസാഗരത്തിൻെറയും മറുകരയിൽനിന്ന് ചാൾസിൻെറ സ്വരം മുഴങ്ങിക്കേൾക്കുന്നു. ആ സ്വരം പ്രാചിയെ ഓർമ്മിപ്പിക്കുന്നതെല്ലാം ഭൂതകാലത്തിലെ ഏതോ കിംവദന്തിയാണ്. ചാൾസ് അനേകം കഥകളിലെ നായകനാണ്. ലോകചരിത്രത്തിൻെറ അനേകം ഏടുകൾ മറിച്ചവനാണ്. അനേകം കിംവദന്തികളുടെ സത്യാവസ്ഥ അന്വേഷിച്ചു കണ്ടുപിടിച്ചവനാണ്. ജീവിതം അയാളെ സംബന്ധിച്ചിടത്തോളം നിരന്തരമായ അന്വേഷണമാണ്; ഉത്തരമില്ലാത്ത ചോദ്യമാണ്!

ചാൾസ് ദേശാടനത്തിനായി ഭാരതത്തിൽ വന്നു. അയാൾ പറയുമായിരുന്നു–ഇതെൻെറ തീർത്ഥയാത്രയാണ്. തീർത്ഥയാത്ര ഹിന്ദുമതത്തിലെ ഒരു പ്രധാന ഘടകമാണ്. ഹൈന്ദവ തീർത്ഥാടകൻ അഖണ്ഡമായ വിശ്വാസത്തിൻെറ ബലത്തിൽ ആയിരമായിരം നാഴികദൂരം താണ്ടുന്നു; പുണ്യതീർ



ത്ഥങ്ങളിൽ എത്തിച്ചേരുന്നു. ഈ യാത്ര മനുഷ്യരെ തമ്മിൽ ബന്ധിപ്പിക്കുന്നു.തീർത്ഥയാത്ര ദേശം ,കാലം എന്നിവ കടന്ന് സ്വന്തം ജീവിതത്തെ അസംഖ്യം ആളുകളുടെ മഹാജീവിത പ്രവാഹത്തിൽ ലയിപ്പിക്കുന്നു. മനുഷ്യരുടെ ഇടയിൽ പലതരം അസമത്വങ്ങളുണ്ട്. എന്നാൽ തീർത്ഥാടകർ ഒരേ പ്രാണനും ഒരേ ഭാവവുമുള്ളവരായിത്തീരുന്നു. ചാൾസിന്റെ യാത്രയുടെ ഉദ്ദേശ്യവും ഇതുതന്നെ. അയാൾ എവിടെച്ചെന്നാലും അവിടെ അലിഞ്ഞു ചേരുന്നു. ജനങ്ങളിലൊരുവനായിത്തീരുന്നു. സംഹതി ഇല്ലെങ്കിൽ ദുർഗതി– ഇതാണയാളുടെ ജീവിതകഥ!

ഭാരതത്തിലെത്തുന്നതിനുമുമ്പ് ചാൾസ് ഹിന്ദുമതത്തെയും, ഭാരതീയ ജീവിതദർശന



ത്തെയും കുറിച്ച് വളരെയേറെ പഠിച്ചിട്ടുണ്ടായിരുന്നു. ഗീത, ഭാഗവതം, ഉപനിഷത്ത് എന്നിവയും ശ്രീരാമകൃഷ്ണൻ, വിവേകാനന്ദൻ, ഗാന്ധിജി എന്നിവരുടെ അനേകം പുസ്തകങ്ങളും വായിച്ചുറപ്പിച്ചിരുന്നു. ജഗന്നാഥ സമ്പ്രദായത്തെക്കുറിച്ച് അഗാധമായ അറിവ് സമ്പാദിച്ചിരുന്നു.

ഒറീസ്സാക്കാരിയായ പ്രാചി ചാൾസിന്റെ മുമ്പിൽ വെറും മടയിയായി കാണപ്പെട്ടു. തന്റെ രാജ്യത്തിന്റെ സംസ്കാരം, കല, വാസ്തുവിദ്യ, സാഹിത്യം, ചരിത്രം, മതം, തത്വചിന്ത മുതലായവയെക്കുറിച്ച് ഒരു വിദേശസഞ്ചാരിയുമായി ചർച്ചചെയ്ത് തോൽക്കുമ്പോഴും പ്രാചിക്ക് ഒരുതരം വിജയഭാവമാണുണ്ടായിരുന്നത്. തന്റെ രാജ്യത്തിന്റെ പാരമ്പര്യവും, ഐതിഹ്യവും എത്ര മഹത്താണ്! അല്ലായിരുന്നെങ്കിൽ ചാൾസിനെപ്പോലെയുള്ള ഒരു സായ്പ് അതിൽ ഇത്രയേറെ താൽപ്പര്യം പ്രദർശിപ്പിക്കുമായിരുന്നോ? ചാൾസ് പറയുമായിരുന്നു–

"തോൽവിയിലും വിജയത്തിന്റെ ആനന്ദമനുഭവിക്കുന്നത് ഭാരതീയ സ്ത്രീസ്വഭാവത്തിന്റെ സവിശേഷതയാണ്. മറെറാരു വിധത്തിൽ പറഞ്ഞാൽ അതുമാത്രമാണ് അവരുടെ നിസ്സഹായതയുടെ ആലംബം.

ഒന്നും കിട്ടിയില്ലെങ്കിലും എല്ലാം കിട്ടി എന്ന മിഥ്യയായ സാന്ത്വനം വർഷങ്ങളായി ഭാരതീയസ്ത്രീക്ക് ദു:ഖത്തെ മുറുകെപ്പിടിക്കാനുള്ള കഴിവേകുന്നു. എനിക്ക് അവരോട് ദയതോന്നുന്നു."

പ്രാചി പറയുമായിരുന്നു–

"ചാർളീ... ചാർളീ... മറെറന്തുവേണമെങ്കിലും പറഞ്ഞോളൂ. എന്നോട് ദയ കാട്ടരുത്. ദയ കാണിച്ച് ആർക്കും ആരെയും സ്വന്തമാക്കാൻ പററുകയില്ല. ദയകാരണം ആർക്കും ആരോടും അടുക്കാനും തോന്നുകയില്ല. ദയ കാണിച്ച് ഒരുവന് ദാതാവാകാൻ കഴിഞ്ഞേക്കും. ഗ്രഹീതാവാകാൻ കഴിയുകയില്ല. ദാതാവാകുന്നവൻ അഹങ്കാരിയും ഹൃദയശൂന്യനുമായിത്തീരും. ഭഗവാൻപോലും ദാതാവും അതോടൊപ്പം ഗ്രഹീതാവുമാണ്. അദ്ദേഹം കരുണാനിധിയാണ്. എന്നാൽ ഭക്തിക്കും സ്നേഹത്തിനുംവേണ്ടി ദാഹിക്കുന്നവനാണ്."

ചാൾസ് ചിരിച്ചുകൊണ്ടു പറയും–

"സ്നേഹം, പ്രേമം, ഹൃദയവ്യാപാരം... ഇതെല്ലാം ഒരമേരിക്കക്കാരനെ സംബന്ധിച്ചിടത്തോളം അർത്ഥശൂന്യമായ വാക്കുകളാണ്. അമേരിക്കയിൽ ഇത്തരം കുടുംബമില്ല, ഇങ്ങനെ നിഷ്ക്കളങ്കമായ ലോകമില്ല. ത്യാഗം, സമർപ്പണം മുതലായവയില്ല. അവിടെ പൂർണ്ണസ്വാതന്ത്ര്യമുണ്ട്. സമൃദ്ധിയുണ്ട്. അതിൽ എല്ലാവരും ഒററയ്ക്കാണ്. അതുതന്നെയാണ് അവരുടെ ദു:ഖം. എന്നെപ്പോലെ! ലക്ഷ്യമില്ലാതെ, കൂട്ടുകാരെ മാററിക്കൊണ്ട്, നീതിയും നിയമവും മാററിക്കൊണ്ട് ചുററിനടക്കുന്നു. ജീവിതത്തിൽ എല്ലാം മാററിക്കൊണ്ടിരിക്കുക ചിലരുടെ ശീലമായിത്തീരുന്നു, ചിലരുടെ താൽപ്പര്യമായിത്തീരുന്നു. ഏതെങ്കിലും നീതിക്കോ, നിയമത്തിനോ, ദർശനത്തിനോ, മൂല്യത്തിനോ മഹത്ത്വം കല്പിക്കാനാകുന്നില്ല. അവർ ഹിപ്പികളായിത്തീരുന്നു. എന്തായാലും ഞാൻ അതിര് കടന്നിട്ടില്ല. ഞാൻ ഇന്ത്യയിൽ വെറുതേ ചുററിക്കറങ്ങാൻ വേണ്ടി വന്നതല്ല. ഇവിടെ ചിലതെല്ലാം കാണാനും ആത്മപരിശോധന നടത്താനും വേണ്ടി വന്നതാണ്. ഞാൻ ഒരു സഞ്ചാരിയാണ്–പക്ഷേ, ഹിപ്പിയല്ല."

ചാൾസ് ഒരു സമ്പന്നകുടുംബത്തിൽ ജനിച്ചു. ഒരു കാലത്ത് സർവതും ഉണ്ടായിരുന്നു. ശൈശവം അയാളുടെ ജീവിതത്തിലെ ഏററവും സുഖകരമായ കാലമായിരുന്നു. പിന്നീട് അമ്മ അച്ഛനിൽ നിന്നകന്നു. അയാളുടെ പിതാവ് എഡ്വേർഡ് നേവ് ഭാരതത്തിൽ ഇരുപതു വർഷം കഴിച്ചുകൂട്ടി. അദ്ദേഹം ഭാരതത്തിൽ ടെക്നിക്കൽ സ്കൂൾ തുടങ്ങി. സോയാബീൻ പ്ലാൻറ് സ്ഥാപിച്ച് ഭാരതത്തിലെ വിഭിന്നഭാഗങ്ങളിൽ ധാരാളം ജോലി ചെയ്തു.

എഡ്വേർഡ് നേവ് ഒറീസ്സയിലും കുറേ വർഷം കഴിച്ചുകൂട്ടി. അവിടുത്തെ പിന്നോക്കപ്രദേശങ്ങളിൽ സ്കൂളുകൾ സ്ഥാപിച്ച് വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിനായി പ്രയത്നിച്ചു. അക്കാലത്ത് ചാൾസും മാതാപിതാക്കളുടെകൂടെ ഇന്ത്യയിൽ ഉണ്ടായിരുന്നു. അന്ന് എട്ടോ ഒൻപതോ വയസ്സ് പ്രായം കാണും. ഇരുപത്തിരണ്ട് വർഷം മുമ്പുള്ള ഇന്ത്യ ഇന്നും ചാൾസിൻെറ സ്മരണയിൽ പച്ചപിടിച്ചുനിൽക്കുന്നു. അന്ന് ചാൾസ് ഭാരതീയ ഭാഷ കുറേശ്ശെ സംസാരിക്കുകയും കുറച്ചൊക്കെ വായിക്കുകയും ചെയ്യുമായിരുന്നു. ഒറീസ്സയിൽ നാലു കൊല്ലം താമസിച്ചു. അക്കാലത്ത് മാതാപിതാക്കൾ വിവാഹബന്ധം വിച്ഛേദിച്ചു. അമ്മ അമേരിക്കയിലേക്ക് മടങ്ങിപ്പോകാനാഗ്രഹിച്ചു. എന്നാൽ അച്ഛൻ അനുകൂലിച്ചില്ല. അദ്ദേഹം പറഞ്ഞു–

"എനിക്ക് അമേരിക്കയിൽ ഒന്നും ചെയ്യാനില്ല. ജീവിതഭാരം മറക്കണമെങ്കിൽ എന്തെങ്കിലും ജോലിയിൽ മുഴുകിയിരിക്കണം. ഇന്ത്യ എൻെറ ശിഷ്ടജീവിതകാലം ജോലിത്തിരക്കുള്ളതാക്കിത്തീർക്കും. മററുള്ളവരുടെ ജീവിതഭാരം ലഘൂകരിക്കുന്നതുവഴി നാം നമ്മുടെ ജീവിതഭാരം മറക്കും. അമേരിക്കക്കാരുടെ സുഖഭോഗങ്ങൾ, വിനോദകലവികൾ എല്ലാം സ്വന്തം ജീവിതഭാരം മറക്കാനുള്ള ശ്രമം മാത്രമാണ്. സമ്പൽസമൃദ്ധിയാണ് അവരുടെ ഭാരം."

അമ്മയ്ക്ക് ഇതൊന്നും ഇഷ്ടപ്പെട്ടില്ല. വിവാഹമോചനം നേടി അമ്മ അമേരിക്കയ്ക്കുമടങ്ങി. ചാൾസിനെയും കൂടെ കൊണ്ടുപോയി. അക്കാലത്ത് ചാൾസ് ഒറീസ്സയിൽ ഇംഗ്ലീഷ് സ്കൂളിൽ പഠിക്കുകയായിരുന്നു. ഒറിയാ പുസ്തകങ്ങൾ പഠിക്കാനും തുടങ്ങിയിരുന്നു. ഒരു വയസ്സുള്ളപ്പോൾ ഇന്ത്യയിൽ വന്നതാണ്. ഒൻപതു വയസ്സുള്ളപ്പോഴാണ് മടങ്ങിപ്പോയത്. ഇന്ത്യയെക്കുറിച്ചുള്ള മധുരസ്മരണകൾ കൂടെ കൊണ്ടുപോയി. അമേരിക്കയിൽ താമസിക്കുമ്പോഴും അയാൾക്ക് ഇന്ത്യയെ മറക്കാൻ കഴിഞ്ഞില്ല. ചിലപ്പോൾ അച്ഛനെ ഓർക്കുമായിരുന്നു. ഇരുപതു വർഷങ്ങൾക്കുശേഷം അച്ഛൻ അമേരിക്കയിൽ തിരിച്ചെത്തി. അമേരിക്കയിൽ താമസിക്കുന്ന ഇന്ത്യാക്കാർ ഇന്ത്യയുടെ പുരോഗതിക്ക് മുൻകൈയെടുക്കണമെന്ന് അദ്ദേഹം ഉപദേശിച്ചു. ചാൾസ് അച്ഛനെ ചെന്നു കണ്ടു. അദ്ദേഹം പറഞ്ഞതനുസരിച്ചാണ് അയാൾ ഇന്ത്യയിൽ വന്നത്– റിസർച്ച് ചെയ്യാൻ.

ചാൾസ് പലതും ഉപേക്ഷിച്ചിട്ടാണ് പോന്നത്. അമേരിക്കൻ സംസ്കാരം ബാല്യത്തിൽത്തന്നെ അയാളെ മാതാപിതാക്കളിൽ നിന്നകററി. യൗവനത്തിൽ അയാൾ സ്നേഹിതരെ ഉപേക്ഷിച്ചു. പല തവണ ഗേൾഫ്രണ്ട്സിനെ ഉപേക്ഷിച്ചു. ഇപ്പോൾ അയാൾ തികച്ചും ഏകാകിയാണ്. ബോംബെയിലോ, ദില്ലിയിലോ, മദ്രാസിലോ, കല്ക്കത്തയിലോ ഒരു ഗേൾഫ്രണ്ടിനെ കിട്ടാൻ വിഷമമുണ്ടാകുമായിരുന്നില്ല–ഒന്നോ രണ്ടോ ദിവസത്തേയ്ക്ക്. എന്നാൽ അങ്ങനെയുള്ള ഗേൾഫ്രണ്ടുമായി ശരീരസമ്പർക്കം മാത്രമേ ഉണ്ടാകൂ. അവിടെ എന്ത് ഫ്രണ്ട്ഷിപ്പ്?



അക്കാര്യത്തിൽ ഒറീസ്സ തീരെ ശുഷ്കമാണ്. വളരെ പിന്നോക്കം. അക്കാര്യത്തിലും ഒറീസ്സ ദരിദ്രം തന്നെ. ബാല്യകാലത്തെ അവ്യക്തമായ ധാരണയുമായി ഇങ്ങോട്ടുവന്നത് തെററായിപ്പോയെന്ന് ചാൾസിന് ആദ്യം തോന്നി. ഒറീസ്സപോലെ ദരിദ്രവും പിന്നോക്കാവസ്ഥയിലുള്ളതുമായ ഒരു രാജ്യത്ത് എന്ത് റിസർച്ച് ചെയ്യാൻ? ഈ പ്രദേശത്തിന് എന്തു ചരിത്രം? എന്തു പാരമ്പര്യം? അതിനെക്കുറിച്ച് റിസർച്ച് ചെയ്തിട്ട് എന്തുകിട്ടും? ഒരിക്കൽ തീരുമാനമെടുത്തു–'ഭുവനേശ്വറിൽനിന്നു തന്നെ മടങ്ങിപ്പോകാം.' എന്നാൽ കോണാർക്കിൻെറ കലാഭംഗിയും ജഗന്നാഥക്ഷേത്രവും കാണാതെ പോകുന്നതെങ്ങനെ?

അയാൾ ആദ്യം പുരിയിലെത്തി. ജഗന്നാഥദർശനം നടത്താൻ സാധിച്ചില്ല. പ്രവേശനം നിഷേധിച്ചിരുന്നു. അയാളുടെ നിറംകാരണം. ചാൾസ് മ്ലേച്ഛനാണത്രേ! ചാൾസിന് ആശ്ചര്യം തോന്നി. ജഗന്നാഥസന്നിധിയിലും വർണ്ണവിവേചനം ഇത്ര ആഴത്തിലാണ്ടിറങ്ങിയല്ലോ! ജഗന്നാഥസ്വാമി വായ് തുറന്ന് ഇങ്ങനെ പറയുമോ? ഒരിക്കലുമില്ല. ചില തല്പരകക്ഷികൾ സ്വാർത്ഥലാഭത്തിനുവേണ്ടി ഈശ്വരനെ മൂകനും നിശ്ചേതനനുമായി അമ്പലത്തിനുള്ളിൽ കുടിയിരുത്തിയിരിക്കുകയാണ്. എന്നാൽ ഈശ്വരനിലെത്താനുള്ള വഴി ആർക്കെങ്കിലും തടയാൻ കഴിഞ്ഞിട്ടുണ്ടോ? അമ്പലത്തിനു വെളിയിൽ നിന്നുകൊണ്ട് ചാൾസ് ജഗന്നാഥനെ തൻെറയുള്ളിൽ കണ്ടെത്താൻ ശ്രമിച്ചു. ജഗന്നാഥൻ കാഴചയ്ക്ക് വിരൂപനാണെന്ന് കേട്ടിട്ടുണ്ട്. എന്നാൽ ജഗന്നാഥനെ കണ്ടിട്ടു മടങ്ങുന്ന ഭക്തന്മാരുടെ മുഖത്തും കണ്ണിലും ചാൾസ് ദർശിച്ച ശോഭ മോഹിപ്പിക്കുന്നതായിരുന്നു. ദർശനം കൊണ്ടുമാത്രം ആളുകളുടെ മുഖശോഭ വർദ്ധിപ്പിക്കുന്ന ദേവൻ വിരൂപനാകുന്നതെങ്ങനെ? ജഗന്നാഥനെ ബാഹ്യനേത്രങ്ങൾകൊണ്ട് നോക്കുന്നവർക്ക് വിരൂപിയാണെന്നു തോന്നുമായിരിക്കും. ഹൃദയംകൊണ്ട് കാണുന്നവർക്ക് ജഗന്നാഥൻ അതീവ സുന്ദരനാണെന്നു ബോദ്ധ്യപ്പെടും. ചാൾസ് കണ്ണടച്ച് ഹൃദയകവാടം തുറന്ന് ജഗന്നാഥനെ നോക്കിക്കണ്ടു.

അനന്തരം അയാൾ ടൂറിസ്ററ് ബസ്സിൽ സാക്ഷിഗോപാൽ, പിപ്പിലി, നീമാപസാ, ഗോപം എന്നിവിടങ്ങളിലൂടെ പുരിയിൽനിന്ന് ഏകദേശം എൺപത്തഞ്ചു കിലോമീററർ ദൂരെ സ്ഥിതിചെയ്യുന്ന കോണാർക്കിലെത്തി.

ബംഗാൾ ഉൾക്കടലിൻെറ വിജനതീരത്തുനിന്ന് മൂന്നു കിലോമീററർ അകലെ

വിശ്വവിഖ്യാതമായ കോണാർക്ക് ക്ഷേത്രത്തിൻെറ ഭഗ്നാവശേഷം കാണാം. അവിടുത്തെ മുഖമണ്ഡപം കണ്ടിട്ട് ചാൾസ് അത്ഭുതാധീനനായി. ക്ഷേത്രനിർമ്മാണത്തിൻെറയും വാസ്തുവിദ്യയുടെയും ചരിത്രത്തിൽ അദ്വിതീയമാണ് കോണാർക്കെന്ന് ചാൾസിനു തോന്നി. അയാൾ ആലോചിച്ചു–

ഇത്ര മഹത്തായ കലയും, ഇത്ര നല്ല കരകൗശലവും, മനോഹാരിതയും അവശേഷിപ്പിച്ച ക്ഷേത്രത്തിൻെറ നിർമ്മാണം നടത്തിയ ആ യുഗത്തിലെ കലാകാരന്മാരും ശില്പികളും എത്ര നിപുണന്മാരായിരിക്കും. കോണാർക്ക് എത്ര മനോഹരവും അത്ഭുതകരവുമായിരുന്നിരിക്കും! ചാൾസ് ലോകത്തിൻെറ നാനാഭാഗങ്ങളിൽ ചരിത്ര പ്രാധാന്യമുള്ള എത്ര പ്രസിദ്ധസ്ഥാനങ്ങൾ കണ്ടിരിക്കുന്നു! കലയുടെയും വാസ്തുവിദ്യയുടെയും ഈ ഔന്നത്യം മറെറങ്ങും കണ്ടിട്ടില്ല. കോണാർക്ക് അതുല്യമാണ്.

ചാൾസ് ആലോ



ചിച്ചുകൊണ്ടിരുന്നു. ഒറീസ്സയിലെ ശില്പിവാസ്തുവിദ്യയിൽ ഇത്ര ഉയരുന്നതിനുമുമ്പ് ഏത് സർവ്വകലാശാലയിൽ പഠിച്ചുകാണും? ഉന്നത വിദ്യാഭ്യാസവും, ഗവേഷണവും എവിടെ നടത്തിക്കാണും? അന്ന് ഇത്ര ഉന്നത വിദ്യാഭ്യാസം നേടുകയും ശിലയിൽ ഇത്രയേറെ ഐശ്വര്യം നിറച്ചുവയ്ക്കുകയും ചെയ്തെങ്കിൽ അക്കാലത്തെ ഒറീസ്സ ദരിദ്രയല്ലായിരുന്നുവെന്നനുമാനിക്കാം. ഒറീസ്സയുടെ ഐതിഹ്യവും പാരമ്പര്യവും തീർച്ചയായും അഭിമാനകരമായിരുന്നിരിക്കണം. ചാൾസിൻെറ മനസ്സ് മാറി. കോണാർക്ക് കണ്ടിട്ട് അയാൾക്ക് ശൈശവത്തിലെപ്പോലെ ഒറീസ്സ പ്രിയപ്പെട്ടതായി തോന്നിത്തുടങ്ങി.

കോണാർക്കിലെ ശിലകളിൽ ലാസ്യനൃത്തം ചെയ്യുന്ന കന്യകയെ കൊത്തിവച്ചിട്ടുണ്ട്; മൃദംഗം വായിക്കുന്ന പ്രതിമകൾ ഏതോ അദൃശ്യശക്തിപോലെ ചാൾസിനെ ആകർഷിച്ചുകൊണ്ടിരുന്നു. ചാൾസ് ഒരു കാലത്ത് ആത്മാവിൻെറ അസ്തിത്വം നിഷേധിച്ചിരുന്നു. ശിലാഖണ്ഡങ്ങളിൽ കൊത്തിയ സുന്ദരിമാരിൽപ്പോലും ആത്മാവ് കുടികൊള്ളുന്നുണ്ടെന്ന് ഇപ്പോൾ ചാൾസിന് തോന്നുന്നു. കാതോർത്തു നിൽക്കാമെങ്കിൽ അവരുടെ ഹൃദയസ്പന്ദനവും കേൾക്കാം. ഈ ശിലകളുടെ സ്വരം ഒരു പക്ഷേ ആ യുഗത്തിലെ എല്ലാ സുഖദുഃഖങ്ങളുടെയും ഗുണമഹിമയുടെയും കഥകൾ കേൾപ്പിക്കും. ഒരു പക്ഷേ കോണാർക്കിലെ നായിക ആളൊഴിഞ്ഞ രാത്രിയിൽ ജീവൻ നേടിയെടുത്ത് ചാൾസിൻെറ മുമ്പിൽ വന്നു നിന്നാലോ! എന്നിട്ട് തൻെറ ജീവിതസാധനയുടെയും ത്യാഗത്തിൻെറയും വേദനയുടെയും മഹാഗാഥ വർണ്ണിക്കാൻ തുടങ്ങിയാലോ!

പെട്ടെന്ന് ചാൾസ് പറഞ്ഞു– "കോണാർക്കിൻെറ മാംസളദേഹം എവിടെ? എന്താണ് നിൻെറ ആത്മകഥ? നിൻെറ ആത്മാവ് കണ്ടെത്താൻ എനിക്ക് കഴിഞ്ഞിരുന്നെങ്കിൽ!"

ചാൾസ് ഭ്രാന്തനെപ്പോലെയായി.

കോണാർക്കിലെ ഓരോ പ്രതിമയും നോക്കി അയാൾ നിശ്ചലനായി നിന്നു. ടൂറിസ്ററ് ബസ്സ് ഹോണടിച്ചു കടന്നുപോയി. അയാൾ സഞ്ചിയും തൂക്കി കോണാർക്കിൽ നിന്നു. കോണാർക്കിലെ നർത്തകിയുടെ നൂപുരധ്വനി അയാളെ മോഹിപ്പിച്ചു. അയാൾ സ്വബോധം നശിച്ചവനെപ്പോലെ നിന്നു.

മഴയും സഖിയും ചാൾസിനെ ഒരുപോലെ രോമാഞ്ചഭരിതനാക്കുന്നു. മഴയില്ലെങ്കിലും സഖി അടുത്തുണ്ടെങ്കിൽ രോമാഞ്ചത്തിന് കുറവില്ല. എന്നാൽ മഴയത്ത് സഖി അടുത്തില്ലെങ്കിൽ ചാൾസിന് വലിയ പ്രയാസമുണ്ടാകും. മഴമൂടിയ ആകാശം പോലെ അയാളുടെ മനസ്സ് വിഷാദകലുഷമായി. അങ്ങേയററം ഒററപ്പെട്ട തോന്നലുളവായി. ലിലിയൻ വന്നിരുന്നെങ്കിൽ ഇത്ര ശൂന്യത അനുഭവപ്പെടുമായിരുന്നില്ല. യൂണിവേഴ്സിററിയിൽ അവധി തുടങ്ങിയാലുടൻ അവൾ എത്തിച്ചേരും.

ചാൾസിൻെറ ഏകാന്തജീവിതം പതിമ്മൂന്നാമത്തെ വയസ്സിൽ തുടങ്ങിയതാണ്. എന്നാൽ ആ പ്രായം മുതൽ ഗേൾഫ്രണ്ടിൻെറ അഭാവം ഉണ്ടായിരുന്നിട്ടില്ല. ചാൾസിന് എന്തോ വിചിത്രമായ ആകർഷണമുണ്ട്. പെൺകുട്ടികൾ പ്രഥമദർശനത്തിൽത്തന്നെ അയാളോടടുക്കും. സ്വന്തം നാട്ടിൽ അയാൾക്ക് ധാരാളം ഗേൾഫ്രണ്ട്സിനെ കിട്ടുമായിരുന്നു. അതിനുവേണ്ടി വിശേഷാൽ ശ്രമം നടത്തേണ്ടിവന്നിട്ടില്ല. ലോകത്തിൻെറ ഏതു ഭാഗത്തുചെന്നാലും അയാൾ കുറഞ്ഞപക്ഷം ഇക്കാര്യത്തിൽ എപ്പോഴും വിജയിച്ചിരുന്നു.

എന്നാൽ ഇന്ത്യയിൽ എല്ലാം വിചിത്രം തന്നെ!

ഇന്ത്യയിൽ പെൺകുട്ടി എത്ര സുന്ദരിയായാലും, അവളുടെ വിവാഹം ഒരു പ്രോബ്ലമാണ്. പഠിച്ച് ജോലി സമ്പാദിച്ചശേഷവും വിവാഹം പ്രതീക്ഷിച്ച് കന്യകയായി കഴിയേണ്ടിവരുന്നു. വരനുവേണ്ടിയുള്ള അന്വേഷണം തുടരുന്നു.

വിവാഹക്കമ്പോളത്തിൽ ഒരു സാധാരണ വരനുപോലും മുന്തിയ വിലയാണ്. എങ്കിലും ആ സ്ഥിതിയിൽ നേരം പോകാൻ വേണ്ടിപ്പോലും പെൺകുട്ടി ഒരു ബോയ് ഫ്രണ്ടുമായി ബന്ധം സ്ഥാപിക്കുന്നത് അസാദ്ധ്യമാണ്. ആർക്കെങ്കിലും അങ്ങനെ തോന്നിയാലോ–ഒളിച്ചും പതുങ്ങിയും മാത്രം. വിവരം പുറത്തറിഞ്ഞാൽ തീർത്താൽ തീരാത്ത ദുഷ്പേരാകും. പിന്നെ വിവാഹം ദുഷ്ക്കരമാകും.

അതുകൊണ്ട് ഇന്ത്യയിലെ പെൺകുട്ടികൾ ജീവനില്ലാത്തവരാണെന്ന ധാരണയാണ് ചാൾസിനുള്ളത്.

ഈ പെൺകുട്ടികൾ വസന്തത്തിലും ശിശിരത്തിലെപ്പോലെ വിറയ്ക്കും; ഗ്രീഷ്മത്തിലെപ്പോലെ ഉണങ്ങി വരണ്ടുനിൽക്കും. സ്കൂളിലും കോളേജിലും ഓഫീസിലും എങ്ങും അവരുടെ മുഖം അവരുടെ പ്രായത്തിന് ചേർന്നതല്ല. ബോധപൂർവ്വം ഗൗരവത്തിൻെറ മൂടുപടം ധരിച്ചിരിക്കുന്നു. ഇന്ത്യയിൽ പെണ്ണായി ജനിക്കുന്നത് വളരെ പ്രയാസമുള്ള കാര്യമാണ്. ഇന്ത്യയിൽ സാമൂഹികാചാരങ്ങൾ, സദാചാരം, നിയമം, വിനോദങ്ങൾ, ആഹാരം, വസ്ത്രം– എല്ലാത്തിലും ആൺകുട്ടികളും പെൺകുട്ടികളും തമ്മിൽ

വലിയ അന്തരമുണ്ട്.

മഴ തുടങ്ങി. ചാൾസ് ടൂറിസ്ററ് ബംഗ്ലാവിൽ താമസിക്കുന്നു. ജനൽ തുറന്നാൽ കോണാർക്കിൻെറ കുറച്ചുഭാഗം നീലാകാശത്തിൻെറ ക്യാൻവാസിൽ സുന്ദരമായ ചിത്രം പോലെ കാണാൻ കഴിയും. ഇതുവരെ കോണാർക്കിലെ ശിലകളെ അയാൾ സൂക്ഷ്മതയോടെ നിരീക്ഷിച്ചിട്ടില്ല, സ്പർശിച്ചിട്ടില്ല. കോണാർക്കിലെ കലാസൗന്ദര്യം ഒററയ്ക്കു കാണുന്നതിൽ അത്ര ആനന്ദമില്ല, പൂർണ്ണതയില്ല എന്നു കേട്ടിട്ടുണ്ട്. കോണാർക്ക് മനസ്സിലാക്കാൻ കൂടെയൊരാളുണ്ടായിരിക്കണം. ചാൾസ് മനസ്സിൽ അങ്ങനെയൊരാളെ അന്വേഷിച്ചുകൊണ്ടിരുന്നു.

കോണാർക്കിൽ വിദേശികളായ ടൂറിസ്ററുകൾക്ക് ഒരിക്കലും ക്ഷാമമുണ്ടായിട്ടില്ല. മഴക്കാലത്ത് എണ്ണം കുറവായിരിക്കും. ഭാഗ്യദോഷമെന്ന് പറയട്ടെ, ചാൾസ് മഴക്കാലത്താണ് വന്നത്. മഴയുള്ളതും കൂടെ ആളില്ലാത്തതും ചാൾസിന് അസ്വസ്ഥതയുളവാക്കി.

മഴ ചാറിക്കൊണ്ടിരുന്നു. ഇവിടുത്തെ പെൺകുട്ടികളെപ്പോലെ ഉള്ളുതുറന്നു പെയ്യാൻ ആകാശവും മടിക്കുന്നതുപോലെ തോന്നി. ആകാശം നിറയെ മേഘങ്ങൾ. നീലാകാശം മ്ലാനമായി. മ്ലാനമായ ആകാശത്തിൻെറ പശ്ചാത്തലത്തിൽ കോണാർക്കിലെ ശിലകൾ അതിഗംഭീരങ്ങളായിത്തോന്നി. ചാൾസിന് കോണാർക്കിൻെറ ഗാംഭീര്യം വളരെ ഇഷ്ടമാണ്. ചാൾസിനെ കോണാർക്ക് നിശ്ശബ്ദം വിളിക്കുന്നു.

ചാററമഴയത്ത് ചാൾസ് ഇറങ്ങി നടന്നു. സഞ്ചാരജീവിതത്തിൽ അയാൾ ഒരിക്കലും വെയിലും മഴയും വകവച്ചിട്ടില്ല. വെയിലത്തും മഴയത്തും വെളിയിലിറങ്ങുന്നതിൽനിന്ന് ആരും അയാളെ വിലക്കിയിട്ടില്ല. കുട്ടിക്കാലത്ത്– അമ്മ രണ്ടാമത്തെ ഭർത്താവിനോടൊപ്പം പുതിയ വീട് അലങ്കരിക്കുകയായിരുന്നു. അപ്പോൾ ചാൾസ് മഴ നനഞ്ഞുകൊണ്ട് നടക്കുകയായിരുന്നു. ആരെങ്കിലും തന്നെ തടയുമോ എന്നു നോക്കട്ടെ? എൻെറ നന്മതിന്മകളെക്കുറിച്ച് ചിന്തിക്കുന്ന ആരെങ്കിലുമുണ്ടോ എന്നു നോക്കട്ടെ? കുട്ടിക്കാലത്തെ ആ വാശി ചാൾസിന് ഇപ്പോൾ ശീലമായി ത്തീർന്നു.

ചാൾസ്, കോണാർക്കിനു ചുററും പാറ കൊണ്ടു കെട്ടിയ വീതിയുള്ള മതിലിലൂടെ നടന്നു. ഇത് അയാളുടെ സ്വന്തം ഭൂമിയല്ല, അയാൾ വിദേശത്താണ്. ഇവിടെ നനഞ്ഞാലും അയാളെ തടയാനാരുമില്ല. എന്നിട്ടും കുട്ടിക്കാലത്തെ അതേ വാശിയോടെ അയാൾ മഴ നനഞ്ഞുകൊണ്ടു നടന്നു.

ഈ സമയത്ത് കോണാർക്ക് വിരഹാർത്തൻെറ ഹൃദയംപോലെ ശൂന്യവും നിസ്സംഗവുമായിരുന്നു. പടിഞ്ഞാറേ മൂലയ്ക്കു ചെന്നു വീണ്ടും തിരിഞ്ഞു. അപ്പോൾ പിന്നിൽനിന്നു സ്നേഹാർദ്രസ്വരത്തിൽ ആരോ പറഞ്ഞു– "മോനേ, ഇത്ര വളർന്നിട്ടും മഴ നനയുന്നോ? വരൂ, ഈ അരയാലിൻെറ കീഴിൽ വരൂ. പനിയോ ജലദോഷമോ വല്ലതും വന്നാൽ നോക്കാൻ നിൻെറ അമ്മ ഇവിടുണ്ടോ?"

(തുടരും)

ഇവിടെ കളിക്കാരനെ കല്ലെറിയാനല്ലാതെ, സമാശ്വസിപ്പിക്കാൻ ആരുടെ കൈയും ഉയരുന്നില്ല. അവരെ നയിക്കാനും ഭരിക്കാനുമായി കായികസംഘടനകളുടെ തലപ്പത്തിരിക്കുന്നവർക്ക് കളിക്കാർ കളിപ്പാട്ടങ്ങൾ മാത്രമാണ്.

ആർ. ഗോപീകൃഷ്ണൻ

# ഇവിടെ അവർ കളിപ്പാട്ടങ്ങൾ

ആവേശത്തോടെ സംസാരിക്കുകയാണ് എൻെറ സുഹൃത്ത്. അറിയപ്പെടുന്ന അത്‌ലററിക്കോച്ച്. കാലിക്കട്ട് സർവ്വകലാശാലയുടെ മുഹമ്മദ് അഷ്റഫ്.. കായികരംഗം നേരിടുന്ന പ്രശ്നങ്ങളെക്കുറിച്ചായിരുന്നു അദ്ദേഹം സംസാരിച്ചിരുന്നത്.

"പലതരത്തിൽ അവഗണിക്കപ്പെടുന്നവരാണ് കായികതാരങ്ങൾ. പ്രകടനത്തിൻെറയോ നിലവാരത്തിൻെറയോ പേരിലുള്ള ഒററപ്പെടുത്തലുകൾ അവർ സഹിച്ചെന്നുവരും. എന്നാൽ ധാർമ്മിക പിന്തുണ അവശ്യംവേണ്ട ചില സന്ദർഭങ്ങളുണ്ട്. ആ സമയത്തത് കിട്ടാതെ വന്നാൽ അവർ തകർന്നുപോകും."

അനുഭവത്തിൽനിന്നാണ് അഷ്റഫ് അതു പറഞ്ഞത്. ഏറെ ശ്രദ്ധയർഹിക്കുന്ന ഒരു കാര്യമാണത്–ധാർമ്മിക പിന്തുണ.

അത്‌ലററിക്സിൽ ഇനിയുമൊരു ഒളിമ്പിക് മെഡൽ നേടാൻ ഇന്ത്യയ്ക്ക് കഴിഞ്ഞിട്ടില്ല. പണ്ടത്തെ ചില പ്രതാപങ്ങളുടെ കഥകൾ അയവിറക്കാനേ അന്താരാഷ്ട്ര വേദികളിൽ പലപ്പോഴും നമുക്ക് കഴിയാറുള്ളൂ. കായികരംഗത്തെ ഈ പിന്നോക്കാവസ്ഥയും ധാർമ്മികപിന്തുണയും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ?

ഇന്ത്യയിലെ കായികതാരങ്ങൾക്ക് ആരാണ് പിന്തുണ നൽകുന്നത്? കൈയടിച്ചുപ്രോത്സാഹിപ്പിക്കുന്നതിനെക്കാൾ വിമർശിച്ച് തൊലിയുരിക്കാനാണ് പലർക്കും താൽപ്പര്യം. ശരാശരി കായികതാരത്തിൻെറ സാഹചര്യങ്ങളോ, പരിശീലനക്രമങ്ങളോ, പരിചയസമ്പന്നതയോ കണക്കിലെടുക്കാതെയാണ് ഇവിടെ വിമർശനം പൊടിപൊടിക്കുന്നത്.

**ധനസ്ഥിതിയുള്ള കുടുംബങ്ങളിൽനിന്ന് സ്പോർട്സുകാർ വളരെക്കുറച്ചേയുള്ളൂ കേരളത്തിൽ. അധികംപേരും സാധാരണക്കാരാണ്. സ്വന്തം ഇച്ഛാശക്തി മാത്രമാണ് പലരുടെയും കൈമുതൽ. ജോലികിട്ടുമെന്ന നേരിയ പ്രതീക്ഷയാണ് സ്പോർട്സുമായി മുന്നോട്ടു പോകാൻ പലരെയും പ്രേരിപ്പിക്കുന്നത്.**

എൺപതുകളുടെ തുടക്കത്തിൽ കേരളത്തിൽ ഒരു മിൽഖാസിംഗ് ഉണ്ടായി–കെ.കെ. പ്രേമചന്ദ്രൻ. സ്പ്രിൻററിൽ ദേശീയശ്രദ്ധ പിടിച്ചുപററിയ പ്രേമചന്ദ്രൻ 82–ലെ ഡൽഹി ഏഷ്യൻഗെയിംസിൽ ട്രാക്കിലെ ദുരന്തനായകനായാണ് കളിക്കളം വിട്ടത്. മെഡൽ ഉറപ്പായ റിലേയിൽ ബാററൺ താഴെവീണുപോയി. ജവഹർലാൽനെഹ്റു സ്റേറഡിയം ഞെട്ടിത്തരിച്ചുപോയ നിമിഷമായിരുന്നു അത്. ആ ഞെട്ടൽ മാറിയപ്പോൾ സാക്ഷാൽ മിൽഖതന്നെ ആദ്യം വിമർശിച്ചു. സ്വർണ്ണം കളഞ്ഞത് പ്രേമചന്ദ്രനാണ്. പലരും അതേററുപാടി. ബാററൺ കൈമാറുന്നതിൽ ശരിയായ പരിശീലനം നൽകാതിരുന്നതിനെക്കുറിച്ച് ആരുമൊന്നും മിണ്ടിയില്ല. 'സാരമില്ല, പ്രേമൻ' എന്നാരും പറഞ്ഞുകാണുകയുമില്ല.

കുററമെല്ലാം ആരുടെയെങ്കിലും തലയിൽ കെട്ടിവയ്ക്കാനാണ് പലർക്കും ആഗ്രഹം. ക്രിക്കററ് പരമ്പരയിൽ ഇന്ത്യ തോററാൽ, ക്യാപ്ററൻെറ ചോരയ്ക്കുവേണ്ടി ബഹളമായി. ഹോക്കി, ഫുട്ബോൾ തുടങ്ങിയവയിലും സ്ഥിതി വ്യത്യസ്തമല്ല. ആരെയും കിട്ടിയില്ലെങ്കിൽ വിദേശ കോച്ചിനെയെങ്കിലും കെട്ടുകെട്ടിച്ചാലേ തൃപ്തിയാവൂ. കാളീഭക്തന്മാരായതിനാലാവും ഇന്ത്യക്കാർക്കിത്ര ചോരക്കൊതി.

ഇന്ത്യൻ കായികരംഗത്തിൻെറ തലപ്പത്ത്

ഇരിക്കുന്നവർക്കും ഇങ്ങനെ ബലിയാടുകളെയാണ് ആവശ്യം. ഇത്തരക്കാരുടെ കണ്ണുതുറപ്പിക്കുന്ന പ്രവൃത്തിയാണ് പാക്കിസ്ഥാൻ ക്രിക്കററ് കൺട്രോൾ ബോർഡ് കളിക്കാരുടെ കാര്യത്തിൽ കൈക്കൊണ്ടത്. അത് നമുക്ക് പാഠമാകേണ്ടതാണ്.




അപവാദത്തിൻെറ നീർച്ചുഴി. അതിൽപ്പെട്ട് പാക്കിസ്ഥാൻ ക്രിക്കററ് ടീം അപ്പാടെ തകർന്നടിയേണ്ടതായിരുന്നു. എന്നാൽ അധികൃതർ തക്കസമയത്ത് രക്ഷകരാവുകയാണ് ചെയ്തത്.

ക്യാപ്ററൻ വസീം അക്രം, വൈസ് ക്യാപ്ററൻ വഖർ യൂനിസ്, അകിബ് ജാവേദ്, മുഷ്ത്താഖ് അഹമ്മദ് എന്നീ നാല് കിടയററ ബൗളർമാരെ മരിജുവാന കൈവശംവച്ചെന്ന് ആരോപിച്ചാണ് വെസ്ററിൻഡീസ് പര്യടനത്തിനിടയിൽ ഗ്രെനേഡയിൽ അറസ്ററു ചെയ്തത്.

അക്രമും കൂട്ടരും യഥാർത്ഥത്തിൽ മയക്കുമരുന്ന് ഉപ യോഗിച്ചോ എന്ന് ആർക്കും നിശ്ചയമില്ല. പക്ഷേ വാർത്ത പുറത്തുവന്നപ്പോൾ ഏവരും കരുതിയത് ഇതോടെ പാക്കിസ്ഥാൻ ക്രിക്കററ് ടീം മൊറേൽ നഷ്ടപ്പെട്ട് നിലംപരിശാകുമെന്നായിരുന്നു.

എന്നാൽ ഒന്നും സംഭവിച്ചില്ല. ഉടൻതന്നെ പാക്ടീം അധികൃതരുടെ നിശ്ചയദാർഢ്യം നിറഞ്ഞ മറുപടിയുണ്ടായി. ആരോപണങ്ങൾക്ക് കോടതിയിൽ നിരപരാധിത്വം തെളിയാക്കാം. ടീം മാനേജർ ഖാലിദ്മുഹമ്മദും കോച്ച് മുദാസ്സർ നാസറും ഏകസ്വരത്തിലാണ് പറഞ്ഞത്. അവർ പാക്കിസ്ഥാൻെറ മാനം രക്ഷിച്ചു.

ടെസ്ററ് നടക്കുന്നതിൻെറ തലേന്ന് പാക്ടീമിൻെറ സമനില തെററിക്കാൻവേണ്ടി ദുരുദ്ദേശ്യപരമായി മെനഞ്ഞെടുത്ത താണീ ആരോപണമെന്നവർ സ്വാഭാവികമായും സംശയിച്ചു. അൻസെ കടലോരത്തുനട ന്ന ഈ സംഭവവും ക്രിക്കററുമായി കൂട്ടിക്കലർത്തേണ്ടതില്ലെന്നും അവർ പറഞ്ഞു. അതു കളിക്കാരുടെ വ്യക്തിപരമായ ഏതോ കാര്യമാണ്.

അവർക്കങ്ങനെ പറയാൻ കഴിഞ്ഞു, തൻേറടത്തോടെ. ആ നിശ്ചയദാർഢ്യത്തിനു മുന്നിൽ പ്രതിയോഗികൾ ചൂളിപ്പോയി. നിർണ്ണായകഘട്ട ങ്ങളിൽ ഇത്തരം ധാർമ്മിക പിന്തുണയാണ് കളിക്കാർ പ്രതീക്ഷിക്കുന്നത്, അവർക്ക് നൽകേണ്ടതും.

ഇന്ത്യയായിരുന്നെങ്കിൽ ടീമിനുവേണ്ടി തൻേറടത്തോടെ ഇങ്ങനെ പറയാൻ ആരെങ്കിലും ഉണ്ടാവുമായിരുന്നോ? സംശയമാണ്. ഇവിടെ സ്വന്തം മുഖം രക്ഷിക്കാനാണ് ഏവർക്കും തിടുക്കം. അതിനിടയിൽ കളിക്കാരൻ വെള്ളം കുടിക്കുകയാണെങ്കിൽ അതങ്ങനെയായിക്കൊള്ളട്ടെയെന്ന ഭാവവും.

ക്രിക്കററ് കൺട്രോൾ ബോർഡിനെയും സെലക്ടർമാരെയുമെല്ലാം പഞ്ചപുച്ഛമടക്കിനിന്ന് നോക്കിക്കാണണമെന്നാണ് ഇവിടുത്തെ അലിഖിതനിയമം. അവർക്ക് അപ്രിയം പറയുന്നയാൾ ഏതു കൊമ്പനായാലും ഇന്ത്യൻ ടീമിലുണ്ടാവില്ല.

ഇന്ത്യയുടെ പ്രഗത്ഭ ബൗളർ ബിഷൻ സിംഗ് ബേദിപോലും പിന്തുണ ലഭിക്കാതെ ബലിയാടാക്കപ്പെട്ടിട്ടുണ്ട്. 1976–77–ൽ പര്യടനം നടത്തിയ ഇംഗ്ലീഷ് ടീമിലെ ജോൺ ലെവർ പന്തിന് തിളക്കം നഷ്ടപ്പെടാതിരിക്കുന്നതിന് വാസ്‌ലൈൻ പുരട്ടുന്നതിൽ ഇന്ത്യൻ ടീം ക്യാപ്ററനായിരുന്ന ബേദി പ്രതിഷേധം രേഖപ്പെടുത്തി. മടങ്ങി താൻ കളിച്ചിരുന്ന കൗണ്ടിയായ നോർതാംപ്ടൺ ഷയറിലെത്തിയപ്പോൾ ബേദിയോട് ഇതിനവർ കണക്കുതീർത്തു. ഇന്ത്യൻ ക്യാപ്ററന് യാതൊരുവിധ പിന്തുണയും ഇന്ത്യയിൽനിന്ന് ലഭിച്ചുമില്ല.

മറെറാരു സംഭവവും ഇംഗ്ലണ്ടിൻെറ മണ്ണിൽത്തന്നെ. 1974–ൽ തൻെറ കന്നി പര്യടനത്തിനിടയിൽ ഒരു കടയിൽനിന്ന് സാധനം മോഷ്ടിച്ചുവെന്ന കുററാരോപണം സുധാകർ നായിക്കിന് എതിരേയുണ്ടായി. നായിക്കിന് അനുകൂലമായി ഒരിന്ത്യക്കാരൻെറയും സ്വരമുയർന്നില്ല. അവിശ്വസനീയമായിത്തോന്നിച്ച ആ ആരോപണത്തിൻെറ നാണക്കേടുമായി നായിക്ക് മടങ്ങിയതുമിച്ചം.

ഇവിടെ കളിക്കാരനെ കല്ലെറിയാനല്ലാതെ, സമാശ്വസിപ്പിക്കാൻ ആരുടെ കൈയും ഉയരുന്നില്ല. അവരെ നയിക്കാനും ഭരിക്കാനുമായി കായികസംഘടനകളുടെ തലപ്പത്തിരിക്കുന്നവർക്ക് കളിക്കാർ കളിപ്പാട്ടങ്ങൾ മാത്രമാണ്.



# ഭീകരവാദത്തിൻെറ ‘ജുറാസിക് പാർക്ക്’

ഈജിപ്ററുകാരനും, അമേരിക്കയിൽ താമസിക്കുന്നവനുമായ ഒരു അന്ധപുരോഹിതനെ അമേരിക്കൻ പോലീസ് അറസ്ററുചെയ്തു. ഷേക്ക് ഒമാർ അബ്ദൽ റഹ്മാൻ. നാലുമാസങ്ങൾക്കുമുമ്പ് അമേരിക്കയിലെ ഒരു പടുകൂററൻ കെട്ടിടമായ വേൾഡ്ട്രേഡ് സെൻററിൽ ബോംബുസ്ഫോടനം നടന്നു. നാലുപേർ കൊല്ലപ്പെട്ടു. ‘വിദഗ്ദ്ധ’രായ അമേരിക്കൻപോലീസുകാർ ചിലരെ കസ്ററഡിയിലെടുത്തു. ഷേക്ക്റഹ്മാൻെറ മതപ്രസംഗങ്ങൾ കേൾക്കുമായിരുന്നു അവർ എന്നതിനാൽ അദ്ദേഹത്തെ ഒന്നാം പ്രതിയാക്കി.

‘ചുവപ്പി’നെതിരേയുള്ള യുദ്ധം അവസാനിച്ചതോടെ അമേരിക്കയ്ക്ക് പുതിയൊരു എതിരാളി അനിവാര്യമായിത്തീർന്നു. മത്സരമില്ലാതെ മുതലാളിത്തത്തിന് നിലനിൽക്കാനാവില്ലല്ലോ. സോവിയററുയൂണിയനും കിഴക്കൻയുറോപ്യൻ രാജ്യങ്ങളും ചിതറിത്തെറിച്ചപ്പോൾ വിജിഗീഷുവായി നിവർന്നുനിന്ന അമേരിക്ക, പക്ഷേ, ഉൾക്കിടിലത്തോടെ അറിയുന്നുണ്ടൊരു കാര്യം. അമേരിക്കയുടെ മുന്നിൽ ‘ജുറാസിക് പാർക്കി’ൽ നിന്നെന്നപോലെ ഭീകരരൂപംപൂണ്ട ദിനോസാറുകൾ. ഇസ്ലാം – അമേരിക്കയുടെ ഭയം ‘പച്ച’ വർണ്ണമാർന്നു മുന്നിൽ.

വിപ്ലവം സമൂഹമന:സാക്ഷിയെ ഒന്നാകെ പരിവർത്തിപ്പിക്കുകയും ഉത്ഥിതമാക്കുകയും ചെയ്യും. എന്നാൽ ഭീകരവാദത്തിനത് കഴിയില്ല. അതു പരാജയത്തിൻെറ സമ്മതമാണ്. ലോകമെമ്പാടുമുള്ള ഭീകരവാദങ്ങളേയും ഭീകരപ്രവർത്തനങ്ങളേയും അപലപിക്കുകയും നേരിടുകയും ചെയ്തുകൊണ്ടിരുന്ന അമേരിക്കയെ നമ്മൾ കണ്ടിട്ടുണ്ട്. ഒപ്പം ഭീകരപ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കുകയും സംഘടിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന ‘നീതിപൂർവമായ’ ദൗത്യം നിർവഹിക്കുന്ന മറെറാരു അമേരിക്കയുമുണ്ട്.

അമേരിക്ക അപലപിച്ചതും എതിർത്തതും ഇസ്ലാം ഭീകരതയെയാണെങ്കിൽ, അവർ പിന്തുണച്ചതും നേതൃത്വം നൽകിയതും ക്രിസ്ത്യൻ, ജൂത മതഭീകരതയെയാണ്. എന്നാൽ ‘ചുവപ്പി’നോടുള്ള യുദ്ധത്തിൽ ഇസ്ലാം മതഭീകരതയെ കൂട്ടുപിടിക്കാനും മടികാണിച്ചിട്ടില്ല.

അറിഞ്ഞുകൊണ്ടുതന്നെ ലോകമെമ്പാടും ഭീകരവാദത്തിൻെറ വിത്തുകൾ പാകി. ഇറാക്കിനെതിരേയും ഇറാനെതിരേയും സൗദിഅറേബ്യയെ കൂട്ടുപിടിക്കുന്നു. അഫ്ഗാനിസ്ഥാനിൽ മുജാഹിദീൻ ഗറില്ലകളെ ആയുധമണിയിച്ചത് പാകിസ്ഥാൻെറ ഒത്താശയോടെയായിരുന്നു. ആഫ്രിക്കയിൽ സോമാലിയൻ ട്രാജഡിക്ക് പ്രധാന കാരണക്കാരൻ അമേരിക്കയല്ലാതെ മററാരുമല്ല.

> രാഷ്ട്രീയ ലക്ഷ്യങ്ങൾക്കായി മതഗ്രന്ഥങ്ങളെഉപയോഗപ്പെടുത്തുന്നത് ഇന്ന് അലിഖിത വഴക്കമായിക്കഴിഞ്ഞു. ഇറാക്കിനെതിരെ യുദ്ധം ചെയ്ത സൈനികർ സർവ്വശക്തനായ ദൈവത്തിൻെറ നിയോഗമാണ് നിവർത്തിച്ചതെന്നായിരുന്നു ജോർജ്ജ്ബുഷ് പറഞ്ഞത്. ഷേക്ക്റഹ്മാൻ ജിഹാദ് എന്നു പറയുമ്പോൾ ജോർജ്ജ്ബുഷ് നീതിനിഷ്ഠ യുദ്ധം എന്നു പറയുന്നു. പ്രതികാരത്തിൻെറ അഥവാ സംഹാരത്തിൻെറ ദൈവങ്ങളെയാണ് ഇന്ന് രാഷ്ട്രങ്ങൾക്കും മതങ്ങൾക്കും ആവശ്യം.

എന്നുംജനാധിപത്യത്തിൻെറ കാവൽ ഭടന്മാരായി ചമഞ്ഞിരുന്നവർ, അൾജീരിയയിൽ ജനാധിപത്യമാർഗ്ഗത്തിലൂടെ അധികാരത്തിൻെറ പടിവാതിലിലെത്തിയ വിഭാഗത്തെ, അവർ മതമൗലികവാദികളാണെന്ന ആരോപണമുന്നയിച്ച്, അവർക്കെതിരേ അട്ടിമറി സംഘടിപ്പിക്കാൻ കടുത്ത ഉത്സാഹംകാട്ടി.

മതത്തിൻെറ പിന്തുണയോടെ രാഷ്ട്രത്തെ സ്ഥാപിച്ചുകൊണ്ട് അതിൻെറ അവിശുദ്ധ സന്തതിക്ക് വയററാട്ടിയായി നിന്ന ചരിത്രമാണ് പശ്ചിമ–മദ്ധ്യ–പൂർവേഷ്യൻ രാജ്യങ്ങളിൽ മതാധിഷ്ഠിത രാഷ്ട്രങ്ങളുടെ സ്ഥാപനയെ കീഴ്വഴക്കമാക്കി മാററിയത്. അതേവരെയും അവിടങ്ങളിൽ പുരോഗമിച്ചുവന്ന മതേതരസംവിധാനങ്ങൾ ഇസ്രയേലിൻെറ രൂപീകരണത്തോടെ നിലംപൊത്തി.

രാഷ്ട്രീയലക്ഷ്യങ്ങൾക്കായി മതഗ്രന്ഥങ്ങളെ ഉപയോഗപ്പെടുത്തുന്നത് ഇന്ന് അലിഖിത വഴക്കമായിക്കഴിഞ്ഞു. ഇറാക്കിനെതിരേ യുദ്ധംചെയ്ത സൈനികർ സർവശക്തനായ ദൈവത്തിൻെറ നിയോഗമാണ് നിവർത്തിച്ചതെന്നായിരുന്നു ജോർജ്ജ്ബുഷ് പറഞ്ഞത്. ഷേക്ക്റഹ്മാൻ ജിഹാദ് (holy war)എന്നു പറയുമ്പോൾ ജോർജ്ജ്ബുഷ് നീതിനിഷ്ഠയുദ്ധം (just war) എന്നു പറയുന്നു.

പ്രതികാരത്തിൻെറ, അഥവാ സംഹാരത്തിൻെറ ദൈവങ്ങളെയാണ് ഇന്ന് രാഷ്ട്രങ്ങൾക്കും മതങ്ങൾക്കും ആവശ്യം.

ജി–7 രാജ്യങ്ങളുടെ തലവന്മാരിൽ ജനപ്രീതിയിൽ മൂന്നാംസ്ഥാനത്തേയ്ക്ക് തള്ളപ്പെട്ടു അമേരിക്കയുടെ പ്രസിഡണ്ട് ക്ലിൻറൺ. ഏററവും ശക്തമായ രാഷ്ട്രത്തിൻെറ തലവൻ അടിക്കടി പിന്നോക്കം തള്ളപ്പെ ടുന്നു. തൻെറ മുൻഗാമിയെ വധിക്കാൻ പദ്ധതിയിട്ടിരുന്നുവെന്ന അടിസ്ഥാനമില്ലാത്ത ആരോപണമുന്നയിച്ച് ഇറാക്കിനുമേൽ വീണ്ടുമൊരാക്രമണമഴിച്ചുവിട്ടുകൊണ്ട് ക്ലിൻറൺ മുന്നേറിയെങ്കിലും മൂക്കുകുത്തിവീണു.

ഇദംപ്രഥമമായി ഡമോക്രാററുകളെ തെരഞ്ഞെടുപ്പിൽ തുണച്ച ജൂതന്മാർക്കുള്ള സമ്മാനപ്പൊതിയായിരുന്നു പുതിയ ആക്രമണം. പ്രശസ്ത കലാകാരി ലൈലാ അത്തർ കൊല്ലപ്പെട്ടതും, യു.എന്നിലെ അമേരിക്കൻ അംബാസഡർ മഡെലെയ്ൻ ആൽബ്രൈററ് പറഞ്ഞതിൽ അവിശ്വസനീയത നിഴലിച്ചതും, കരുതിയിരുന്നതുപോലെ ഇറാക്കിൻെറ ഇൻറലിജൻസ് സംവിധാനത്തെ കാര്യമായി തകർക്കാൻ കഴിയാതിരുന്നതുമെല്ലാം ക്ലിൻറൺൻെറ കണക്കുകൂട്ടലിനപ്പുറമായിപ്പോയി.

പക്ഷേ ക്ലിൻറൺ വിറളി പൂണ്ടുകഴിഞ്ഞു. വടക്കൻകൊറിയയെ കണ്ണുരുട്ടിക്കാണിക്കുന്നു. തെക്കുകിഴക്കനേഷ്യയിൽ ആകെയുള്ളൊരു കരട് വടക്കൻകൊറിയയാണ്. സോമാലിയയിൽ മുഹമ്മദ് എയ്ദിദിയോട് തോല്ക്കുന്ന, ബോസ്നിയയിൽ ക്രിസ്ത്യാനികളായ സെർബുകൾക്കുനേരെ കണ്ണടയ്ക്കുന്ന, പലസ്തീൻ സമാധാന ചർച്ചകളിൽ നപുംസകമായിമാറുന്ന അമേരിക്ക, തങ്ങൾക്കുള്ള തിരിച്ചടികൾ ഏററുവാങ്ങാൻ നിയുക്തനായ ബിൽക്ലിൻറണെ ഇനി എന്തിനെല്ലാം നിർബ്ബന്ധിപ്പിക്കുമെന്ന് പറയാൻവയ്യ.

അന്താരാഷ്ട്രഭീകരപ്രവർത്തനങ്ങളുടെ പേററൻസി ഇന്നു മൂന്നുകൂട്ടർക്കാണ്. ക്രിസ്ത്യൻ, ജൂത, ഇസ്ലാം മതമൗലികവാദങ്ങൾ സമകാലീന അന്താരാഷ്ട്ര ബന്ധങ്ങളെ വഴുവഴുപ്പിൽ നിർത്തുന്നു. ഷേക്ക്റഹ്മാനെ നാടുകടത്തിയാലും അമേരിക്കയുടെ കൈകളിലെ രക്തക്കറകൾ മായുകയില്ല. വേൾഡ്ട്രേഡ് സെൻററിൽ കൊല്ലപ്പെട്ടവരുടെ എണ്ണത്തിലുമധികം പേർ ട്രിപ്പോളിയിൽ ബോംബാക്രമണത്തിൽ മരിച്ചില്ലേ? ‘ലോക്കർബി’യും കുവൈററ് കാർബോംബും മുതലാളിത്ത പ്രതിസന്ധിയുടെ സുരക്ഷാ വാൽവുകളായിരുന്നു.

വ്യക്തിക്കുവേണ്ടിയുള്ള വിപണിയും, വിപണിക്കുവേണ്ടിയുള്ള വ്യക്തിയും എന്ന മുതലാളിത്തമന്ത്രം താളംതെററിത്തുടങ്ങിയോ എന്നു സംശയം. അധീശത്വമോഹം അവയുടെ ഭ്രമണപഥത്തെ തെല്ലൊന്നിളക്കിയാൽമതി, എന്നെന്നേക്കുമായി എവിടെയോ ഉള്ള ‘ബ്ലാക്ഹോളു’കളിലാണ്ടുപോകും. ഏതു ഭീകരവാദത്തിൻെറ ഗറില്ലാ ആക്രമണ ത്തിലാണത് സംഭവിക്കുന്നതെന്നേ ഇനി അറിയാനുള്ളു. അരങ്ങ് തയ്യാറായിയെന്ന് അമേരിക്കയ്ക്ക് ബോദ്ധ്യമായിക്കഴിഞ്ഞു.

എ.എം

# ശബ്ദലേഖനത്തിന്റെ കല

പ്രദീപ്നായർ



സംഭാഷണവും പശ്ചാത്തല സംഗീതവും കഴിഞ്ഞാൽ സിനിമയിൽ മററ് സ്വാഭാവികശബ്ദങ്ങൾക്ക് എന്താണ് പ്രസക്തിയെന്ന് നല്ല സിനിമയുടെ ആസ്വാദകർ എന്ന് അവകാശപ്പെടുന്നവർ പോലും ചോദിക്കാറുണ്ട്. ദൃശ്യത്തിന് മിഴിവേകുന്ന സംഗീതമോ സംഭാഷണമോ കഴിഞ്ഞാൽ ശബ്ദപഥത്തിൽ മററൊന്നിനും പ്രസക്തിയില്ലെന്നും പലരും കരുതുന്നു. മിക്ക സംവിധായകരും ഈ രീതിയിൽ ചിന്തിക്കുന്നുവെന്നതാണ് കഷ്ടം.

ദൃശ്യകലയെങ്കിലും സിനിമയിൽ ശബ്ദ



അടൂർ ഗോപാലകൃഷ്ണൻ

ത്തിന് പ്രധാന പങ്കുണ്ടെന്നുള്ളത് തർക്കമില്ലാത്ത കാര്യമാണ്. പക്ഷേ സംഭാഷണവും ഗാനങ്ങളും പശ്ചാത്തലസംഗീതവും കഴിഞ്ഞാൽ ഒരു പ്രത്യേക രംഗത്തിനുവേണ്ട സ്വാഭാവികശബ്ദങ്ങൾ മുഖ്യധാരാ സിനിമയിൽ ഫലപ്രദമായി ഉപയോഗിക്കാറില്ല. ആദ്യമായി സിനിമയിൽ ശബ്ദമെത്തിയപ്പോൾ ഇതുതന്നെയായിരുന്നു സ്ഥിതി. നിശ്ശബ്ദസിനിമാ കാലഘട്ടത്തെ പ്രജാപതികളായ സംവിധായകർ ദൃശ്യത്തോടൊപ്പം ശബ്ദവും രേഖപ്പെടുത്തിയാലുണ്ടാകുന്ന അപാകതകൾ ചൂണ്ടിക്കാട്ടി ശബ്ദത്തെ പഴിച്ചു. ശബ്ദമെത്തിയാൽ ദൃശ്യത്തിൻെറ ശക്തി കുറഞ്ഞുപോകുമെന്നവർ വാദിച്ചു. വിഖ്യാതരായ പല സംവിധായകരും അന്ന് ശബ്ദത്തെ ഭയപ്പെട്ടു. ഐസൻസ്ററീൻ, പുഡോവ്കിൻ, അലക്സാൺഡ്രോവ് എന്നീ പ്രശസ്ത സംവിധായകർ ചേർന്ന് ശബ്ദത്തിൻെറ കടന്നുവരവിനെതിരെ പ്രസ്താവനയിറക്കുകപോലുമുണ്ടായി. ചാർളിചാപ്ലിനും ശബ്ദത്തെ എതിർത്തു. നിശ്ശബ്ദസിനിമാ കാലത്താണല്ലോ ചാപ്ലിൻെറ ക്ലാസിക്കുകൾ രൂപംകൊണ്ടത്. പിന്നീട് ദൃശ്യത്തോടൊപ്പം സംഭാഷണവും പശ്ചാത്തലസംഗീതവും സന്നിവേശിപ്പിച്ചുവെങ്കിലും ഒരു രംഗത്തിൻെറ അന്തരീക്ഷ സൃഷ്ടിക്കുവേണ്ട അംശം എന്ന നിലയിൽ ശബ്ദത്തെ ഉപയോഗിക്കാൻ സംവിധായകർക്കു കഴിഞ്ഞിരുന്നില്ല. പിന്നീട് സിനിമാരംഗത്ത് യഥാതഥപ്രസ്ഥാനം ഉടലെടുത്തപ്പോഴാണ് സംഭാഷണത്തോടൊപ്പം മററ് ശബ്ദങ്ങളും ഭാവനാപരമായി ഉപയോഗിക്കാൻ തുടങ്ങിയത്. പ്രമേയവും ആവിഷ്കാരരീതിയും യഥാതഥമായപ്പോൾ സ്വാഭാവികമായും പ്രത്യേക ശബ്ദങ്ങളും ഉപയോഗിക്കേണ്ടിവന്നു.

എങ്കിലും നമ്മുടെ മുഖ്യധാരാസിനിമ ഇപ്പോഴും ശബ്ദത്തെ കലാപരമായി ഉപയോഗിക്കുന്നതിൽ വളരെ പിന്നിലാണ്. ഇന്ന് ശബ്ദസംവിധായകർ ചെയ്യുന്ന ജോലി 'മിക്സിംഗ്' മാത്രമാണ്. സംഭാഷണങ്ങൾ, പ്രത്യേക ശബ്ദങ്ങൾ, ഗാനങ്ങൾ, പശ്ചാത്തല സംഗീതം എന്നീ നാല് ശബ്ദരേഖകൾ സമഞ്ജസമായി ചേർക്കുന്നതിലാണ് ശബ്ദലേഖനത്തിൻെറ കല. മിക്സിംഗ് അതിവിദഗ്ദ്ധമായി ചെയ്യുന്ന ശബ്ദലേഖകർപോലും പ്രത്യേക ശബ്ദങ്ങൾ കലാപരമായി ഉപയോഗിക്കാറില്ല.

എന്തുകൊണ്ടാണ് സംവിധായകരും ശബ്ദലേഖകരും വേണ്ടവിധത്തിൽ ശബ്ദം ഉപയോഗപ്പെടുത്താത്തത്? പ്രേക്ഷകന് ഇത്രയേ വേണ്ടൂ എന്നാണ് പലരുടെയും ചിന്താഗതി. മാത്രമല്ല പ്രേക്ഷകൻ ഇഷ്ടപ്പെടണമെങ്കിൽ സംഗീതോപകരണങ്ങൾ കൊണ്ടുള്ള ശബ്ദകോലാഹലങ്ങൾതന്നെ വേണം എന്നാണ് ധാരണ.

എല്ലാ ശബ്ദങ്ങളും ചേർക്കുന്നതിനു പകരം വിവേചനപൂർവ്വം തെരഞ്ഞെടുത്ത ശബ്ദങ്ങൾ മാത്രം ചേർക്കുന്നതാണ് കൂടുതൽ ഫലപ്രദം. ഈ കാര്യം പല സംവിധായകരും മനസ്സിലാക്കുന്നില്ല. പൊതുവെ ശബ്ദങ്ങളെ രണ്ടായി തിരിക്കാം. ഒന്ന് ദൃശ്യബിംബത്തിന് അനുസൃതമായ ശബ്ദങ്ങൾ.



സത്യജിത് റേ

രണ്ട് ബിംബത്തിൻെറ അഭാവത്തിലും ചേർക്കുന്ന ശബ്ദങ്ങൾ. ബിംബത്തിനനുസൃതമായ ശബ്ദങ്ങൾ സ്വാഭാവികങ്ങളായ ശബ്ദങ്ങളായതുകൊണ്ട് ബിംബത്തിൻെറ ദൃശ്യാനുഭൂതിയെ ഒട്ടൊന്നു തുണയ്ക്കുക മാത്രമേ ചെയ്യുന്നുള്ളൂ. ദൃശ്യത്തിൻെറ അഭാവത്തിൽ ചേർക്കുന്ന ശബ്ദങ്ങളാണ് ഫലപ്രദമായി ഉപയോഗിക്കാവുന്നവ.

ദൃശ്യബിംബങ്ങൾക്കൊപ്പം ശബ്ദബിംബങ്ങളെ സന്നിവേശിപ്പിച്ച് ചലച്ചിത്രത്തിന് അർത്ഥവും വ്യാപ്തിയും നൽകാൻ കലാമേന്മയുള്ള ചിത്രങ്ങളെടുക്കുന്ന സംവിധായകർ ശ്രമിക്കുകയും അതിൽ വിജയിക്കുകയും ചെയ്തിട്ടുണ്ട്. മാധ്യമത്തെ പഠിക്കാനുള്ള അവരുടെ പ്രതിജ്ഞാബദ്ധതയിൽനിന്നാണ് ഇത് സാധ്യമാവുന്നത്.

ഇന്ത്യൻ സിനിമയിൽ ശബ്ദത്തെ കലാപരമായി ഉപയോഗിച്ചുതുടങ്ങിയത് ചലച്ചിത്ര മഹാകവി സത്യജിത്ത്റേയാണ്. അദ്ദേഹത്തിൻെറ "പഥേർ പാഞ്ചാലി" തന്നെ മികച്ച ഉദാഹരണം. അതിനുമുമ്പ് ബിമൽറോയിയും മററും ഹിന്ദിചിത്രങ്ങളിൽ ശബ്ദത്തെ കലാപരമായി ഉപയോഗിക്കേണ്ടതിൻെറ പ്രാധാന്യം മനസ്സിലാക്കിയിരുന്നെങ്കിലും പ്രത്യേക ശബ്ദങ്ങളെ പ്രതീകങ്ങളാക്കി മാററാൻ കഴിഞ്ഞത് റേയ്ക്ക് മാത്രമാണ്.

സംഗീതം, നിശ്ശബ്ദത, പ്രകൃതിയിൽ നിന്നുള്ള ശബ്ദങ്ങൾ എന്നിവ സൂക്ഷ്മതയോടെ കൈകാര്യം ചെയ്ത ചിത്രങ്ങൾ പഥേർപാഞ്ചാലിപോലെ അധികമില്ല. പ്രകൃതി ശബ്ദങ്ങളും നിശ്ശബ്ദതയും എങ്ങനെ സംയോജിപ്പിക്കാമെന്നതിൻെറ ഉദാഹരണ

മാണ് ചിത്രത്തിലെ പ്രധാന കഥാപാത്രമായ പിഷി എന്ന വൃദ്ധയുടെ മരണം. മുളങ്കാടിന്നരികിൽ ഒരു ചെറിയ കുളത്തിനു സമീപം കുത്തിയിരിക്കുമ്പോൾ പിടഞ്ഞുമരിക്കുകയാണ് പിഷി. ചെറുവഴിയിലൂടെ അപ്പോൾ അപുവും ദുർഗയും അവിടെയെത്തുന്നു. ഈ മരണരംഗത്ത് പശ്ചാത്തല സംഗീതമേ ഉപയോഗിച്ചിട്ടില്ല എന്നറിയുമ്പോഴാണ് റേയുടെ മുന്നിൽ നാം തല കുനിച്ചുപോകുന്നത്. ശബ്ദപഥത്തിൽ കാററിന്റെ നേർത്ത സ്വരമേയുള്ളൂ. മുളങ്കാട് ആടിയുലയുന്നതിന്റെ ചെറുശബ്ദവുമുണ്ട്. മണിയടിയുടെ നേർത്ത ശബ്ദമാണ് മൂന്നാമത്തേത്. മധുരപലഹാരങ്ങൾ വിൽക്കുന്ന ആളുടെ കൈയിലെ മണിയുടെ ശബ്ദമാണത്. എന്നാൽ ദൃശ്യതലത്തിൽ അയാൾ എത്തുന്നില്ല. അപു, ദുർഗ എന്നീ കുട്ടികളെ സംബന്ധിച്ച് ആ മണിശബ്ദത്തിന് വളരെ പ്രാധാന്യമുണ്ട്. കുത്തിയിരിക്കുന്ന പിഷിയെ ദുർഗ കുലുക്കിവിളിക്കുമ്പോൾ അവർ വീഴുന്നു. പ്രകൃതി ശബ്ദങ്ങളുടെ സംഗീതാത്മകതകൊണ്ട് ഒരു മരണരംഗത്തെ ഉദാത്തമായി ആവിഷ്ക്കരിക്കാമെന്നതിന്റെ ഒന്നാന്തരം തെളിവാണിത്. റേയുടെ മറെറാരു സവിശേഷത പശ്ചാത്തലസംഗീതമായാലും പ്രത്യേക ശബ്ദമായാലും അത് ഉപയോഗിക്കുന്നതിന്റെ ഔചിത്യബോധമാണ്. അദ്ദേഹത്തിന്റെ സിനിമകളിലെ പല രംഗങ്ങളിലും ശബ്ദമൊന്നുമില്ലേയെന്ന് കാഴ്ചക്കാർക്ക് തോന്നും. എന്നാൽ കാതുകൂർപ്പിക്കുമ്പോൾ വളരെ നേരിയ സ്വരം കേൾക്കാനാവും. ദൃശ്യത്തോടൊപ്പം ശബ്ദത്തേയും പ്രതീകമായി മാററുന്നുവെന്നതിന് റേയുടെ പല ചിത്രങ്ങളിൽനിന്നും ഉദാഹരണങ്ങൾ കാട്ടാൻ കഴിയും.

സത്യജിത്ത്റേ കഴിഞ്ഞാൽ ശബ്ദത്തി



*ഐസൻസ്ററിൻ*

ന്റെ മഹത്വം വേണ്ടവിധം മനസ്സിലാക്കിയവർ അടൂർ ഗോപാലകൃഷ്ണനും മണികൗളുമാണ്. ശബ്ദത്തെ പ്രതീകമാക്കി മാററാൻ അടൂരിനും കഴിഞ്ഞിട്ടുണ്ട്. 'മുഖാമുഖം' എന്ന ചിത്രത്തിലെ പല രംഗങ്ങൾ ഉദാഹരണം.

ചിത്രത്തിന്റെ തുടക്കത്തിൽ ഒരു ഓട്ടുകമ്പനിയിലെ സമരം ദിവസങ്ങൾ പിന്നിടുന്നത് കാട്ടാൻ സൈറന്റെ ശബ്ദം അടൂർ ഉപയോഗിക്കുന്നുണ്ട്. സൈറൺ മുഴങ്ങിത്തീരുമ്പോൾ സമരം 65–ാം ദിവസം പിന്നിടുന്നു. അതുപോലെ നായക കഥാപാത്രത്തിന്റെ സ്വാഭാവഗതി കാട്ടുന്നത് വണ്ട് മൂളിപ്പറന്ന് എണ്ണയിൽ വീഴുന്നതിലൂടെയാണ്. അവിടെ വണ്ടിന്റെ സ്വരത്തിന്റെ താളാത്മകതയും ഏററക്കുറച്ചിലുമൊക്കെ സ്വാഭാവികതയോടെ ഉപയോഗിച്ചിരിക്കുന്നു. അടൂരിനോടൊപ്പം അദ്ദേഹത്തിന്റെ ശബ്ദലേഖന സംവിധായകൻ പി. ദേവദാസിനെയും അഭിനന്ദിക്കണം. വൃദ്ധൻ ഓലമടൽ വലിച്ചുകൊണ്ടുപോകുന്ന ഒരു രംഗവും മുഖാമുഖത്തിലുണ്ട്.

മുമ്പുപറഞ്ഞ, ദൃശ്യത്തിന്റെ അഭാവത്തിൽ ചേർക്കുന്ന ശബ്ദങ്ങളാണ് മണികൗൾ ചിത്രങ്ങളുടെ സവിശേഷത. അദ്ദേഹത്തിന്റെ 'നസർ' എന്ന ചിത്രത്തിൽ ഇതിന് ഉദാഹരണങ്ങൾ കാണാം. പുരാവസ്തുക്കൾ വിൽക്കുന്ന ഒരു കടയാണ് രംഗം. അതിനുള്ളിലെ വിവിധ വസ്തുക്കൾ നിശ്ശബ്ദമായി നോക്കിനടന്ന് കാണുകയാണ് യുവാവ്. തെരുവിൽ വാഹനങ്ങൾ ചീറിപ്പായുന്നതിന്റെ ശബ്ദമാണ് അപ്പോൾ ശബ്ദപഥത്തിൽ. ചുററുപാടുകളെ വളരെ വിശദമായി ആവിഷ്ക്കരിക്കുന്നതിന് ഈ ശബ്ദം ഉപയോഗിച്ചതിലൂടെ സംവിധായകന് കഴിഞ്ഞു. ഇതേ യുവാവ് അയാളുടെ ഫ്ളാററിലേക്കെത്തുന്ന രംഗമുണ്ട്. വാതിൽതുറന്ന് അയാൾ മുറിക്കുള്ളിൽ പ്രവേശിക്കുമ്പോൾ ഒരു മുറി അടിച്ചുകഴുകുന്നതിന്റെ ശബ്ദം കേൾക്കാം. ശക്തിയായി വെള്ളമൊഴിക്കുന്നതും ചൂലുകൊണ്ട് അടിച്ചുവാരുന്നതും മററും. തെല്ലുനേരം കഴിഞ്ഞ് ചൂലും ബക്കററും പിടിച്ച വേലക്കാരി മുറിക്കുള്ളിലൂടെ നീങ്ങുന്നത് ദൃശ്യപഥത്തിലെത്തുന്നു.

മലയാളത്തിലെ മുഖ്യാധാരാസിനിമയിൽ ശബ്ദത്തിന്റെ പ്രാധാന്യം ശരിയാംവണ്ണം മനസ്സിലാക്കിയ സംവിധായകനാണ് പ്രിയദർശൻ. കിലുക്കം, അഭിമന്യു തുടങ്ങിയ ചിത്രങ്ങളിൽ അതിന്റെ മേന്മ കാണാൻ കഴിയും. ഈ ചിത്രങ്ങളുടെ ശബ്ദലേഖനസംവിധായകന് സംസ്ഥാന അവാർഡും കിട്ടിയിരുന്നു.

കമ്പോളവത്ക്കരണത്തിലൂന്നിയതാണ് പ്രിയദർശന്റെ സിനിമകളെങ്കിലും സാങ്കേതിക മേന്മയ്ക്കുവേണ്ടി അദ്ദേഹം പുലർത്തുന്ന നിഷ്കർഷ മററു സംവിധായകർക്ക് പാഠമായെങ്കിൽ!

## STATEMENT OF OWNERSHIP AND OTHER PARTICULARS OF KARPOORAM WEEKLY

### Form IV (See Rule 8)

| | | |
|---|---|---|
| 1. Place of publication | : | Kottayam |
| 2. Periodicity of its publication | : | Weekly |
| 3. Printer's Name | : | Sajan Varghese |
| Whether the citizen of India ? | : | Yes |
| If foreigner, state the country of origin | : | N.A |
| Address | : | Mangalappally House, Panayakazhippu, Kottayam - 686 001 |
| 4. Publisher's Name | : | Sajan Varghese |
| Whether the citizen of India ? | : | Yes |
| If foreigner, state the country of origin | : | N.A |
| Address | : | Mangalappally House, Panayakazhippu, Kottayam - 686 001 |
| 5. Editor's Name | : | Sajan Varghese |
| Whether the citizen of India ? | : | Yes |
| If foreigner, state the country of origin | : | N.A |
| Address | : | Mangalappally House, Panayakazhippu, Kottayam - 686 001 |

6. Names and addresses of individuals who own the newspaper and partners or share holders holding proprietorship more than one percent of the total capital.

I, Claramma Varghese, hereby declare that the particulars given above are true to the best of my knowledge and belief.

Sd/-

Date : 19/5/1993

Signature of Publisher

# കരിയുടെ കരുത്തും വിലയും



ഉരുക്കിനെക്കാൾ ഉഗ്രമായ ബലം. അപാരമായ ഇൻസുലേഷൻശേഷി. അത്യുന്നതവൈദ്യുത ചാലക വൈഭവം (സൂപ്പർ കണ്ടക്ടിവിററി)–ഇങ്ങനെയൊക്കെ വിശേഷിപ്പിക്കാവുന്ന കാർബൺസംയുക്ത വസ്തുക്കൾ കിട്ടാൻ പ്രയാസമില്ലാത്ത കാലംവരുന്നു! മനുഷ്യൻെറ ജീവിതസൗകര്യങ്ങൾ മൊത്തത്തിൽ മാററിമറിക്കാനിടയുള്ള സാങ്കേതികനേട്ടങ്ങൾ അകലെയല്ല. വിശ്വസിക്കാൻ വിഷമമുണ്ട്, അല്ലേ? കാത്തിരിക്കൂ! പറഞ്ഞാൽ വിശ്വസിക്കാനാവാത്തത്, കാണിച്ചു വിശ്വസിപ്പിക്കാവുന്ന കാലം അടുത്തിരിക്കുന്നു.

## കോന്നിയൂർ ആർ. നരേന്ദ്രനാഥ്

ഇതൊക്കെയുണ്ടാക്കുന്നതോ? കരിയെന്നു പറയുന്ന ഇംഗാലമെന്ന കാർബൺ! സർവ്വസാധാരണമായ ഒരു മൂലകം! ജീവനെന്ന അത്യത്ഭുതപ്രതിഭാസത്തിന് നൃത്തമണ്ഡപമൊരുക്കിയതും കരിയെന്നു പറയുന്ന കാർബൺ തന്നെ. ജീവജാലങ്ങളുടെ–ജന്തുവായാലും സസ്യമായാലും–ധർമ്മശരീരത്തിൻെറ നിർമ്മാണത്തിൽ ആധാരഘടകമായി വർത്തിക്കുന്ന മൂലകം! കാർബണിൻെറ മായാവിദ്യയില്ലായിരുന്നെങ്കിൽ, നാമിന്നറിയുന്ന വിധത്തിലുള്ള ജീവൻ, ഭൂമണ്ഡലത്തിലവതരിക്കുമായിരുന്നില്ല.

കാർബണും അതു രൂപംനൽകുന്ന സംയുക്തങ്ങളും മുഖ്യമായി പഠിക്കാൻ അതിവിപുലമായ ഒരു രസതന്ത്രവിഭാഗം തന്നെയുണ്ട്–ഓർഗാനിക് കെമിസ്ട്രി. ശാഖോപശാഖകളായി വളർന്നിട്ടുള്ള ഒരരയാൽ മാതിരി ഇന്നത് പന്തലിച്ചിരിക്കുന്നു.

1985–വരെ ഈ അത്ഭുതമൂലകത്തിൻെറ ശുദ്ധമായ രണ്ട് തന്മാത്രാരൂപങ്ങൾ മാത്രമേ അറിവിൽ വന്നിരുന്നുള്ളൂ. വജ്രം, കാരീയം എന്നീ പേരുകളിലാണവ അറിയപ്പെട്ടത്. ആഭരണങ്ങളിൽ ചക്രവർത്തിയായ വജ്രം, വെറും കരിയാണ്–ശുദ്ധമായ കരി! പള്ളിക്കൂടം പിള്ളേരെഴുതാൻ എടുക്കുന്ന പെൻസിലിൻെറ കാതലായിട്ടിരിക്കുന്നത് കാരീയമാണ്–ഗ്രാഫൈററ്! ഏഴു കൊല്ലം മുമ്പ് മറെറാരു തന്മാത്രകൂടി കണ്ടെത്തി– ബക്ക്മിൻസ്ററർ ഫുള്ളറീൻ (ബക്കിബാൾ–**Buckminster fullerene**) എന്നാണതിനിട്ടിരിക്കുന്ന പേര്. നമ്മുടെ ജീവിതസൗകര്യങ്ങളിൽ വിപുലമായ പരിവർത്തനത്തിന് ശേഷിയുള്ളത് ബക്കിബാളിനാണ്. ബൃഹത്തായ മാററങ്ങൾ അത് വരുത്തുമെന്ന് സാങ്കേതിക വിദഗ്ദ്ധന്മാർ പ്രവചിക്കുന്നു.

ഏഴുവർഷംമുമ്പ്, അമേരിക്കൻ ഐക്യനാടുകളിലെ ഹൂസ്ററനിലുള്ള റൈസ് സർവ്വകലാശാലയിൽ സേവനമനുഷ്ഠിക്കുന്ന, മൂന്നു പേരുൾപ്പെട്ട ശാസ്ത്രജ്ഞസംഘമാണത് കണ്ടെത്തിയത്. റിച്ചാർഡ് സ്മാളി (**Richard Smalley**) ബോബ് കേൾ (**Bob Curl**) ഹാരി ക്രോട്ടോ (**Harry Croto**) എന്നാണവരുടെ പേര്. അറുപത് ഇംഗാലാണുക്കൾ (**atoms**) സുസംഘടിതമായിനിൽക്കുന്ന, ഗോളരൂപത്തിൽ പ്രകടമാകുന്ന തന്മാത്ര. അതിൻെറ സവിശേഷമായ ആകൃതിവിശേഷം കൊണ്ടാണ് "ബക്ക്മിൻസ്ററർ ഫുള്ളറീൻ" എന്ന പേരുകൊടുക്കാൻ തീരുമാനിച്ചത്.

പുതിയതായി കണ്ടെത്തിയ ഈ കാർബൺതന്മാത്ര ($C_{60}$)ഫലപ്രദമായി ഉപയോഗപ്പെടുത്തി നിർമ്മിക്കാവുന്ന വിലയേറിയ, ഗുണമേറിയ, വസ്തുക്കൾക്ക് അവസാനമില്ല. അടുക്കളമുതൽ മോട്ടോർകാറിൽ വരെ കാര്യക്ഷമവും സൗകര്യപ്രദവുമായ സാധനങ്ങൾ അവകൊണ്ട് നിർമ്മിക്കാനാവും. ഇന്നത്തേതിനെക്കാൾ പത്തിരട്ടി കാര്യക്ഷമതയുള്ള ഇൻസുലേഷൻ വിഭവങ്ങൾ സാധ്യമായിത്തീരും. ഫ്രിഡ്ജുകളുടെയും കോൾഡ്സ്റേറാറേജിൻെറയും കാര്യക്ഷമത ഭാവനാതീതമായിത്തീരും. തുരുമ്പോ പോറലോ കേടുപാടുകളോ ഉണ്ടാകാത്ത കാഠിന്യമേറിയ നിർമ്മാണവസ്തുക്കൾ സർവ്വസാധാരണമായിരിക്കും. കാറ്, ട്രക്ക്, വിമാനം, തീവണ്ടി എന്നിവയൊക്കെ ഇത്തരം വസ്തുക്കളായിരിക്കും കൂടുതലായിട്ടുപയോഗിക്കുന്നത്. കമ്പ്യൂട്ടറുകളിലെയും ഇലക്ട്രോണിക്ക് ഉപകരണങ്ങളിലെയും ചിപ്പ്സ്, സൂപ്പർകണ്ടക്ടർ ഭാഗങ്ങൾ തുടങ്ങിയവ വ്യാപകമാകുമെന്നു തീർച്ചയാണ്. ഇങ്ങനെ പറഞ്ഞ് ഈ പട്ടിക എത്ര വേണമെങ്കിലും നീട്ടാം. $C_{60}$, $_{70}$, $_{76}$, $_{82}$, $_{96}$ ... $_{300}$ അങ്ങനെ അന്തമില്ലാത്ത തരത്തിൽ ഇംഗാലാണുക്കൾ സംയോജിപ്പിച്ച് തയ്യാറാക്കാവുന്ന പുതിയ വസ്തുക്കൾക്ക് എണ്ണമില്ല...



ലോകത്തിൽ ഏററവും വിലമതിക്കുന്ന രത്നം – കോഹിന്നൂർ. 1849–ൽ പഞ്ചാബ് കീഴടക്കിയപ്പോൾ ബ്രിട്ടീഷുകാർ 5000 വർഷത്തെ ചരിത്രമുള്ള ഈ വജ്രം കൈക്കലാക്കി

നമുക്കറിവുള്ള വസ്തുക്കളിൽ ഏററവും കാഠിന്യമുള്ളതാണല്ലോ വജ്രം. അതു കൃത്രിമമായുണ്ടാക്കാനുള്ള ശ്രമം ആദ്യം വിജയിച്ചത് 1955–ലാണ്. ഇത് സംബന്ധിച്ച ആധികാരികപ്രബന്ധം 1968–ൽ ജോൺ ആൻഗുസ് (**John Angus**) പ്രസിദ്ധപ്പെടുത്തി. ഒരു കൊല്ലം കഴിഞ്ഞപ്പോൾ ബോറിസ് ഡെർജാഗുയിനും (**Boris Derjaguin**) ഒന്നു പുറത്തിറക്കി. പിന്നീട് ഇരുപതുകൊല്ലം ചെന്നപ്പോഴാണ് മറെറാരു സമ്പ്രദായത്തെപ്പററിയുള്ള പ്രബന്ധം വന്നത്. യോയ്ചി ഹിറോസി (**Yoichi Hirosi**) ആണതവതരിപ്പിച്ചത്. പരൽരൂപത്തിലോ ലോലമായ പാളിയായിട്ടോ ഉപയോഗിക്കത്തക്കവിധത്തിൽ വജ്രത്തെ ഉപയോഗപ്പെടുത്താമെന്ന് ഇന്നറിവായിട്ടുണ്ട്. പ്രായോഗികസാധ്യതകൾ ഇപ്രകാരം വർദ്ധിക്കുന്നതുകൊണ്ട് ജീവിതസൗകര്യങ്ങളും കൂടുതൽ മേന്മയാർജ്ജിക്കുമെന്ന് പ്രതീക്ഷിക്കാം.

# മാനംകെടുത്തുന്ന മൻമോഹൻ ടച്ച്

കടംവാങ്ങിയത് തിരിച്ചടയ്ക്കാൻ കഴിയാതെ കുഴങ്ങിയ അൻേറണിയോവിനോട് ഒരുറാത്തൽ മാംസം ആവശ്യപ്പെട്ടു ബ്ലേഡുകമ്പനിക്കാരൻ ഷൈലോക്ക്. ചോരപൊടിയാതെ മാംസം അറുത്തെടുത്തുകൊള്ളാൻ സമ്മതിച്ചുകൊണ്ട് അൻേറാണിയോ ഷൈലോക്കിനെ കടത്തിവെട്ടി. പാശ്ചാത്യ ഷൈലോക്കുകൾക്കുമുന്നിൽ വായ്തുറക്കാനാവാതെ ഇതാ ഒരു ജനത. രോമം കത്രിക്കുന്നവൻെറ മുന്നിൽ ചെമ്മരിയാടുപോൽ.

രാജ്യം ഭരിച്ചുഭരിച്ചു സുന്ദരമാക്കിയതിൻെറ കടം. ഇക്കാലമത്രയും ഭരിച്ചുമരിച്ചവരും മരിച്ചു ഭരിച്ചവരും വരുത്തിക്കൂട്ടിയ ഈക്കടം ആർക്കുവേണ്ടിയായിരുന്ന? രാജ്യത്തിൻെറ വികസനത്തിനെന്നുപറഞ്ഞ് പാവപ്പെട്ട ജനങ്ങളെ പണയംവച്ച് കാര്യം നേടിയവർ പൊടിയുംതട്ടിപോയി. ഒരു കാറുള്ളവന് മൂന്നു കാറുകളുണ്ടാവുന്നതും ഒരു വ്യവസായം നടത്തിയിരുന്നവന് ഒമ്പതു വ്യവസായം സ്വന്തം പേരിലുണ്ടാവുന്നതുമാണ് വികസനമെന്നു കരുതുന്ന മേലാളസാമ്പത്തികശാസ്ത്രം അതിൻെറ ബാക്കിപത്രം സമാസമമാക്കി വച്ചുകഴിഞ്ഞു. മുണ്ട് മുറുക്കിയുടുക്കണമെന്നാജ്ഞാപിക്കുമ്പോൾ വാശിയോടെ മുണ്ടഴിച്ചുകളയാനുമാവാത്ത ജനകോടികളുടെ വികസനമാണിനി ലക്ഷ്യം. അതിനുവേണ്ടിയാണത്രേ കടംവാങ്ങുന്നത്. ലോകം മുഴുവനുമുള്ള അവികസിതരാജ്യങ്ങളിൽ കൃത്യമായി അരങ്ങേറുന്ന ഈ നാടകം വാശിയോടെ കണ്ടിരിക്കുകയാണ് നാമും. ഒരുറാത്തൽ മാംസമാണ് ഷൈലോക്ക് ആവശ്യപ്പെട്ടതെങ്കിൽ അതിലുമെത്രയോ ഇരട്ടിയാണ് ഇന്നുനാംകൊടുക്കേണ്ടിവരുന്നത്.

1970-കളിൽ വിദേശാധിപത്യത്തിൽനിന്നും മിക്ക ആഫ്രിക്കൻ രാജ്യങ്ങളും മോചിതരായിത്തുടങ്ങി. പാശ്ചാത്യ നിക്ഷേപകരുടെ ഒരു പ്രവാഹമായിരുന്നു പിന്നീട്. കുറഞ്ഞ പലിശനിരക്കിൽ ഏറ്റവുമധികം വിദേശസഹായം നേടിയവരാണ് ആഫ്രിക്കൻരാജ്യങ്ങൾ. എന്നിട്ടും അനുദിനം വഷളാകുന്ന സാമ്പത്തികസ്ഥിതിയാണവിടെ. പട്ടിണിമരണങ്ങളുടെ കണക്ക് ലക്ഷങ്ങളിലൊതുങ്ങാതായി.

'ആഫ്രിക്കയിലെ ദരിദ്രർ' എന്ന പുസ്തകത്തിൽജോൺ ഇല്ലിഫ് ചില കാര്യങ്ങൾ പറയുന്നത് ശ്രദ്ധിക്കുക. 1980-കളിൽ അവിടെ പ്രതിവർഷം മൂന്നു ശതമാനമായിരുന്നു ജനസംഖ്യാവളർച്ചയുടെ നിരക്ക്. ഇക്കാരണത്താൽ ഭക്ഷണം, ആരോഗ്യം, വിദ്യാഭ്യാസം ഇത്യാദി വകകൾ വേണ്ടുംവണ്ണം ജനങ്ങൾക്കു നൽകാനവർക്കു കഴിഞ്ഞിരുന്നില്ല. വിദേശരാജ്യങ്ങൾക്ക് ആഫ്രിക്കയിൽനിന്നും വേണ്ടിയിരുന്നത് പ്രകൃതിവിഭവങ്ങളും അസംസ്കൃതവസ്തുക്കളുമായിരുന്നു. പടിഞ്ഞാറൻരാജ്യങ്ങൾ, തങ്ങൾ നിശ്ചയിക്കുന്ന വിലയ്ക്ക് ഇവ വാങ്ങിക്കൊണ്ടുപോയി അവരുടെ സാങ്കേതികവിദ്യയുപയോഗിച്ച് നവീനതരം ഉപഭോഗവസ്തുക്കളാക്കി വീണ്ടും ആഫ്രിക്കൻരാജ്യങ്ങളിലെത്തിക്കും. അപ്പോഴും വിലനിശ്ചയിക്കുന്നതു സമ്പന്നരാജ്യങ്ങൾതന്നെയായിരിക്കും. നൂറുരൂപയ്ക്കു തങ്ങളിൽനിന്നു വാങ്ങിയസാധനം ഉപഭോഗത്തിനായി തിരികെവാങ്ങണമെങ്കിൽ മുന്നൂറോ നാനൂറോ രൂപ നൽകണം. ഇരുന്നൂറോ മുന്നൂറോ രൂപ വ്യത്യാസം മറികടക്കാൻ അവർക്ക് വീണ്ടും പാശ്ചാത്യസാമ്പത്തികശക്തികളെ ആശ്രയിക്കേണ്ടതായിവരുന്നു. എന്നാൽ, ആഫ്രിക്കയിൽത്തന്നെ മികച്ച സാങ്കേതികവിദ്യയുപയോഗിച്ച് നവീനതരം ഉപഭോഗവസ്തുക്കളുണ്ടാക്കാനുള്ള സാങ്കേതികജ്ഞാനം അവർക്കു നിഷേധിക്കുകയും അത്തരം വസ്തുക്കൾ വാങ്ങാൻ തയ്യാറാകാതെ അവരെ അന്തർദ്ദേശീയ മാർക്കറ്റിൽനിന്നൊഴിവാക്കുകയുമാണ് പാശ്ചാത്യശക്തികൾ.

ആയിരത്തിത്തൊള്ളായിരത്തിഎഴുപതുകളിൽ എണ്ണവില വർദ്ധിച്ചപ്പോൾ ആഫ്രിക്കൻ രാജ്യങ്ങൾ നട്ടംതിരിയുകയായിരുന്നു. അവരുടെ ഗതാഗത-വാണിജ്യ മേഖലയാകെ താറുമാറായി. ആയിരത്തിത്തൊള്ളായിരത്തി എൺപത്തൊന്നിൽ ടാൻസാനിയ അതിൻെറ വിദേശവ്യാപാരത്തിൻെറ അമ്പത്തഞ്ചുശതമാനവും എണ്ണവാങ്ങാനുപയോഗിക്കേണ്ടിവന്നുവെന്ന് ലോകബാങ്കിൻെറ ഒരു റിപ്പോർട്ടിൽ പറയുന്നുണ്ട്.

ധാതുവസ്തുക്കളുടെ കയറ്റുമതിയിലൂടെ ഗണ്യമായ നേട്ടമുണ്ടായിരുന്ന മിക്ക രാജ്യങ്ങളും പകുതിയിലധികം നഷ്ടം അനുഭവിക്കേണ്ടതായി വന്നു. ഭൂമിയും പ്രകൃതിവിഭവങ്ങളും വേണ്ടതിലേറെയുണ്ടായിരുന്ന ഈ ആഫ്രിൻരാജ്യങ്ങൾ, ഇവയൊന്നും തീരെയില്ലാത്ത പാശ്ചാത്യസാമ്പത്തികശക്തികൾക്കു മന്നിൽ മൂക്കുകുത്തിവീണുപോയി.

ഒരിക്കൽ കയറിപ്പറ്റിയ പാശ്ചാത്യ ശക്തികൾ, ആഫ്രിക്കൻ സമ്പദ്‌വ്യവസ്ഥയെ ക്രൂരമായി മുറിപ്പെടുത്തി. അവരുടെ നിക്ഷേപങ്ങൾ ഗ്രാമ്യവ്യവസ്ഥയെ അപ്പാടെ തഴഞ്ഞുകൊണ്ട് നഗരങ്ങളിൽ കേന്ദ്രീകരിക്കുകയും ഗ്രാമ-നഗര ജീവിതങ്ങളിൽ അതിവേഗം വലിയൊരു വിടവുണ്ടാക്കുകയും ചെയ്തു. വിദേശസഹായത്തിൻെറ അനിവാര്യമായ നിയന്ത്രണോപാധികൾ കാരണമായിരുന്നു അത്.

ആയിരത്തിത്തൊള്ളായിരത്തി എൺപതു മുതൽ തന്നെ ആഫ്രിക്ക കടക്കെണിയിലകപ്പെട്ടുകഴിഞ്ഞു. വർദ്ധിച്ചുകൊണ്ടിരുന്ന വിദേശകടവും പലശയും കൂടുതൽ കൂടുതൽ നിയന്ത്രണങ്ങളനുസരിക്കാൻ അവരെ നിർബദ്ധരാക്കിത്തീർത്തു. പത്തുവർഷം തികഞ്ഞപ്പോഴേയ്ക്കും വികസിതരാജ്യങ്ങൾ നൽകിയ അയ്യായിരംകോടി ഡോളറിൻെറ സഹായധനത്തിനു പകരമായി അമ്പത്തയ്യായിരംകോടി ഡോളറിൻെറ പ്രകൃതിവിഭവങ്ങളും കടംവീട്ടൽതുകയും വസൂലാക്കിക്കഴിഞ്ഞു. ദാരിദ്ര്യത്തിനുവേണ്ടി ആഫ്രിക്കക്കാർ ചെലവാക്കിയത് അമ്പത്തയ്യായിരംകോടി ഡോളർ.

1991-ലെ ലോകബാങ്ക് റിപ്പോർട്ടുപ്രകാരം ആഫ്രിക്കയിലെ മുപ്പതോളം രാജ്യങ്ങളിൽ ദേശീയോല്പാദനത്തിൻെറ ഇരുപതുശതമാനത്തോളം കാർഷികമേഖലയിൽനിന്നാണ് ലഭിച്ചത്. എന്നാൽ വടക്കേ അമേരിക്കയിലും യൂറോപ്പിലും ഇതുവെറും ഒമ്പതുശതമാനം മാത്രം. എന്നാൽ അടിക്കടിയുണ്ടാവുന്ന വരൾച്ച ഭക്ഷ്യോൽപാദനത്തിൽ ഭീമമായ കുറവുവരുത്തി. മിക്ക രാജ്യങ്ങളിലും കൃഷി ഏറെക്കുറെ ഉപേക്ഷിച്ച മട്ടായിട്ടുണ്ട്.

അറുപത്തൊമ്പതു ശതമാനം ആളുകളും ഗ്രാമീണർ. (മനുഷ്യവികസനറിപ്പോർട്ട്-1991-'92: ഐക്യരാഷ്ട്രസംഘടന) വെറും മുപ്പത്തേഴുശതമാനത്തിനുമാത്രമേ ആരോഗ്യ ചികിത്സാസൗകര്യങ്ങൾ പ്രാപ്യമായിട്ടുള്ളു. എൺപത്തഞ്ചുശതമാനം പേർക്കും കുടിവെള്ളം കിട്ടുന്നില്ല. തൊണ്ണൂറുശതമാനം പേർക്കു ഗർഭനിരോധനമാർഗങ്ങൾ അജ്ഞാതം. പ്രസവത്തോടനുബന്ധിച്ചുണ്ടാകുന്ന സ്ത്രീ

*പുതിയ സർക്കാർ അധികാരത്തിൽവന്ന് തൊട്ടടുത്ത മാസംതന്നെ രൂപയുടെ വിനിമയമൂല്യം രണ്ടുതവണ വെട്ടിക്കുറച്ചു. വിലക്കയറ്റം പിടിച്ചു നിർത്താനാവാത്തവിധം കുതിച്ചുകയറി. വ്യവസായങ്ങളിൽ പരമാവധി നാല്പത്തിയൊന്നുശതമാനം മാത്രം മുതൽമുടക്കാൻ അനുവാദമുണ്ടായിരുന്ന വിദേശനിക്ഷേപകർക്ക് ഇപ്പോൾ അൻപത്തിയൊന്നുശതമാനം നിക്ഷേപിക്കാനനുവാദമുണ്ട്. ആയിരംകോടി രൂപയിൽ താഴെ മുതൽമുടക്കുള്ള കമ്പനികളെ കുത്തകനിയന്ത്രണനിയമത്തിൽനിന്നൊഴിവാക്കി. ഇതിൻെറയെല്ലാം ഫലമോ? രൂപയുടെ മൂല്യശോഷണം.*

മരണം വികസിതരാജ്യങ്ങളിൽ 24/1,00,000 ആണെങ്കിൽ ആഫ്രിക്കയിൽ 540/1,00,000 ആണ്. ആരോഗ്യമേഖലയിൽചെലവാകുന്നത് ദേശീയ മൊത്തവരുമാനത്തിന്റെ വെറും ഒമ്പതുശതമാനം മാത്രം. അന്താരാഷ്ട്ര നാണ്യനിധിയുടെയും ലോകബാങ്കിന്റെയും നിയന്ത്രണങ്ങൾ കൂടുതൽ കർക്കശമായതോടെ അത് വീണ്ടും താഴേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു.

വർഷങ്ങളായുള്ള 'വികസനക്കൂത്തു'കൾക്കുശേഷവും ലോകജനതയുടെ ജീവിതത്തിന്റെ ക്വാളിറ്റി മെച്ചപ്പട്ടിട്ടില്ല. എന്നുതന്നെയല്ല, പ്രകൃതിയും പ്രകൃതിവിഭവങ്ങളും അപായകരമാംവിധം ചൂഷണംചെയ്യപ്പടുകയും അപകടത്തിലാവുകയും ചെയ്തിട്ടുണ്ട്. വികസനാവേശം ബാധിച്ച എല്ലാ രാജ്യങ്ങളിലും ജനാധിപത്യം നോക്കുകുത്തിയായി മാറിയിരിക്കുന്നു.

കൃത്യമായും ജനകീയമോ സമത്വാധിഷ്ഠിതമോ ആയ ഒരു വികസനരീതിയായിരുന്നില്ല സ്വാതന്ത്ര്യപ്രാപ്തിതൊട്ട് ഇന്ത്യ സ്വീകരിച്ചുപോരുന്നത്. മുതലാളിത്തത്തോടോ സോഷ്യലിസത്തോടോ പ്രത്യേകിച്ച് ആഭിമുഖ്യം കൂടുതൽകാട്ടാത്തതെന്നു വിശേഷിപ്പിക്കപ്പെട്ട ഒരു സാമ്പത്തികക്രമമായിരുന്നു ഇന്ത്യ സ്വീകരിച്ചത്. ഫലത്തിൽ അങ്ങനെയായിത്തീർന്നില്ല എങ്കിൽപോലും ബലവത്തായ ചില തൂണുകൾ അതിനുണ്ടായിരുന്നു. സാമ്പത്തികാസൂത്രണം, വികസിച്ചുകൊണ്ടിരുന്ന ഒരു പൊതുമേഖല, നിയന്ത്രണങ്ങൾക്കു വിധേയമായിമാത്രം സഹകരിക്കാനനുവാദമുള്ള ലോക മുതലാളിത്ത നിക്ഷേപം എന്നിവയായിരുന്നു അത്.

എന്നാൽ പുതിയ സാമ്പത്തികനിയമം ഇവയെയെല്ലാം അടിച്ചു പടിക്കുപുറത്താക്കി. മൻമോഹന്റെ പെട്ടിയിൽ മറ്റുചില കോപ്പുകളായിരുന്നു. പൊതുമേഖലയ്ക്കുപകരം സ്വകാര്യമേഖല, ആസൂത്രണത്തിനുപകരം കമ്പോളം, എവിടെയും മേയാനുള്ള അനുവാദം നേടിയ ബഹുരാഷ്ട്രക്കുത്തകകൾ. ഇന്ത്യൻ ജനതയെ ലോക സാമ്പത്തികനിലവാരത്തിലേക്കുയർത്താനുള്ള പെടാപാടിലാണദ്ദേഹം. ഘടനാപരമായ ഈ മാറ്റങ്ങൾക്കു വിദേശസഹായം അനിവാര്യമായിത്തീർന്നു. അതിന്റെ കാർക്കശ്യം പുറന്തോടുപൊളിച്ചു വരാൻ ഒട്ടും അമാന്തിച്ചില്ല.

ആയിരത്തിത്തൊള്ളായിരത്തി തൊണ്ണൂറ്റിയൊന്നു ജൂണിൽ കേന്ദ്രത്തിൽ പുതിയ സർക്കാർ അധികാരത്തിൽവന്ന് തൊട്ടടുത്ത മാസംതന്നെ രണ്ടുതവണയായി നമ്മുടെ രൂപയുടെ വിനിമയമൂല്യം ഇരുപതുശതമാനത്തിലധികം വെട്ടിക്കുറച്ചു. സർക്കാരിന്റെ കമ്മി കുറയ്ക്കാൻ പൊതുജനങ്ങൾക്കാശ്വാസകരമായിരുന്ന പല പദ്ധതികളും പൂർണ്ണമായി ഇല്ലാതാക്കുകയും പലതിന്റെയും അടങ്കൽ വെട്ടിച്ചുരുക്കുകയും ചെയ്തു. അതോടെ വിലക്കയറ്റം പിടിച്ചുനിർത്താനാവാത്തവിധം കുതിച്ചുകയറി. നമ്മുടെ സ്വന്തമായിരുന്ന പൊതുമേഖലാസ്ഥാപനങ്ങളുടെ ഓഹരികൾ വിദേശികൾ ഉൾപ്പെടെയുള്ളവർക്കായി വിറ്റുകൊണ്ടിരിക്കുകയുമാണ്.

നമ്മുടെ രാജ്യത്തെ വ്യവസായങ്ങളിൽ പരമാവധി നാല്പത്തിയൊന്നുശതമാനം മാത്രം മുതൽമുടക്കാൻ അനുവാദമുണ്ടായിരുന്ന വിദേശനിക്ഷേപകന് ഇപ്പോൾ അമ്പത്തൊന്നുശതമാനം നിക്ഷേപിക്കാനനുവാദമുണ്ട്. ആയിരംകോടി രൂപയിൽതാഴെ മുതൽമുടക്കുള്ള കമ്പനികളെ എം.ആർ.ടി.പി. (കുത്തകനിയന്ത്രണനിയമം) യിൽനിന്നൊഴിവാക്കിക്കൊണ്ട് വിദേശവ്യവസായികൾക്ക് യഥേഷ്ടം 'കന്നാലികളി'ക്കാനവസരം നൽകി. ബാങ്കിംഗ്, ഇൻഷുറൻസ് മേഖലകളിലും ഇതുതന്നെയാവും സ്ഥതി.

ഇതിന്റെയെല്ലാം ഫലമോ? രൂപയുടെ മൂല്യശോഷണം വിലവർദ്ധനവിനു കാരണമായി. കുത്തകനിയന്ത്രണങ്ങളും സബ്സിഡികളും ഇല്ലാതായതോടെ ഔഷധങ്ങൾ, വളങ്ങൾ തുടങ്ങിയവയ്ക്ക് ഇരട്ടിയിലേറെ വിലയായി. തൊഴിലാളികളുടെയും ഇടത്തര ക്കാരുടെയും യഥാർത്ഥ വരുമാനം കുത്തനെ താണു. തൊഴിലില്ലായ്മ വർദ്ധിക്കുന്നു. ആന്ധ്രായിലെ നെയ്ത്തുതൊഴിലാളികളും പുകയിലകർഷകരും എല്ലാം ഈ ദുർവിധിയുടെ ഇരകളാണ്.



സോമാലിയ, എത്യോപ്യ, സുഡാൻ, സിംബാബ്‌വെ തുടങ്ങിയ ആഫ്രിക്കൻരാജ്യങ്ങളിൽ സംഭവിച്ച അതേ അവസ്ഥതന്നെയാണ് ക്രമേണ നമ്മുടെ രാജ്യത്തേയും ഗ്രസിച്ചുകൊണ്ടിരിക്കുന്നത്. വിദേശസഹായവും വികസനപ്രേമവും ആഫ്രിക്കയെ ഏതു പതനത്തിലെത്തിച്ചുവെന്നതു നമ്മൾ കണ്ടിട്ടും കാണാതിരിക്കുകയാണ്.

എന്നാൽ പുത്തൻ സാമ്പത്തിക നയങ്ങൾ മൂലം വികസിച്ചുകൊണ്ടിരിക്കുന്ന രാജ്യങ്ങളെന്ന് നമ്മുടെ വികസനപ്രേമികളും മാദ്ധ്യമങ്ങളും കൊട്ടിഘോഷിക്കുന്ന കിഴക്കൻ ഏഷ്യൻ രാജ്യങ്ങളായ തായ്‌ലൻഡ്, കൊറിയ, സിംഗപ്പൂർ, ഫിലിപ്പീൻസ് എന്നിവിടങ്ങളിൽ യഥാർത്ഥത്തിൽ സംഭവിക്കുന്നതെന്താണ്? അവിടെ വികസനത്തിന്റെ ഉപോല്പന്നമായി വളരുന്ന ലൈംഗിക അരാജകത്വം ധാർമികമായ വൻ തകർച്ചയിലേക്കവരെ നയിക്കുകയാണ്. കയറ്റുമതിവസ്തുക്കൾക്കൊപ്പം സ്ത്രീകളും സമ്പന്നരാജ്യങ്ങളിൽ ഉപഭോഗത്തിനു പ്രിയങ്കരമായിത്തീർന്നിട്ടുണ്ട്.

ഒരുനേരത്തെ ആഹാരത്തിനുവേണ്ടി കിടക്കറ പങ്കിടാനായി പുറംനാടുകളിലേക്കു കയറ്റുമതിചെയ്യപ്പെടുന്ന വെറും കയറ്റുമതി ചരക്കുകളാണിവിടെ സ്ത്രീകൾ. അവർക്ക് നേടാനാവുന്നത് സർവ്വനാശകാരിയായ എയ്ഡ്സും.

ഇന്ത്യയിലും സ്ഥിതി മെച്ചമല്ലെന്നു സൂചനയുണ്ട്. നിലമ്പൂരിനടുത്തുള്ള ഒരു പിന്നോക്കഗ്രാമത്തിൽ ഇത്തരം കച്ചവടത്തിന്റെ വാർത്തകൾ കേട്ടതാണല്ലോ.

ജനങ്ങളുടെ യഥാർത്ഥമായ വികസനം അവരുടെ അവികസിതാവസ്ഥയെ കൃത്യമായി അപഗ്രഥിക്കുന്നതും അതിന്റെ പരിഹാരവുമായിരിക്കും. ശക്തിഹീനതയിൽ, അഥവാ അധികാരമില്ലായ്മയിൽ അവരെ തളച്ചിടുന്ന ഘടനകളിൽ നിന്നുമവരെ വിമുക്തരാക്കുന്ന പ്രക്രിയയാണത്. സാമൂഹ്യ–സാംസ്കാരിക–രാഷ്ട്രീയ–സാമ്പത്തികപരിതോവസ്ഥകളിൽ അവർക്കു നഷ്ടമായ കൈകാര്യം നേടാൻ അവരെ സഹായിക്കുകയായിരിക്കും അത്. മനുഷ്യൻഎന്ന മഹനീയാവസ്ഥയിലേക്ക് ഒരു വ്യക്തിയെ ഉയർത്തുന്ന പ്രക്രിയ.

മറിച്ച്ഇന്നത്തെ വികസനസങ്കല്പങ്ങളോ? വിപണിയെ അമിതമായി ആശ്രയിക്കുകയും ജനകീയ അവകാശങ്ങൾക്കും അധികാരപങ്കാളിത്തത്തിനുമുള്ള പ്രാധാന്യം നിഷേധിക്കുകയും ചെയ്യുന്ന സാമ്പത്തികയുക് ത്യധിഷ്ഠിതമായ ഒരഭിനിവേശം. 'വിദഗ്ദ്ധ' ന്റെ കണ്ണുകളിലൂടെമാത്രം ലോകത്തെ കാണുന്ന രീതി. പ്രകൃതിയുടെയും സമൂഹത്തിന്റെയും വൈവിധ്യത്തെ നിഷേധിക്കുന്ന ഒറ്റക്കൺ വീക്ഷണം. ഈ വികസനവീക്ഷണ ത്തിൽനിന്നു പുറത്തുവന്നെങ്കിലേ ജനങ്ങളുടെ സമഗ്രമായ വികസനം സാദ്ധ്യമാകൂ. അതിന് ശുദ്ധമായൊരു ജനകീയവ്യവസ്ഥയുണ്ടാകണം. ജനാധിപത്യവൽക്കരണമാണ് പ്രധാനം. കൂടുതൽ ജനകീയവും സമഗ്രവും വൈവിധ്യാധിഷ്ഠിതവും അടിസ്ഥാനതല പ്രധാനവുമായതാവണം അത്തരം വികസനം.

ഒരുറാത്തൽ മാംസം മാത്രമല്ല, അവനവന്റെ ജീവിതംതന്നെ അടിയറനൽകേണ്ടി വരുന്ന ദുർഘടസന്ധിയിൽ സ്വാഭിമാനത്തിന്റെ, സ്വാശ്രയത്വത്തിന്റെ ഒരിത്തിരി വെളിച്ചം കെട്ടുപോകാതെ കാക്കാൻ അമാന്തിക്കരുത്. 'കാർഗിലി'നെ മാത്രമല്ല , 'കൊക്കോകോള'യേയും 'ഐ.ബി.എം.' നേയും ലക്ഷ്മണരേഖയ്ക്കപ്പുറം നിർത്തേണ്ടതുണ്ട്. പണ്ഡിതന്മാരുടെ ഭരണം നമുക്കൊരു ശാപമായിമാറിയതുകാണാൻ മറക്കരുത്.

**-സാമ്പത്തികകാര്യ ലേഖകൻ**

# പ്രാർത്ഥനയുടെ പരിശുദ്ധി



മനസ്സിൽ അല്പമെങ്കിലും കാരുണ്യമോ ആർദ്രതയോ സൂക്ഷിക്കുന്നവർക്കെല്ലാം അറിയാം, ഇന്നത്തെ കലി ബാധിച്ച ജീവിതങ്ങൾക്കിടയിലൂടെ അവയൊന്നു കടത്തിക്കൊണ്ടുപോകുക ക്ലേശകരമാണെന്ന്. മനുഷ്യബന്ധങ്ങൾഉലഞ്ഞു. കുടുംബബന്ധങ്ങൾപോലും സജീവമല്ലാതായി. പണത്തിന്റെയും തൊഴിലിന്റെയും താല്പര്യത്തിനനുസരിച്ച് ഒരു ചതുരംഗക്കളത്തിലെന്നതുപോലെ നാം സ്വയം സ്ഥാനംമാറ്റി പരീക്ഷണം നടത്തുന്നു. എന്നാൽ ഈ കാലത്തിന്റെ മന:സാക്ഷിയുടെ തപ്ത മായ ഭാവമെന്താണ്? അതെന്തിനെയാണ് ഉപാസിക്കുന്നത്. പുറംലോകത്തെക്കുറിച്ച് പ്രതീക്ഷ പുലർത്താനാവില്ലെന്നറിഞ്ഞ് മനുഷ്യരിലെ മനുഷ്യത്വം ഉൾവലിഞ്ഞുപോയിരിക്കുന്നു.മനുഷ്യത്വം ആന്തരികമായ രഹസ്യമാണ്. മാക്സ് വേബർ പറഞ്ഞ 'ആന്തരിക-ലൗകിക സന്ന്യാസം' ഈ ശരീരത്തിനുള്ളിൽ നിലനിർത്താൻ പാടുപെടുന്നവരുണ്ട് ഇന്ന്. ഹൃദയതാപമുള്ളവരെല്ലാം, മതാത്മകമായ അർത്ഥത്തിനപ്പുറം അഭയാർത്ഥികളായിമാറിയിട്ടുണ്ട്.

എം.കെ. ഹരികുമാർ

അയ്യപ്പപ്പണിക്കർ സമകാലീന കവിത (ഒന്നാം ലക്കം) യിൽ എഴുതിയ 'പാഠഭേദം' എന്ന കവിത മനസ്സുള്ളവരുടെ ആഴങ്ങളിലേക്ക് ചെന്ന് ആർദ്രമായ ജീവിതാവസ്ഥകളെ ഉണർത്തിവിടുന്നു. വരാനിരിക്കുന്ന കാട്ടുതീയെ ഓർത്ത് വേദനിക്കുന്ന ഒരമ്മയെ കവി കാണിച്ചുതരുന്നു. ആ അമ്മ ശ്രീകൃഷ്ണന്റെ ദേവകിയാണ്. അവർ ശ്രീരാമനെ മകനായിക്കിട്ടാൻ പ്രാർത്ഥിക്കുന്നു. ആ പ്രാർത്ഥന മഹാകാലത്തിന്റെ അടവികളെ വിറപ്പിക്കുന്ന ഹൃദയാകുലതയുടെ ആക്രന്ദനമായി വിപുലീകൃതമാവുന്നു. മക്കളെ നഷ്ടപ്പെട്ട അമ്മമാരുടെ സംഘവിലാപമായി മാറുന്നു ആ പ്രാർത്ഥന. കൈകേയിയുടെ പുനർജന്മമാണ് ദേവ കിയെന്നുള്ള മിത്തിനെ ഉപയോഗിക്കുന്ന കവി അതിനെ കൂടുതൽ സമകാലീനമാക്കുന്നു.

'ദേവകി' ആധുനിക ഇന്ത്യയിലെ ദു:ഖിതയായ അമ്മയാണ്. സ്നേഹം അണപൊട്ടിയൊഴുകുന്ന മനസ്സുമായി പുത്രനെ കാത്തിരിക്കയാണവർ. വരാനിരിക്കുന്ന ലോകം ഇരുട്ടിന്റേതാണ്. നന്മകൾ നിലനിന്നുവെന്ന് വരില്ല. പാപങ്ങളുടെയും തിന്മകളുടെയും സംഘനൃത്തംകണ്ട് അവർ ഹൃദയാഭിലാഷങ്ങളെയെല്ലാം പുത്രൻ എന്ന ഏകത്വത്തിലേക്ക് ചുരുക്കിയിരിക്കുന്നു. ലോകത്തിലെ വിളക്ക് കെട്ടുപോകുന്നതിനുമുൻപ് എത്രയും വേഗം വന്നുപിറക്കുവാൻ അവർ രാമനോട് അപേക്ഷിക്കുന്നു.

വിശുദ്ധവും ദീപ്തവുമായ ഹൃദയാഭിലാഷമാണിത്. ഈ പ്രാർത്ഥന കപടവും ഹീനവുമായ നമ്മുടെ കാലത്തെ ആചാരങ്ങളുടെ അടിത്തട്ടിൽനിന്ന് അതിനെതിരെ കരുത്തോടെ പിറവിയെടുത്തതാണ്. കവിതയിൽനിന്ന്:-

ഒരു കാലം വരാം നഗരസംസ്കാര
പ്പൊലിമയേറുമ്പോൾ പ്രസവം ഭാരമായ്
കരുതാം പെണ്ണുങ്ങൾ, ശിശുക്കൾ
ഭാരമായ്
കരുതാം, കുഞ്ഞിനെ വളർത്തുവാൻ
പോലും
മടിച്ചിടാം, മുലകൊടുക്കിൽ യൗവനം
നശിക്കുമെന്നോർത്തു വിരണ്ടുമാ
ഴ്കിടാം.
കുടുംബബന്ധങ്ങളയഞ്ഞഴിഞ്ഞതിൽ
കുടുങ്ങിയാലുടൻ വെളിയിലെത്തു
വാൻ
ധിറുതികാണിക്കുമൊരു കാലം വരാം.
അതിനുമുമ്പെന്റെ വ്രജകുലത്തിൽനീ
മകനായ് വന്നെന്നെയനുഗ്രഹിക്കുക.

..............................................................

ഒരിക്കലും കാന്തി നശിക്കാത്ത വൃന്ദാ
വനമായ്ത്തീരട്ടെ മനുഷ്യജീവിതം.
മകനേ, നീ കലിവരുന്നതിൻമുൻപീ
മധുരസ്വപ്നങ്ങൾ യഥാർത്ഥമാക്കുക.

തിന്മയെ എല്ലാവർക്കും നേരിടാനൊക്കുകയില്ല. ചിലർ തിന്മയുടെ മുമ്പിൽ നന്മയെന്ന ആയുധമെടുത്തുപയോഗിച്ച് നന്മയ്ക്ക് ആപത്ത് വരുത്താൻ ശ്രമിച്ചെന്ന് വരുകയില്ല. അവർ പിൻവാങ്ങുകയേയുള്ളു. മൗനത്തിന്റെ തപ:ശക്തിയിൽ മുഴുകാൻ അവരാഗ്രഹിക്കുന്നു.

'പാഠഭേദ'ത്തിലെ അമ്മ ഹൃദയനൈർമല്യത്തിന്റെ മൂർത്തിമദ്ഭാവമാണ്. ആ മനസ്സ് ഒന്നിനെയും എതിരിട്ട് തോല്പിക്കുകയില്ല. അതിന് അത് അസാധ്യവുമാണ്. ലോകത്തിന്റെ, പ്രപഞ്ചത്തിന്റെ ബൃഹദാകാരത്തിനിടയിലുള്ള സൂക്ഷ്മതയിലേക്ക് കൈകൂപ്പിവണങ്ങാൻമാത്രം കഴിയും. നന്മയെ ധ്യാനിച്ച് മറ്റെല്ലാം മറക്കാൻ ശ്രമിക്കാം. അതാണ് 'പാഠഭേദ'ത്തിലെ മനസ്സ്. സമകാല ജീവിതസന്ദർഭത്തിന്റെ പ്രസക്തി, മിത്തുകളുടെ പുനരാവിഷ്കാരം, നന്മതിന്മകളുടെ സംഘർഷം, അഹിംസ, പരിശുദ്ധവും വിനീതവുമായ ഈശ്വരഭാവങ്ങളിലേക്കുള്ള ഒത്തുചേരൽ, കാവ്യാവബോധം, കാവ്യാത്മകത എന്ന സദ്ഗുണത്തിന്റെ ഓർമ്മപ്പെടുത്തൽ എന്നിവകൊണ്ടെല്ലാം മികവാർന്ന 'പാഠഭേദ'ത്തിന്റെ പാരായണം നമ്മെ വിശുദ്ധഹൃദയമുള്ളവരാക്കുന്നു. മലിനതകളിൽനിന്ന് അകന്നുനിൽക്കാൻ പ്രേരിപ്പിക്കുന്നു.

ഈ കവിതയ്ക്ക് നമ്പൂതിരി വരച്ച രേഖാചിത്രങ്ങൾ ഹൃദ്യമാണ്. പുരാതനത്വത്തെയും സമകാലികതയെയും കൂട്ടിയിണക്കുന്നതാണ് നമ്പൂതിരിയുടെ ശൈലി. നിരാശയും മൗഢ്യവും ക്രൂരതയും പത്തിവിടർത്തിനിൽക്കുന്ന ആധുനികകാലത്തിന്റെ ബുദ്ധികേന്ദ്രങ്ങളെ നിഷ്പ്രഭമാക്കുന്ന നിശ്ശബ്ദവും നിസ്തന്ദ്രവുമായ ഹൃദയാലാപനമാണ് പ്രാർത്ഥനാനിരതയായിരിക്കുന്ന മാതാവിന്റെ ചിത്രണത്തിലൂടെ ഈ രേഖാചിത്രകാരൻ സാധിച്ചെടുത്തത്.

യാഥാതഥ്യത്തിന്റെ പരുക്കൻ വിവരണമോ ഭാവത്തിന്റെ ലൗകികതയോ ചിത്രത്തിനു പരുക്കേല്പിക്കുന്നില്ല. യാഥാതഥ്യത്തേക്കാൾ ഭാവപ്രധാനമാണിത്. അവയവങ്ങളുടെ പൊരുത്തവും ഭാവത്തിലെ മൗനവും ഹൃദയാവസ്ഥയെ അഭിവ്യഞ്ജിപ്പിക്കുന്നു.



*നമ്പൂതിരി*

ജീവിതത്തെ ബാധിക്കുന്ന മിഥ്യയെ മറികടക്കുകയും സത്യത്തെ അഭിദർശിക്കുകയും

ചെയ്യുകയെന്നതാണ് കല. ബദരിനാരായണന്റെ ചിത്രങ്ങൾ ആ വഴിക്കുള്ള ധീരമായ പരിശ്രമമായി തോന്നിയിട്ടുണ്ട്. 'നവാഗതന് സ്വാഗതം' എന്നൊരു ചിത്രമുണ്ട്. നാരായണൻ ഈ ചിത്രത്തിലൂടെ നിലവിലിരിക്കുന്ന ചിത്രകലാരീതിക്ക് തക്ക ശിക്ഷ നല്കുന്നു. ഇതാണ് സർഗ്ഗവീര്യം. നാരായണൻ താൻ കലാപകാരിയാണെന്ന് പറയുകയും അമൂർത്തവത്കരണത്തെ പ്രോത്സാഹിപ്പിക്കുകയുമല്ല ചെയ്യുന്നത്. പ്രകൃതി, ലോകം, മിത്ത്, വി



അയ്യപ്പപ്പണിക്കർ

ശുദ്ധിയെക്കുറിച്ചുള്ള സങ്കല്പം എന്നീ വി
ശ്വാസപ്രമാണങ്ങളിലൂടെ അദ്ദേഹം തന്റെ
പ്രപഞ്ചവീക്ഷണത്തിന് ആവിഷ്കാരം നല്
കുന്നു. പ്രതീക്ഷയും ഭാവനയുമാണ് അതി
ന്റെ മുഖമുദ്രകൾ. അത് ജീവിതത്തെ പ്രോ
ത്സാഹിപ്പിക്കുന്നു. കറുത്ത ശക്തികൾക്ക്
അയിത്തം കല്പിക്കുകയും ചെയ്യുന്നു. പരി
പാവനത്വം വളർന്നുകാണാൻ ആഗ്രഹിക്കു
ന്നു. കാല്പനികതയുടെ അയഥാർത്ഥ്യ
ത്തെ തകർത്ത് സാഹോദര്യത്തിന്റെ തെളിമ
കണ്ടെത്തുന്നു. ആത്മാവിലേക്കുള്ള ആണ്ടി
റങ്ങിച്ചെല്ലലാണ് കലയെന്ന് നാം ഇവിടെ
തിരിച്ചറിയുന്നു.

അച്യുതൻ കൂടല്ലൂർ ഇന്ത്യാ ടുഡെയിൽ
(ഫെബ്രുവരി 21- മാർച്ച് 5, 93) ടി.കെ.
ശങ്കരനാരായണന്റെ കഥയ്ക്ക് (വീട് നിറ
യെ) വരച്ച വീട്ടുടമസ്ഥന്റെ രേഖാചിത്രം
വർത്തമാനകാലത്തിന്റെ ജീവിതായോധ
നത്തിന്റെ പരിക്ഷീണമായ മുഖം വ്യക്ത
മാക്കിത്തരുന്നുണ്ട്. ഒരേ ഫ്ളാറ്റിൽ മുകളിലും

താഴെയുമായി താമസിക്കുന്ന രണ്ടു കുടുംബങ്ങളുടെ കഥയാണ് ശങ്കരനാരായണൻ പറയുന്നത്. അയൽപക്കക്കാരനെക്കുറിച്ച് ഭാര്യ പറയുന്ന വിവരങ്ങൾ, അയാളെ നേരിൽ കാണുമ്പോഴുണ്ടാകുന്ന അനുഭവങ്ങൾ, പൂർവ്വാപരബന്ധങ്ങൾ എന്നിങ്ങനെ വൈരുദ്ധ്യങ്ങളുടെ അനേകം ബോധ്യങ്ങളെ കോർത്തിണക്കി ജീവിതത്തെ സംബന്ധിച്ച സുനിശ്ചിത മായ എല്ലാ ധാരണകളെയും തീവച്ച് നശിപ്പിക്കുകയാണ് കഥാകൃത്ത്. ഈ കഥ ഇന്നിന്റെ കഥയാണ്.

നഗരജീവിതങ്ങളിൽ നിന്ന് വീണുകിട്ടാവുന്ന ഒരു നുറുങ്ങ്. അതിൽ വാസ്തവികതയുണ്ട്. സത്യത്തിന്റെ പല തട്ടുകളുണ്ട്. ഓരോ കോണിൽനിന്നാണ് ഓരോരുത്തരും വീക്ഷിക്കുന്നത്. ആരും യഥാർത്ഥ വസ്തുത കണ്ടെത്തുന്നില്ല.

ഇതിനു അച്യുതൻ കൂടല്ലൂർ വരച്ച ചിത്രം ശ്രദ്ധേയമാണ്. മനുഷ്യരുടെ നിസ്സഹായത അതിന്റെ പരകോടിയിൽതന്നെ അച്യുതൻ അവതരിപ്പിക്കുന്നു. കാലോ കൈയോ തലയോ ഒന്നു ചലിപ്പിക്കാൻപോലും കഴിയാത്ത തരത്തിൽ ആധുനികമനുഷ്യന്റെ ജീവിതത്തിനു വിസ്തൃതി കുറഞ്ഞുവരുകയാണോ? തൊട്ടടുത്തുതന്നെ താമസിക്കുന്നവരോടുപോലും ഇന്ന് ഹൃദയസംവാദം നടക്കുന്നില്ല. വേദനയോടെ പറഞ്ഞാൽപോലും അത് കേട്ടതായി ആരും ഭാവിക്കില്ല. നിർവികാരതയും അശ്രദ്ധയും മുമ്പെന്നത്തേക്കാൾ കരുത്താർജിച്ചിട്ടുണ്ട്. ഭാഷയും ഭാവബദ്ധതയും അന്യമായിട്ടുമുണ്ട്. അച്യുതന്റെ രചന ആധുനികമനുഷ്യന്റെ ഛായാചിത്രംപോലെ അർത്ഥവത്താണ്.

## കലിയുഗം — എം.ഡി. അജയഘോഷ്

നമസ്തേ ബാപ്പുജീ. ഇതെവിടുന്നു വരുന്നു?
ആ സിമന്റ് പീഠത്തിൽ നിന്നാണ്. നിന്നുനിന്ന് കാൽ മരവിച്ചു കുട്ടീ.
രാഷ്ട്രം ഇപ്പോൾ എങ്ങനെയുണ്ട്? ജനാധിപത്യം? അധികാരവികേന്ദ്രീകരണം? മദ്യനിരോധം?
എല്ലാം പരമസുന്ദരം.
പുതിയ തലമുറയോ?
ബെസ്റ്റ്!
ഉണ്ണീ പരീക്ഷിച്ചു നോക്കട്ടെ. കുഞ്ഞേ, ഇവിടെ വരൂ:
അഹിംസ എന്നു കേട്ടിട്ടുണ്ടോ? എന്താണത്?
ഒരു സിനിമയാണ് അപ്പൂപ്പാ. ഡയറക്ഷൻ I.V. ശശി.
പീഠത്തിലേക്കു മടങ്ങൂ പിതാവേ!

# ഒരു ഐതിഹ്യത്തിൻെറ അന്ത്യം

**എം.എൻ. ഗോവിന്ദൻ നായർ**

കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതിഹ്യമാലയിൽ ഒരു സ്വാമിയാരുടെ ശാപത്തിൻെറ കഥയുണ്ട്. തിരുവാർപ്പ് മഠപ്പുറത്തെ മൂപ്പിൽസ്വാമിയാരെ കോട്ടയത്തിന് കിഴക്കുവശം പാറമ്പുഴക്കരയിൽ ഉണ്ടായിരുന്ന പിച്ചകശ്ശേരി ഇല്ലത്തെ ഭട്ടതിരിപ്പാട് ഭിക്ഷയ്ക്കു ക്ഷണിച്ചു. (സന്യാസിമാർക്ക് ഭിക്ഷകൊടുക്കുകയെന്നുവെച്ചാൽ ഭക്ഷണം നൽകുക എന്നർത്ഥം). ബ്രാഹ്മണർ ആരുവന്നുവിളിച്ചാലും പോകുകയും വിളമ്പുന്നതൊന്നും വേണ്ടെന്നു പറയാതെ കഴിക്കുകയും ചെയ്യുക എന്നത് സ്വാമിയാരന്മാരുടെ പതിവാണ്. പാറമ്പുഴ ഭാഗത്ത് വെളിംചേമ്പ് ധാരാളമുണ്ടായിരുന്നു. താളും തകരയും ധനിക ദരിദ്രഭേദമെന്യേ ബ്രാഹ്മണർ കറിവെച്ചുകൂട്ടുകയും ചെയ്തിരുന്നു. കുടംപുളി ചേർത്ത് കറിവെച്ചില്ലെങ്കിൽ വെളിംചേമ്പ് ചൊറിയും. സ്വാമിയാർ ഭിക്ഷ കഴിച്ചുകൊണ്ടിരുന്നപ്പോൾ ഭട്ടതിരി വെളിംചേമ്പുകൊണ്ടുള്ള എരിശ്ശേരി വിളമ്പി. ആദ്യമായി അതു വായിൽ ചെന്നപ്പോൾതന്നെ സ്വാമിയാരുടെ കവിളും നാക്കും ചൊറിഞ്ഞു. വിളമ്പുന്നതൊന്നും ഉപേക്ഷിക്കരുതല്ലോ. ശല്യം തീർന്നുകൊള്ളട്ടെയെന്നുവിചാരിച്ച്വിളമ്പിയ എരിശ്ശേരി മുഴുവൻ ഇലയിൽ നിന്നെടുത്ത് സ്വാമിയാർ ഉള്ളിലാക്കി. അദ്ദേഹത്തിന് അത് പ്രിയമായതുകൊ ണ്ടാണ് മുഴുവൻ എടുത്തുകഴിച്ചതെന്നു ധരിച്ച് ഭട്ടതിരി വീണ്ടും വിളമ്പി. കടിച്ചുപിടിച്ച് അതും സ്വാമിയാർ ഭക്ഷിച്ചു. ഇങ്ങനെ താളുകറി വിളമ്പലും കഴിക്കലും തുടർന്നു. ഒടുവിൽ അടിവയറ്റിൽ വരെ ചൊറിച്ചിലായി. സഹിക്കാൻ വയ്യാതെ സ്വാമിയാർ എഴുന്നേറ്റ് പിച്ചകശ്ശേരി ഇ ല്ലത്തിൻെറ പടിഞ്ഞാറെ അതിരിൽക്കൂടി ഒഴുകു ന്ന മീനച്ചിലാറ്റിൽ ചെന്നുചാടി വെള്ളം വായിലാക്കി കുലുക്കുഴിഞ്ഞു. അവിടെയും ശല്യം. ആറ്റിലെ വെള്ളത്തിൽ കടുത്ത ഓര് ( ഉപ്പുരസം). ദേഷ്യവും സങ്കടവും നിമിത്തം സമനില തെറ്റിയ സ്വാമിയാർ ശപിച്ചു. "മീനച്ചിലാറ്റിൽ ഓരു കേറാതെ പോകട്ടെ. പാറമ്പുഴെ താളുകിളിർക്കാതെ പോകട്ടെ. പിച്ചകശ്ശേരി ഭട്ടതിരി പണിക്കരായി പോകട്ടെ."

സ്വാമിയാർ പെട്ടെന്ന് എഴുന്നേറ്റുപോയതും ആറ്റിൽ ഇറങ്ങിയതും എല്ലാം കണ്ടു പുറകെ ഓടിച്ചെന്ന ഭട്ടതിരികേട്ടത് സ്വാമിയാരുടെ ശാപമാണ്. ശാപത്തിന് ഇരയാകുന്നവരെല്ലാം ശാപമോക്ഷത്തിന് കേണപേക്ഷിക്കപതിവാണല്ലൊ. ഭട്ടതിരിപ്പാട് വിലപിച്ചു.

"സ്വാമീ! പൊന്നുടയതേ! താളുവെച്ച അകത്തുള്ളോർ കഷ്ടകാലത്തിന് കുടംപുളി ചേർക്കാൻ മറന്നതാണ് അവിടുത്തേക്ക് ചൊറിച്ചിൽ അനുഭവപ്പെടാൻ കാരണം. അവിടുന്ന്, എരിശ്ശേരി വിളമ്പിയത് അപ്പൊഴപ്പോൾ കഴിക്കുന്നത് കണ്ടപ്പോൾ അത് വളരെ ഇഷ്ടമാണെന്ന് വിചാരിച്ചു ഞാൻ വിളമ്പുകയും ചെയ്തു. യാതൊന്നും മനഃപൂർവം ചെയ്തതല്ല. തിരുവുള്ളമുണ്ടായി ശാപമോക്ഷം തരണം."

ചൊറിയുന്ന നാക്കുകൊണ്ട് സ്വാമിയാർ കല്പിച്ചു.

" ഈ കുടുംബക്കാർ പണിക്കരായിത്തന്നെ ഏഴു തലമുറകഴിയട്ടെ. അവസാനത്തെ പണിക്കർ ഭട്ടതിരിയായിത്തന്നെ മരിക്കും. അന്ന് ഇവിടെ ആറ്റിൽ ഓരുകേറും. പിന്നീട് പാറമ്പുഴെ താളു കിളിർക്കുകയും ചെയ്യും."

ദുഃഖാർത്തനായ ഭട്ടതിരി- അപ്പോൾ മുതൽ പണിക്കർ- ചൊറിച്ചിൽകൊണ്ട് ആർത്തനായ സ്വാമിയാരെ വള്ളത്തിൽ കയറ്റി തിരുവാർപ്പ് മഠപ്പുറത്തുകൊണ്ടുപോയി വിട്ടു.

സ്വാമിയാരുടെ ശാപത്തെയും ശാപമോക്ഷത്തെയും പറ്റി നാട്ടുകാരൊക്കെ അറിഞ്ഞു.

> **കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതിഹ്യമാലയിൽ ഒരു സ്വാമിയാരുടെ ശാപത്തിൻെറ കഥയുണ്ട്. ആ ശാപത്തിൻെറ പരിസമാപ്തി കാണാൻ ഭാഗ്യമുണ്ടായ ലേഖകൻ ചെറുപ്പകാലത്തെ ആ സംഭവങ്ങൾ അയവിറക്കുന്നു**

ശാപംകൊണ്ട് പതിത്വം വന്ന പിച്ചകശ്ശേരിക്കാരെ ബ്രാഹ്മണർ കൂട്ടത്തിൽ കൂട്ടിയിരുന്നില്ല . എങ്കിലും അവർ പൂണൂൽ ധരിച്ചിരുന്നു. നമ്പൂതിരിമാരുടെ പ്രത്യേക വിനോദമായിരുന്ന യാത്രകളിയിലെ ആയു ധാഭ്യാസം കാണിക്കാൻ ഈ പണിക്കർമാരെ അനുവദിക്കുകയും ചെയ്തിരുന്നു.

പിച്ചകശ്ശേരി ഇല്ലത്തുനിന്ന് ഉദ്ദേശം രണ്ടു ഫർലോംഗ് കിഴക്കുമാറി ഉണ്ടായിരുന്ന നെടുമറ്റത്തിൽ വീട്ടിലാണ് ഞാൻ ബാല്യകാലത്തു താമസിച്ചിരുന്നത്. വേനൽക്കാലത്ത് അതിനുസമീപമുള്ള പിച്ചകശ്ശേരിക്കടവിൽ ധാരാളം വെള്ളമുണ്ടായിരുന്നു. അവിടെ കരയ് ക്കുനിന്ന ഒരു വലിയ ഇലവുമരത്തിൻെറ തണൽ ഉണ്ടായിരുന്നതുകൊണ്ട് അവിടുത്തെ വെള്ളത്തിന് നല്ല തണുപ്പും! പക്ഷേ പിച്ചകശ്ശേരി ഇല്ലപ്പറമ്പിൽ ഇരുളടഞ്ഞ വലിയൊരു സർപ്പക്കാവും പ്രതിഷ്ഠകളുമൊക്കെ ഉണ്ടായിരുന്നതുകൊണ്ട് അതുവഴി ആറ്റിലേക്കിറങ്ങാൻ പേടിയായിരുന്നു. അതുകൊണ്ട് വടക്കുവശത്തുള്ള മങ്ങാട്ടിൽ കടവിൽ ഇറങ്ങി നീന്തി പിച്ചകശ്ശേരികടവിലെത്തി ചാടി നീന്തുകയും തലകുത്തിമറിയുകയും ഒക്കെ ചെയ്യുമായിരുന്നു.

അക്കാലത്ത് പാറമ്പുഴ ഭാഗത്ത് മുതൽ ആറ്റുവെള്ളത്തിൽ കടുത്ത വേനൽക്കാലത്തു പോലും ഓരു കയറാറില്ല. ഓര് എന്നാൽ എന്താണെന്നുപോലും എനിക്കോ എൻെറ കൂട്ടുകാർക്കോ അറിഞ്ഞുകൂടായിരുന്നു. വെളിന്താൾ എന്നുപറയുന്ന ചേമ്പും ആ പ്രദേശത്ത് കണ്ടിട്ടില്ല. അക്കാലത്ത് പിച്ചകശ്ശേരി ഇല്ലത്ത് മദ്ധ്യവയസ്ക്കരായ രണ്ട് പുരുഷന്മാർ ആണ് ഉണ്ടായിരുന്നത്. പത്മനാഭപ്പണിക്കരും മാധവപ്പണിക്കരും. പതിത്വം വന്നുഭവിച്ചതിലുള്ള മന സ്താപം കൊണ്ടോ എന്തോ അവർ രണ്ടുപേരും എപ്പോഴും നമ്രമുഖരായിട്ടാണ് സഞ്ചരിച്ചിരുന്നത്. അവരിൽ ഒരു പണിക്കരുടെ മകൻ തിരുവഞ്ചൂർ പ്രൈമറി സ്കൂളിൽ എൻെറ സഹപാഠിയായിരുന്നു. അയാളുടെ താമസം സ്വന്തം അമ്മയുടെ വീട്ടിലും.

ഒടുവിൽ, ആ രണ്ടുപേരിൽ ഒരാൾ മരിച്ചപ്പോൾ ബാക്കിവന്നയാൾ പിച്ചകശ്ശേരി ഇല്ലം വക വസ്തുക്കളെല്ലാം സൂര്യകാലടി ഇല്ലത്തേയ്ക്ക് സർവ്വസ്വദാനമായി എഴുതിക്കൊടുത്തു. കാലടിയില്ലത്ത് താമസവുമായി. അവിടെ വരുന്നവരെല്ലാം അദ്ദേഹത്തെ ഭട്ടതിരിപ്പാട് എന്നു വിളിച്ചുതുടങ്ങി. അങ്ങനെ ശാപമോക്ഷത്തിൻെറ ഫലമായി അവസാനത്തെ പണിക്കർ ഭട്ടതിരിപ്പാടായിത്തീർന്നു.

1976-ൽ അദ്ദേഹം മരിച്ചു. ആ കൊല്ലം പാറമ്പുഴയാറ്റിൽ ഓരു കയറി. ക്രമേണ അവിടങ്ങളിലെല്ലാം വെളിഞ്ചേമ്പ് വളർന്നു തുടങ്ങുകയും ചെയ്തു. ഇപ്പോൾ പിച്ചകശ്ശേരിക്കടവിൽനിന്നും മീനച്ചിലാറ്റിൽക്കൂടി രണ്ടു മൈലിൽ കൂടുതൽ അകലമുള്ള പൂവത്തുംമൂട് കടവുവരെ ഓരു കയറുന്നുണ്ട്.

പിച്ചകശ്ശേരി പുരയിടവും മറ്റും കാലടി ഭട്ടതിരികുടുംബത്തിൽ നിന്നും ശ്രീ സി.എൻ. ബാലകൃഷ്ണൻ നായരുടെ കുടുംബക്കാർ വിലയ്ക്കുവാങ്ങിച്ചു. ആകാശംമുട്ടെനിന്ന ഇലവുമരമോ സർപ്പക്കാവോ ഇന്നില്ല.

അങ്ങനെ എൻെറ ചെറുപ്പത്തിൽ നിലവിലിരുന്നതും തുടർന്ന് വന്നതുമായ ഒരു ഐതിഹ്യത്തിൻെറ പരിസമാപ്തികാണാൻ എനിക്ക് അവസരമുണ്ടായി. അങ്ങനെവരുന്നത് ഒരു അപൂർവ്വ സംഭവമാണ്.

ശങ്കുണ്ണിസാറിൻെറ ഐതിഹ്യമാലയിൽ പിച്ചകശ്ശേരി കുടുംബത്തിലെ അവസാനത്തെ അംഗത്തിന് അന്ന് എൺപത്തിമൂന്ന് വയസ്സുണ്ടെന്നും അദ്ദേഹത്തോടുകൂടി ആ കുടുംബം അവസാനിക്കുമെന്നും പറഞ്ഞിട്ടുള്ളത് കേട്ടുകേൾവിയെ അടിസ്ഥാനമാക്കിയായിരിക്കണം. ആ അംഗത്തിൻെറ മക്കളായിരുന്നു എൻെറ ബാല്യത്തിൽ ഞാൻ കണ്ട മദ്ധ്യവയസ്ക്കർ. അവരിലൊരാളാണ് സൂര്യകാലടി ഇല്ലത്ത് അഭയം പ്രാപിച്ച് ഭട്ടതിരിയായി മരിച്ച് ഐതിഹ്യത്തിലെ ഭാവിപ്രവചനം പൂർത്തിയാക്കിയത്.

## നോവൽ



### കെ.എൽ. മോഹനവർമ്മ

1936–ൽ ചേർത്തലയിൽ ജനിച്ച ശ്രീ കെ.എൽ. മോഹനവർമ്മ ആലപ്പുഴയിലും തിരുവനന്തപുരത്തുമായി വിദ്യാഭ്യാസം പൂർത്തിയാക്കി. അക്കൗണ്ടൻറ് ജനറൽ ഓഫീസ്സിലെ ഉദ്യോഗാർത്ഥം കുറേക്കാലം വടക്കേ ഇന്ത്യയിലായിരുന്നു. സാഹിത്യപ്രവർത്തനത്തിന് ഹരിശ്രീ കുറിച്ചതും അവിടെവച്ചുതന്നെ. പിന്നീട് കൊച്ചിയിലുള്ള ഇൻറഗ്രേററഡ് ഫിഷറീസ് പ്രോജക്ടിലെ ഓഫീസ്സറായിരിക്കെ, അദ്ദേഹം സ്വയം നിർബന്ധിത പെൻഷനിൽ ജോലിയിൽ നിന്നും വിരമിച്ചു. കഴമ്പുള്ള ധാരാളം കഥകളും നിലവാരം പുലർത്തുന്ന നോവലുകളും എഴുതിയിട്ടുള്ള അദ്ദേഹത്തിൻെറ ശ്രദ്ധേയമായ നോവലുകളാണ് ചംബൽ, ഓഹരി മുതലായവ. എറണാകുളത്ത് പനമ്പള്ളി നഗറിൽ താമസിക്കുന്ന ശ്രീ. വർമ്മയ്ക്ക് ഒരു മകനും ഒരു മകളുമുണ്ട്. എഴുത്തിനു പുറമേ അഡ്വർടൈസിംഗ് ആൻഡ് ഡോക്കുമെൻററി ചിത്രങ്ങളുടെ നിർമ്മാണ രംഗത്തും ഇദ്ദേഹം പ്രവർത്തിക്കുന്നു.

# ഷോർട്ട്സർക്യൂട്ട്

### ഒന്ന്

ഡോക്ടർ ജോസ് നോർദിൽ തിരുവനന്തപുരത്തു വന്നാൽ സ്ഥിരമായി താമസിക്കുന്ന ഹോട്ടലുണ്ട്. സെക്രട്ടേറിയററിന് അല്പം കിഴക്കുമാറി ഒരു പഴയ കൂററൻ നാലുകെട്ടും പുരയും പുന:സംവിധാനം ചെയ്ത് ആധുനിക രീതിയിലാക്കിമാററിയത്. അതിൽ തെക്കുകിഴക്കു ഭാഗത്ത് താഴത്തെ നിലയിലെ വിശാലമായ എ.സി. ഡബിൾറൂമാണ് ഡോക്ടറുടെ ക്യാമ്പ്. ഒരു സിററൗട്ടും, പ്രധാനകവാടത്തിലൂടെയല്ലാതെയുള്ള വഴിയും. തൊട്ടടുത്തു തന്നെ കാറിടാം. ജന്നൽതുറന്നാൽ പ്രഭാതത്തിൽ നഗരത്തിലുള്ള പക്ഷികളെല്ലാം ബഹളംവയ്ക്കാൻ ഒത്തുചേരുന്ന മാവിൻ കൂട്ടം കാണാം. ഇടയ്ക്കിടയ്ക്ക് രണ്ട് കുരങ്ങന്മാരും വരും. കുരങ്ങന്മാർ ഡോക്ടറുടെ മാരുതിക്കാർ കണ്ടാലുടൻ ഓടി ജന്നലിനടുത്ത് തല കാണിക്കും. പേരയ്ക്കാ, കപ്പലണ്ടി എന്തെങ്കിലും അവർക്ക് കൊടുക്കാനായി കൊണ്ടുവരാറുണ്ട്. പഴുത്ത ആഞ്ഞിലിക്കാ ഒരിക്കൽ കൊടുത്തു. തൊലികളഞ്ഞ് തിന്നുന്നതുകാണാൻ രസമായിരുന്നു. പക്ഷേ, പിന്നീടവർ കാറിൻെറ മുകളിൽ വിശ്രമം കഴിഞ്ഞപ്പോൾ കാർ കഴുകിക്കാൻ ഗാരേജിൽ കൊണ്ടുപോകേണ്ടിവന്നു. അതുകൊണ്ട് ആഞ്ഞിലിക്കാ പരിപാടി നിർത്തി.

നഗരത്തിൽ അന്തർദ്ദേശീയ എയർപോർട്ട് വന്നു. കോവളം ലോകടൂറിസമാപ്പിൽ സ്ഥലംപിടിച്ചു. പുതിയ പുതിയ ഹോട്ടലുകൾ, അനവധി നക്ഷത്രച്ചിഹ്നങ്ങളോടെ തുറന്നു. പക്ഷേ ഡോക്ടർ ജോസ് നോർദിൽ തൻെറ പതിവ് മാററിയില്ല.

ഇരുപതുവർഷമായി, ഇതേ ഹോട്ടൽ, ഇതേ മുറി.

കാറിന് മാത്രം മാററമുണ്ടായി. പഴയ ഫിയററിനുപകരം മാരുതി.

നേരത്തെ പ്രോഗ്രാം ഹോട്ടലിൽ വിളിച്ചു പറയും. മാസത്തിൽ പതിനഞ്ചു ദിവസത്തോളം തങ്ങുന്ന സ്ഥിരം അതിഥിയാണ്. മുറി ഡോക്ടർക്കായി റിസർവ് ചെയ്തുവച്ചേക്കും.

ഡോക്ടർക്ക് ഡ്രൈവറുണ്ട്. പക്ഷേ അത് നാട്ടിൽ. തിരുവനന്തപുരത്തേയ്ക്ക് വരുമ്പോൾ തനിയെ കാറോടിച്ചാണ് വരുന്നത്. സൈഗാളിൻെറ പാട്ടിൻെറയും ഡൺഹിൽ സിഗററിൻെറയും ശേഷിപ്പുകൾ എപ്പോഴും കാറിനകത്ത് കാണും. ഡോക്ടർക്ക് ആകെ പ്രിയമുള്ളത് ഇവയാണ്. സൈഗാളിൻെറ ഗാനമാധുരി, ഡൺഹിൽ സിഗററും, അതുപോലെയുള്ള ഫോറിൻ സാധനങ്ങളും. പിന്നെ മൂന്നാമതൊന്നുകൂടിയുണ്ട്. പെൺകുട്ടികൾ. പക്ഷേ അവരെ കാറിൽ കയററിക്കൊണ്ടുവരികയില്ല. ഒന്നാമത് മക്കളെല്ലാം പ്രായമായി, കോളേജിലും ഹൈസ്കൂളിലും പഠിക്കുന്നു. അവരിരുന്ന സീററിൽ, ഏകദേശം അതേ പ്രായത്തിലുള്ള പെൺകുട്ടികളെ ഇരുത്താൻ പററുകയില്ല. ഒരു കുററബോധം. രണ്ടാമത് എപ്പോഴാണ്, എവിടെവച്ചാണ് പരിചയക്കാർ, അവരുടെ എണ്ണം തീരെക്കുറവാണെങ്കിലും കണ്ടുമുട്ടുകയെന്നറിയില്ല. മിത്രങ്ങളോ ശത്രുക്കളോ ആകാം. രണ്ടായാലും മോശമാണ്. അതുകൊണ്ട് മൂന്നാമത്തെ പ്രിയം രഹസ്യമായി നടത്തും. തിരുവനന്തപുരത്ത് മാത്രം.

ഡോക്ടർ ജോസ് നോർദിൽ, ഡോക്ടറുമാണ്, നോർദിലുമാണ്. അപ്പൻെറ ഏകമകൻ. അപ്പൻ പാലായ്ക്കടുത്ത് പൂഞ്ഞാർ പ്രദേശത്ത് അല്പസ്വല്പം റബ്ബർകൃഷിയുമായി കഴിഞ്ഞുകൂടിയിരുന്ന കർഷകനാണ്. മൂന്നേക്കർ പുരയിടം വീതത്തിൽ കിട്ടിയത് അദ്ധ്വാനിച്ച് റബ്ബർ നട്ടു. കുറച്ച് കുരുമുളകും. പിന്നെ ഒരുമാതിരി എല്ലാ ഫലവൃക്ഷങ്ങളും. വെള്ളകീറുന്നതിനുമുമ്പ് പറമ്പിലിറങ്ങിയാൽ ഇരുട്ടുന്നതുവരെ ചെയ്യാൻ പണിയുണ്ട്. ജോലിക്കാരെ നിർത്താറേയില്ല. എല്ലാ പണിയും തനിയെ. പരിമിതമായ ആഗ്രഹങ്ങൾ. ഒരുമാതിരി അല്ലലില്ലാതെ കഴിയുകയായിരുന്നു.

ജോസ് എട്ടാം ക്ലാസ്സിൽ പഠിക്കുന്ന കാലം. പഠിക്കാൻ വലിയ മിടുക്കനൊന്നുമല്ല. പക്ഷേ ജയിച്ചുപോരും. അത്രമാത്രം. അന്നൊക്കെ അപ്പൻെറ പണപ്പെട്ടിയിൽനിന്നും രണ്ടണ, നാലണ മോഷ്ടിച്ച് സിഗററുവലിക്കും. ചായക്കടയിൽനിന്ന് ചായയും പരിപ്പുവടയും കഴിക്കും. ചിലപ്പോൾ പാലായിൽ മാററിനിസിനിമ കാണാൻ പോകും. ആകെക്കൂടി ഈ ദുസ്സ്വഭാവങ്ങളേ ഉണ്ടായിരുന്നുള്ളു.

അപ്പനും മകനെക്കുറിച്ച് അതിമോഹങ്ങളൊന്നും മനസ്സിൽ സൂക്ഷിച്ചിരുന്നില്ല. പഠിച്ചു നന്നായാൽ പാലായിൽത്തന്നെ കോളേജുണ്ട്. നല്ല സ്ത്രീധനം മേടിക്കാൻ പാകമാകുന്നതുവരെ പഠിപ്പിക്കുക. പിന്നെ പെണ്ണുകെട്ടി വീട്ടിൽത്തന്നെ കൂടാം. ഒരു കുടുംബത്തിന് സുഖമായി കഴിയാനുള്ള വക ഈ മണ്ണ് നൽകും.

അപ്പോഴാണ് അവരുടെ ജീവിതത്തെ ആകെ മാററിമറിച്ച തമിഴൻ രംഗപ്രവേശം ചെയ്തത്.

കറുപ്പയ്യനുമായി എങ്ങനെയാണ് ജോസിൻെറ അപ്പൻ പരിചയമായതെന്നറിഞ്ഞുകൂടാ. ഒരിക്കൽ ഭരണങ്ങാനം പള്ളിയിൽ പെരുന്നാളുകഴിഞ്ഞുവരുമ്പോൾ, അപ്പനോടൊപ്പംകറുത്തുകുള്ളനായ കറുപ്പയ്യനും വീട്ടിൽവന്നു. കറുത്ത മുഖത്ത് 'വെളുത്ത' പല്ലുകൾ ഇടയ്ക്കിടെ പുറത്തുകാട്ടിയുള്ള ചിരി, ഇപ്പോഴും ജോസ് നോർദിൽ ഓർക്കുന്നുണ്ട്. അപ്പനും കറുപ്പയ്യനുംകൂടി നീണ്ട നീണ്ട സംഭാഷണങ്ങൾ, രാത്രിയുടെ മൂന്നാം യാമത്തിൽറാന്തലിൻെറഅരണ്ട വെളിച്ചത്തിൽ ഒരു പതിവായിത്തീർന്നു.

മെല്ലെ മെല്ലെ മനസ്സിലായി. ഒരു രഹസ്യം കാത്തുസൂക്ഷിക്കുന്ന ആവേശത്തിൻെറ ത്രിൽ അനുഭവിച്ചു.

കറുപ്പയ്യൻ ശിവകാശിക്കാരനാണ്. കള്ളനോട്ടുനിർമ്മാണത്തിൻെറ സാങ്കേതികവിദ്യയിൽ അദ്വിതീയൻ. തമിഴ്നാട്ടിൽ കറുപ്പയ്യൻെറ കലയെ ധൈര്യമായി പ്രോത്സാഹിപ്പിക്കാൻ ആൾക്കാരെ കിട്ടാതായപ്പോൾ അയാൾ കമ്പംവഴി കേരളത്തിലെത്തി. അന്ന് കേരളസംസ്ഥാനം രൂപം പ്രാപിച്ചിട്ടില്ല. തിരുവിതാംകൂർ, തിരു–കൊച്ചി. കറുപ്പയ്യൻെറ കലയെക്കുറിച്ച് വേണ്ടയിടത്ത് വേണ്ടതുപോലെ അറിവ് കിട്ടി. നൂറുരൂപാ, പത്തുരൂപാ, അഞ്ചുരൂപാ നോട്ടുകൾ. കറുപ്പയ്യൻ ബ്ലോക്കുണ്ടാക്കി, നോട്ടടിയുടെ സാങ്കേതികവിദ്യ പഠിപ്പിക്കും. ഫീസുംവാങ്ങി തമിഴ്നാട്ടിലേക്ക് മുങ്ങും. അക്കാലത്ത് തിരു–കൊച്ചി പോലീസ് പിടികൂടിയ മൂന്ന് പ്രധാന കള്ളനോട്ടു കേസുകളിലെയും പ്രതികളുടെ സാങ്കേതികോപദേഷ്ടാവ് കറുപ്പയ്യനായിരുന്നു. കറുപ്പയ്യനെ, പക്ഷേ പിടികിട്ടിയില്ല. വർഷങ്ങൾക്കുശേഷം കറുപ്പയ്യൻ വീണ്ടുംവന്നു.

കറുപ്പയ്യൻ ജോസിൻെറ അപ്പനുമായി ചേർന്ന് ഒരു പുതിയ പദ്ധതി ആസൂത്രണം ചെയ്തു. കള്ളനോട്ടടി വേണ്ട. അതിൽ അപകടം കൂടിവരുന്നു. പുതിയ വാട്ടർമാർക്കും ലൈനുകളും നൂലും ബാങ്കുകളിൽ വിദഗ്ദ്ധരായ ജോലിക്കാരും, കാര്യക്ഷമതയുള്ള പോലീസ് കുററാന്വേഷണവിഭാഗവും! ആകെ പ്രശ്നമാണ്. അതിലും നല്ലത് മുദ്രപ്പത്രങ്ങൾ അടിക്കുകയാണ്. നൂറുരൂപയുടെ പത്രങ്ങൾ. ആരും ശ്രദ്ധിക്കുകയില്ല. ഒരിക്കൽ ആധാരം എഴുതിക്കഴിഞ്ഞാൽ ആരും ഒറിജിനൽ പിന്നീട് നോക്കാൻ മെനക്കെടാറില്ല. കോപ്പിയേ നോക്കൂ. അടുത്ത ആധാരസമയത്തേ ഒറിജിനൽ വേണ്ടിവരൂ. അപ്പോഴും ആരും അത് സൂക്ഷ്മമായി പരിശോധിക്കുകയില്ല. നല്ല വിശ്വസ്തരായ വെണ്ടറന്മാരുടെ ഒരു ശൃംഖല കൂട്ടിനു വേണം. മുദ്രപ്പത്രത്തിൻെറ കടലാസ്സ് നോട്ടിൻെറ കടലാസ്സിനെക്കാൾ എളുപ്പമാണ് കിട്ടാൻ.

അഞ്ചുവർഷം.

കറുപ്പയ്യൻ മരിക്കുന്നതുവരെ പരിപാടി ഭംഗിയായി നടന്നു. മധ്യതിരുവിതാംകൂറിലേയും കോട്ടയം ജില്ലയിലേയും അക്കാലത്ത് രജിസ്ററർ ചെയ്യപ്പെട്ട അനവധി ആധാരങ്ങൾ കറുപ്പയ്യൻെറ കരവിരുതുള്ള മുദ്രപ്പത്രങ്ങളിലായിരുന്നു.

പണം അപ്രതീക്ഷിതമായി കൈയിൽ വരാൻതുടങ്ങിയപ്പോൾ ജോസിൻെറ അപ്പനൊരു മോഹം. മകനെ ഡോക്ടറാക്കണം. എന്നിട്ട് ഈരാററുപേട്ടയിലോ പാലായിലോ ഒരു ആശുപത്രി.

അപ്പൻ പറയും.

"അവൻെറ ആശുപത്രീൽ ക്കെടന്ന് എനിക്ക് ചാകണം."

മകൻ ഡോക്ടറായി. കർണ്ണാടകത്തിലെ ചെറിയ ചെറിയ നഗരങ്ങളിൽ കൂണുപോലെ ഉയർന്നുവന്ന മെഡിക്കൽകോളേജുകൾ. അക്കാലത്തുതന്നെ ഒരു ലക്ഷം രൂപായായിരുന്നു ഡൊണേഷൻ.

ജോസിന് ഒട്ടും ഇഷ്ടമല്ലായിരുന്നു, ഡോക്ടർപണി. പക്ഷേ അപ്പനെ എതിർക്കാനുള്ള ധൈര്യമില്ല. പിന്നെ, സ്വാതന്ത്ര്യം. ഇഷ്ടംപോലെപണം. എം.ബി.ബി.എസ്. വിദ്യാർത്ഥിയെന്ന ഗമ. സുന്ദരികളായ നേഴ്സുമാരുമായി സൊള്ളിരസിക്കാം. നാട്ടിൽ ആരും അറിയുകയില്ല. ജോസ് രസമായി കലാലയജീവിതം



നയിച്ചു. എട്ടു വർഷമെടുത്തു എം. ബി. ബി.എസ്. ഡിഗ്രിയെടുക്കാൻ. ഒരു പരീക്ഷയ്ക്കുവന്ന എക്സ്റേറർണൽ എക്സാമിനർക്ക് മാർക്കിടുന്നതിന് ഉത്തേജനം ലഭിക്കാനായി ഒരു കുപ്പി സ്ക്കോച്ച് കൊടുത്തപ്പോൾ അദ്ദേഹം ചോദിച്ചു.

വൈദ്യവൃത്തിപാവനമായഒരു കർമ്മമാണെന്ന് അറിയാമോ ജോസിന്? മനുഷ്യരുടെ ജീവനെയാണ് നാം പന്താടുന്നത്. സൂക്ഷിച്ച് നന്നായി പഠിക്കാത്തവർക്ക് മാർക്കു നൽകി അവരെ സമൂഹമധ്യത്തിലേക്ക് ഡോക്ടറന്മാരായി വിടുന്നത് തെററാണെന്ന് തോന്നുന്നില്ലേ, ജോസിന്?"

ജോസ് അദ്ദേഹത്തെ സമാധാനിപ്പിച്ചു.

"സാറേ! ഞാനിതാ, ഇവിടെ, അഡ്മിഷൻ മുതൽ ഈ നിമിഷംവരെ രൂപായോ, തത്തുല്യമായ പാരിതോഷികങ്ങളോ നൽകിയേ എന്തും ചെയ്തിട്ടുള്ളു. വേണമെന്നുവച്ചിട്ടല്ല. അപ്പൻെറ ആഗ്രഹമാണ്, ഞാൻ ഡോക്ടറാകണമെന്ന്. ഒരു പിതാവിൻെറ ആശയല്ലേ, സാറേ? മകൻെറ കടമയാണ് ആ ആശ നിറവേററേണ്ടത്, അല്ലേ?"

"അതേ. പക്ഷേ..."

"സാറിൻെറ വികാരം ഞാൻ മനസ്സിലാക്കുന്നു. ഞാനിതാ സാറേ പ്രതിജ്ഞ ചെയ്യുന്നു. ഞാൻ ഡോക്ടറായാൽ, ആശുപത്രി തുടങ്ങിയെന്നിരിക്കാം. വേറെ എന്തും ചെയ്തു എന്നിരിക്കാം. പക്ഷേ ഞാൻ ഒരാൾക്കും, ഒരു അനാസിൻ ഗുളികപോലും പ്രിസ്ക്രൈബ് ചെയ്യുകയില്ല, ഇത് സത്യം."

എക്സാമിനറുടെ കണ്ണുനിറഞ്ഞു.

ജോസ് മാത്രമായിരുന്നു അവസാനവർഷം എല്ലാ വിഷയങ്ങളിലും ഡിസ്ററിംഗ്ഷൻ വാങ്ങിയ ഏക വിദ്യാർത്ഥി.

ജോസ് വാക്കുപാലിച്ചു. ഡോക്ടർ എന്ന് പേരിനോടുചേർത്തുള്ള വിസിററിംഗ്കാർഡും, വീടിനുമുന്നിലെ ബോർഡും, ലെററർ ഹെഡ്ഡിലെ വിലാസവും മാത്രമാണ് ജോസിന് വൈദ്യവൃത്തിയുമായുള്ള ബന്ധം.

ജോസിൻെറ തറവാട്ടുപേര് കുന്നിമ്മേല് എന്നായിരുന്നു. ജോസിൻെറ അപ്പന് വീതം കിട്ടിയ പറമ്പിന് കുന്നിൻെറ വടക്കേതിൽ എന്ന് പേര് വീണു. ഒരു ചെറിയ കുന്നിൻെറ വടക്കെ ചരിവിലായിരുന്നു, റബ്ബർമരങ്ങൾക്കിടയിൽ കുനിഞ്ഞുകൂടിയിരുന്ന കൊച്ചുവീട്. ഡോക്ടർ ജോസ് കുന്നിൻെറ വടക്കേതിൽ എന്ന പേര് അത്ര സുഖമില്ല. വല്ലാത്ത നീളം. പറയാനും ശ്രമകരം. അതുകൊണ്ട് കുന്ന് എടുത്തുകളഞ്ഞു. വടക്കേതിൽ എന്നത് ഇംഗ്ലീഷാക്കി, നോർത്തിൽ. നോർത്തിൽ അല്പംകൂടി പരിഷ്കരിച്ചു, നോർദിൽ.

അങ്ങനെയാണ് ഡോക്ടർ ജോസ് നോർദിൽ എന്ന പേര് വിസിററിംഗ് കാർഡുകളിൽ പ്രത്യക്ഷമായത്.

എം.ബി.ബി.എസ്. നാലാംവർഷ പരീക്ഷ കഴിഞ്ഞയുടനെ ജോസിൻെറ വിവാഹം നടന്നു. എന്താണ് കൃത്യമായി സംഭവിച്ചതെന്നറിഞ്ഞുകൂടാ. അപ്പൻെറ ടെലഗ്രാം വന്നു. എളുപ്പംവരണം. അമ്മച്ചിക്ക് അസുഖം. ജോസ് അവസാനത്തെ പേപ്പർ തീർത്തിട്ട് നാട്ടിലേക്കുതിരിച്ചു. വീട്ടിലെത്തിയപ്പോൾ അമ്മച്ചിക്ക് അസുഖമൊന്നും കാര്യമായി ഇല്ല. ചെറിയ ജലദോഷം. അപ്പൻ പറഞ്ഞു: ഏതായാലും നീ വന്നല്ലോ.'വാ, നമുക്കൊരു പെണ്ണുകാണാം. കറുകച്ചാലുകാർ. പഴേ കുടുംബം. സ്വത്തിന് സ്വത്ത്. ഇപ്പോൾ വയനാട്ടിലും കുറെ കാട് വാങ്ങിച്ചിട്ടുണ്ട്. മണ്ണാർകാട്ട് കുറെ കൈയേറിയിട്ടുമുണ്ട്. ഒററമകൾ. അവർക്കും വാശി. മരുമകൻ ഡോക്ടറായിരിക്കണമെന്ന്. ജോസ് പെണ്ണിനെ കണ്ടു. ഒരു സാധാരണ നാടൻ അഹങ്കാരിപ്പെണ്ണ്. വേഷംകെട്ടിച്ചെടുത്താൽ, അക്കാലത്ത് ജോസുമായി കോളേജ് ഹോസ്പിററലിൽ തീവ്രമായ പ്രേമത്തിലിരുന്ന ആന്ധ്രാക്കാരി നേഴ്സിംഗ് ട്യൂട്ടറെക്കാൾ മികച്ചുനിൽക്കും. എളുപ്പം കല്യാണം നടന്നു. ജോസ് തിരിച്ച് കോളേജിലേക്ക് പോയപ്പോൾ, ആകെ പ്രശ്നമായിത്തോന്നിയത് ആന്ധ്രാക്കാരിയെ എന്തുചെയ്യുമെന്നാണ്. എന്തുചെയ്യാൻ! ജോസ് ആ അനുരാഗനദിയും വിഘ്നംകൂടാതെ ഒഴുക്കി.

കർണ്ണാടകത്തിലെ മെഡിക്കൽ വിദ്യാഭ്യാസം ജോസിന്, പക്ഷേ ഒരു ജീവിതലക്ഷ്യം ഉണ്ടാക്കിക്കൊടുത്തു. രാഷ്ട്രീയവും ബിസിനസ്സുംകൂടി ഒന്നിച്ചുകൊണ്ടുപോയി കോടീശ്വരന്മാരായ കുറെയേറെ ചെറുപ്പക്കാരുമായി അടുത്ത ബന്ധംപുലർത്താൻജോസിന് ഇവിടെവെച്ച് തരമായി. ജോലിചെയ്യുക, വ്യവസായങ്ങൾ നടത്തുക, ഇവയെല്ലാം പുരാതനമായ തൊഴിലുകളാണ്. അവയിൽ ലാഭത്തിന് പരിമിതിയുണ്ട്. ആയിരത്തിത്തൊള്ളായിരത്തി അറുപതുകൾ മുതൽ രാഷ്ട്രപുനർനിർമ്മാണവും, സമ്പദ്വ്യവസ്ഥയുടെ കൺട്രോളും ഒരു പുതിയ വീക്ഷണവുമായി എന്തിനും തയ്യാറായി ഇറങ്ങിയ ഭാഗ്യാന്വേഷികളായ ചെറുപ്പക്കാരുടെ കൈകളിലേക്ക് മെല്ലെ മാറുകയായിരുന്നു. രാഷ്ട്രീയനേതൃത്വത്തിനും ഫാക്ടറിയുടമയ്ക്കും സർക്കാരുദ്യോഗസ്ഥനും തൊഴിലാളിയൂണിയനുകൾക്കും എല്ലാം ചില ചിട്ടകളും, ശരിതെററുകൾ, ന്യായാന്യായങ്ങൾ ഇവകളെക്കുറിച്ച് നേരിയ ബോധവും ഉണ്ടായിരുന്നു. പക്ഷേ ഈ പുതിയ ബിസിനസ്സ്ലോകത്തിന് ഒരേയൊരു ലക്ഷ്യമേ ഉണ്ടായിരുന്നുള്ളു. പണം ഉണ്ടാക്കുക. എങ്ങനെയും എവിടെനിന്നും! ഒരു തൊഴിലും ഹീനമല്ല; പണം കിട്ടുകയാണെങ്കിൽ.

കള്ളക്കടത്ത്, കഞ്ചാവ്കൃഷി, കള്ളത്തടിവെട്ടൽ, ഇറക്കുമതിയിൽ വെട്ടിപ്പ്, നഗരത്തിൽ കണ്ണായസ്ഥലങ്ങൾ കൈയേറൽ, മദ്യത്തിൽ വലിയതോതിൽ മായം ചേർക്കൽ, എന്തുംചെയ്യാൻ ഇവർക്ക് മടിയില്ലായിരുന്നു. കർണ്ണാടകത്തിൽ ഇത്തരം ബിസിനസ്സിലേർപ്പെട്ടിരുന്ന മിക്ക പ്രതിഭകളും, ജോസ് എം.ബി.ബി.എസ്. പാസാകുമ്പോഴേയ്ക്ക് അയാളുടെ അടുത്ത സ്നേഹിതരായിക്കഴിഞ്ഞിരുന്നു. രണ്ടും മൂന്നും നിയോജകമണ്ഡലങ്ങളിലെ തെരഞ്ഞെടുപ്പിൻെറ ഗതിപോലും അനായാസമായി മാററാൻ കഴിവുള്ള ബിസിനസ്സുകാർ.

ജോസ് തീർച്ചപ്പെടുത്തി. ഇതാണ് നമ്മുടെ ലൈൻ. പൂർണ്ണസ്വാതന്ത്ര്യമുള്ള ജീവിതം. ഇഷ്ടംപോലെ പണം. അന്തസ്. ബന്ധങ്ങൾ. ഒരിക്കലും രാഷ്ട്രീയരംഗത്തോ സാമൂഹ്യരംഗത്തോ മുന്നിൽ വരരുത്. ധനവാനായ ഡോക്ടർ. മനുഷ്യസ്നേഹി. എല്ലാവർക്കും സഹായി. പത്രങ്ങളിൽപ്പോലും ഒരിക്കലും പേര് വരരുത്. പടവും.

ഇതിനിടയ്ക്ക് അന്നാമ്മ മുറയ്ക്ക് പ്രസവിച്ചുകൊണ്ടിരുന്നു. ഒരു ഡോക്ടറും, മനുഷ്യസ്നേഹിയായ വലിയ മനുഷ്യനുമായ ഭർത്താവ്. ധാരാളം പണം. അന്നാമ്മ ഒരു കൊച്ചുസാമ്രാജ്യത്തിൻെറ അധിപതിയായി ഭർത്താവിൻെറ തറവാട്ട് എസ്റേററിൽ പുതുക്കിപ്പണിഞ്ഞ കൂററൻ ബംഗ്ലാവിൽ വാണു. ഭർത്താവ് മാസത്തിൽ പകുതി ദിവസങ്ങളെങ്കിലും നാട്ടിൽ കാണും. അതുമതി അന്നാമ്മയ്ക്ക്. ബാക്കിയുള്ള ദിവസങ്ങളിൽ എന്തുവേണമെങ്കിൽ ചെയ്യട്ടെ. പിന്നെ, അന്നാമ്മയ്ക്കിഷ്ടമുള്ള ഒരു കാര്യമുണ്ട്. അഭിമാനത്തോടുകൂടി അന്നാമ്മ സന്ദർഭം വരുമ്പോഴൊക്കെ പറയുകയും



ചെയ്യും. അതിയാൻ എന്തൊക്കെയായാലും, എവിടൊക്കെപ്പോയാലും രാത്രീല് ഉറങ്ങുന്നതിനുമുമ്പ് ഫോണിൽവിളിച്ച് വീട്ടുകാര്യം അന്വേഷിക്കും. മുമ്പൊക്കെ ട്രംക്കാൾ വേണം. ഇപ്പോൾ എസ്.ററി.ഡി.യുണ്ട്. കാത്തിരിക്കേണ്ട. അമ്മച്ചീടെ ഒച്ച കേൾക്കാതെ അപ്പച്ചന് ഉറക്കം വരില്ലാന്ന് പിള്ളേര് പോലും പറയും.

സത്യമാണ്.

തിരുവനന്തപുരത്ത് ഹോട്ടലിലെത്തിയാലുടൻ ചിട്ടപോലെയാണ് കാര്യങ്ങൾ നടക്കുക. ഡോക്ടർ ജോസ് ഒരിക്കലും രാത്രിയിൽ യാത്ര ചെയ്യുകയില്ല. ഉച്ചയക്ക് ഊണുകഴിഞ്ഞ് തിരിച്ചാൽ ആറുമണിയോടെ തിരുവനന്തപുരത്തെത്താം. സന്ധ്യയ്ക്കുമുമ്പ് കാറ് പാർക്ക്ചെയ്ത് ചെറിയ ടേപ്പ്റെക്കാർഡറും, സൈഗാൾ ഗാനങ്ങളുടെ കാസററുകളുമായി ജോസ് കാറിൽനിന്നിറങ്ങുന്നതും കാത്ത് ബോയ് നിൽക്കും. ബ്രീഫ്കേസും, ബാഗും മുറിയിലെത്തും. പിന്നാലെ ഹോട്ടൽബോയ് എല്ലാ തിരുവനന്തപുരം പത്രങ്ങളുടെയും കഴിഞ്ഞ കുറെ ദിവസത്തെ കോപ്പികൾ മടക്കി ഭദ്രമായി സൂക്ഷിച്ചത് കൊണ്ടുവരും. ചൂടുവെള്ളത്തിൻെറ സ്വിച്ചിടും. ജോസ് ഒരു നൂറുരൂപാ നോട്ട് പയ്യൻെറ കൈയിൽ കൊടുക്കും. പയ്യൻ പിന്നെ ബെല്ലടിച്ചാൽ കുതിച്ചെത്താനായി രംഗത്തുനിന്ന് നിഷ്ക്രമിക്കും. ജോസ് കതകുകുററിയിട്ട് ജൂബായും മുണ്ടും മാറി കൈലിയുടുക്കും. ഫോണെടുക്കും. നാലു കോളുകൾ. മൂന്നുലോക്കൽ. ഒരു ട്രംക്. ഇപ്പോൾ എസ്.ററി.ഡി. ആദ്യത്തേത് രാജേഷിന്. രാജേഷ് മണക്കാട്ട് എവിടെയോ ഉള്ള ചെറുപ്പക്കാരനാണ്. ബീമാപ്പള്ളി ഭാഗത്തെ കള്ളക്കടത്തുകാരുമായും നഗരത്തിലെ അധോലോകവുമായും ഉററബന്ധം പുലർത്തുന്ന ഏജൻറ്. പതിഞ്ഞ സ്വരത്തിൽ ജോസ് പറയും. ഏഴുമണി, ഉടൻ. അടുത്ത ഫോൺ ഭഗവതിയാപിള്ളയ്ക്കാണ്. അതും ഒററവാക്കിൽ. എട്ടുമണി. ഒരു വാചകം കൂടി ചേർക്കും. അസൗകര്യമാകുകില്ലല്ലോ! മൂന്നാമത്തേത്, വാസന്തിക്കാണ്. അവിടെയും ഒററ വാക്ക്. പതിനൊന്നുമണി. നാലാമത്തേത് വീട്ടിലേക്ക്. ആ ഫോൺവിളി ഏറെ നേരം നീണ്ടുനിൽക്കും. അന്നാമ്മയോടും അഞ്ച് മക്കളിൽ അപ്പോൾ വീട്ടിലുള്ള എല്ലാവരോടും മാറിമാറി സംസാരിച്ചേ ജോസ് ഫോൺ താഴെവയ്ക്കുകയുള്ളു. താൻ എവിടെയാണ് താമസിക്കുന്നതെന്നോ, ഏതു നമ്പരിൽ തന്നെ കിട്ടുമെന്നോ അന്നാമ്മയെ അറിയിക്കാറില്ല. തിരുവനന്തപുരം വലിയ നഗരമാണ്. ബിസിനസ്സുകാരന് എപ്പോഴും അലഞ്ഞുനടക്കണം. കൃത്യമായി ഇന്ന സ്ഥലത്ത് കാണുമെന്ന് പറയാൻ പററുകില്ല എന്ന് അന്നാമ്മയ്ക്കും അറിയാം. പിന്നെ അത്യാവശ്യം വന്നാൽ വിളിച്ചുപറയാൻ രാജേഷിൻെറ നമ്പറുണ്ട്. അവനോട് പറഞ്ഞാൽ വിവരം ഡോക്ടറെ അറിയിക്കും. ഡോക്ടർ തിരിച്ചുവിളിക്കും. അപ്പച്ചൻ മരിക്കാറായ സമയത്തുമാത്രമേ ഇങ്ങനെ വിളിച്ച് വിവരം അറിയിക്കേണ്ടിവന്നുള്ളൂ.

ജോസ് നാല് ഫോൺവിളികളും കഴിഞ്ഞ് ഹോട്ടൽബോയ് കൊണ്ടുവന്ന പത്രക്കെട്ടുകളുമായി ബാത്ത്റൂമിൽ കയറും. കമ്മോഡിൻെറ സൈഡിൽ പത്രങ്ങൾവച്ച് സാവകാശം ഓരോന്നായി ഓടിച്ചുനോക്കും. വാർത്തകളുടെ അക്ഷരാർത്ഥമല്ല അപ്പോൾ ജോസ് കാണുന്നത്. സെക്രട്ടറിയേററ്, ഫോറസ്ററ്, പോലീസ്, എക്സൈസ് തുടങ്ങിയ മേഖലകളിലെ പോസ്ററിംഗുകൾ, പുതിയ പുതിയ നയരൂപീകരണങ്ങളുടെ പിന്നിലെ ആൾക്കാർ, രാഷ്ട്രീയത്തിലെ കൂട്ടുകെട്ടുകളുടെ മാററങ്ങൾ, ആരുടെ വാക്കുകൾക്കാണ്, എത്ര ശതമാനം വിലയാണ് തീരുമാനങ്ങളെടുക്കുന്നതിൽ ഓരോ നേതാവിനും ഉദ്യോഗസ്ഥനും, പുതിയ അരൂപികളായ മുഖങ്ങൾ ഇവയെക്കുറിച്ചെല്ലാം കുറെയേറെ മനസ്സിലാക്കാൻ കഴിയും, ഈ തിരുവനന്തപുരംപത്രങ്ങളുടെ ബാത്ത്റൂം വായനയിൽനിന്ന്.

പത്രംവായനകഴിഞ്ഞ് ചൂടുവെള്ളത്തിൽ സുഖമായി കുളി.

ദേഹംനിറച്ച് യാർഡ്ലിപൗഡർ വാരിവിതറി, സ്ക്കോച്ചിൻെറ കുപ്പിതുറക്കും. ഒരു അരപെഗ് സ്മാൾ. ഫ്രിഡ്ജിലെ തണുത്ത



വെള്ളം ഗ്ലാസ്സിൻെറ പകുതിനിറച്ച് കട്ടിലിൽ ചരിഞ്ഞുകിടക്കും. ടേപ്പ്റെക്കാർഡർ ഓൺ ചെയ്യും.

സൈഗാൾ.

ഒരു സിപ്പ്.

ഡോക്ടർ ജോസ് നോർദിൽ, രാജേഷിൻെറ മൂന്നുതവണ ഡോറിൽമുട്ടുന്ന ശബ്ദം കേൾക്കാൻ കാത്തിരിക്കും.

ഇന്ന് അങ്ങനെ കാത്തിരിക്കാൻ തുടങ്ങിയിട്ട് മണിക്കൂർ അരയായി. ഏഴിന് വരേണ്ട രാജേഷ് എത്തിയിട്ടില്ല. സാധാരണ അങ്ങനെ ലേററാകാറില്ല.

പത്തുമിനിററ് മുമ്പ് ലൈററ് പോയതാണ്. ഹോട്ടലിലെ ജനറേററർ വർക്ക് ചെയ്യുന്നുണ്ട്. ജനറേററർ വർക്ക് ചെയ്യുമ്പോൾ എയർകണ്ടീഷണർ ഓഫ്ചെയ്യും. വല്ലാത്ത ഉഷ്ണം. ജോസ് ജനാലകൾ തുറന്നിട്ടു. ജനറേറററിൻെറ ശബ്ദം കൊണ്ടായിരിക്കണം മരച്ചില്ലകൾ നിശ്ശബ്ദമാണ്. നഗരമാകെ ഇരുട്ടിലാണ്. തെരുവുകളിൽപ്പോലും വിളക്കുകളില്ല.

എന്താ, എന്തുപററി എന്നാലോചിച്ചുകൊണ്ടിരിക്കുമ്പോൾ കതകിൽ മുട്ടുകേട്ടു, മൂന്നുതവണ.

രാജേഷ്.

രാജേഷ് തോളിൽ തൂക്കിയിട്ടിരുന്ന സഞ്ചി നിലത്തുവച്ച് പറഞ്ഞു.

"കറൻറ്പോയി. തിരുവനന്തപുരത്ത് ഒരിടത്തും കറൻറില്ല."

"സാരമില്ല, ഇപ്പോൾ വരും."

പക്ഷേ കറൻറ് വന്നത് അതിരാവിലെ നാലുമണിക്കാണ്. അന്ന് രാത്രി നഗരം വൈദ്യുതിയില്ലാതെ ഉറക്കമിളച്ചു.

(തുടരും)

# ദക്ഷിണഗംഗയുടെ തീരഭൂമിയിൽ

എത്രയോ മഹാരഥന്മാർ നിളയുടെ മടിത്തട്ടിൽ പിറന്നു വളർന്നിരിക്കുന്നു. ഐതിഹ്യവും ചരിത്രവും കെട്ടുപിണഞ്ഞു കിടക്കുന്ന ഒരായിരം കഥകൾ പറയാനുണ്ട് ആ പുഴയോരത്തിന്! എണ്ണിയാലൊടുങ്ങാത്ത ചൊല്ലിയാൽ തീരാത്ത കഥകൾ! മലയാളപ്പുഴയെ ചൈതന്യധന്യമാക്കുന്ന ഐതിഹ്യകഥാപാത്രങ്ങൾ- ചരിത്രപുരുഷന്മാർ- വർത്തമാനകാല പ്രതിഭകൾ- എത്രയെത്ര?

കെ. ഉദയകുമാർ

നാവാമുകുന്ദൻ സമാധിയിലാണിപ്പോൾ. ഋതുസംക്രമങ്ങൾക്കു സാക്ഷിയായി, ഗതകാല സ്മൃതിപേടകത്തിലെ മുത്തുകൾ തിരയുന്ന വൃദ്ധഹൃദയം പോലെ – നാവാമുകുന്ദൻ.

ഇത് തിരുന്നാവായ.

ചാവേറുകളുടെ ചുരികത്തലപ്പിൽ നാട്ടരചരുടെ കുടിപ്പക പിടഞ്ഞുണർന്നിരുന്ന ദേശം. ചോരക്കഥകൾ വീരഗാഥകളായി പാടി നടന്നിരുന്നു; പഴമ്പാട്ടുകാരിവിടെ.

അന്ന്-കർമ്മസാക്ഷിക്കൊപ്പം ജ്വലിച്ചു നിന്ന ഗ്രാമചൈതന്യമായിരുന്നു നാവാമുകുന്ദക്ഷേത്രം. ചോരത്തിളപ്പാർന്ന തരുണരുടെ ചുടുനിണം കുടിച്ചു ചുവന്ന മണൽപ്പരപ്പിനരികെ- അപദാനങ്ങൾക്കും പരിദേവനങ്ങൾക്കും കാതോർത്ത്- ഗ്രാമഹൃദയത്തിൻെറ നെഞ്ചിലെ കെടാവിളക്കായി, ആത്മചൈതന്യമായി തിളങ്ങിനിന്ന നാവാമുകുന്ദൻ.

ഇന്ന്-തിരുന്നാവായ മൂകമാണ്. ദുരഭിമാനത്തിൻെറ ചോരക്കറപിടിച്ച ചെങ്കോൽ എന്നോ ദ്രവിച്ചുമണ്ണടിഞ്ഞിരിക്കുന്നു. സർവ്വംസാക്ഷിയായി, ദേശത്തിൻെറ കെടാവിളക്കായിനിന്ന ക്ഷേത്രവും വിജനമാണിപ്പോൾ.

പ്രഭാതപൂജ കഴിഞ്ഞാൽ നിശ്ശബ്ദമാകുന്ന കോവിലും പരിസരവും. വല്ലപ്പോഴും പിതൃക്കൾക്കു പിണ്ഡമുരുട്ടാൻ പരദേശികളെത്തുമ്പോൾമാത്രം ആ മൗനമുടയുന്നു.



വാണീദേവിയുടെ മുൻപിൽ കുഞ്ചൻെറ എഴുത്താണി

ക്ഷേത്രമതിൽക്കെട്ടിനരികെ ചെത്തിയിറക്കിയ ചെങ്കൽപാത- നിളയിലേക്കു തുറക്കുന്നൊരു വാതായനംപോലെ. നിളയുടെ വിശാലമായ മണൽപ്പരപ്പിൽ ബലിച്ചോറിനൊപ്പം ചിതറിക്കിടക്കുന്ന താളിയോലത്തുണ്ടുകൾ. ബഹുശതം ജനിമൃതികളുടെ സാക്ഷ്യപത്രം! വേനലറുതിയാണ്. മധ്യാഹ്നമാവുംമുമ്പേ ചുട്ടുപഴുക്കുന്ന മണൽപ്പുറം! പൊള്ളിത്തിളയ്ക്കുന്ന ഈ മണൽക്കാട്ടിൽ നിൽക്കുമ്പോൾ നമ്മളറിയുന്നു; ഇതൊരു പുഴയായിരുന്നുപോൽ! ഭാരതപ്പുഴ.

അനേകമനേകം സാഹിത്യോപാസകർക്ക് ഈറ്റില്ലമൊരുക്കിയ നിളാനദി! സ്വർഗ്ഗകവാടം തേടി പറന്നുപോയ ആത്മാക്കൾക്കായി പിണ്ഡം മുഴുകുന്നവരുടെ ദക്ഷിണഗംഗ.

നിള നിറഞ്ഞൊഴുകിയ കാലം പഴമനസ്സുകളിൽ കുളിരൂറുന്ന സ്മരണയാണ്. അന്നു നിള ബന്ധിതയായിരുന്നില്ല. വിഷജലം ചുരത്തിയിരുന്നുമില്ല. മീനച്ചൂടിലും നഗ്നയാകാത്ത പുഴ. തെളിനീരിൻെറ സമൃദ്ധി. നീർകോരുകയോ നീരാടുകയോ ആവാം; യഥേഷ്ടം.

ഇന്നോ?മകരം പിറന്നാൽ പുഴയുടെ നെഞ്ഞുകുത്തിപ്പൊളിക്കണം ഒരിറ്റുനനവുകാണാൻ. കരിങ്കർക്കടകത്തിലും കടത്തുവഞ്ചിയില്ലാതെ നിളയിലൂടെ കാൽനടയായെത്താം- പലേടത്തും.

നിള മെലിഞ്ഞുചുരുങ്ങി. അല്ല – ചുരുക്കി. നമ്മുടെ അതിബുദ്ധിയും അത്യാഗ്രഹവും കൂറ്റൻ കരിങ്കൽച്ചിറകളായി ഉയർന്നുപൊങ്ങിയപ്പോൾ നിള വരണ്ടു.

കാലം പോകെപ്പോകെ, മെലിഞ്ഞുണങ്ങി ഒരു മരുഭൂമിയായി ഈ പുഴമാറിയാലും അത്ഭുതപ്പെടേണ്ട. അതിശീഘ്രം അതിനായി യത്നിച്ചുകൊണ്ടിരിക്കുകയാണ് നമ്മൾ.

പുഴയുടെ ചരമഗീതമെഴുതും മുമ്പ് ഓർമ്മിക്കാൻ ഒരുപിടിക്കാര്യങ്ങളുണ്ട്. ചോരക്കറപിടിച്ച നെറികേടുകളുടെ കഥയ്ക്കു

നിള കേവലമൊരു നീരൊഴുക്കല്ല! ഈ നാടിൻെറ തനതായ സംസ്കാരവും ഭാഷയും വാർത്തെടുത്ത പുണ്യമാതാവാണ്. ഉറവവറ്റാത്ത കാഥികരെ പെറ്റെടുത്തു പോറ്റിവളർത്തിയ അമ്മയാണ്. തുഞ്ചൻെറ ചെല്ലക്കിളി ഉണർന്നു പാടിയതുംതുഞ്ചൻെറ കാൽച്ചിലമ്പൊലി മുഴങ്ങിക്കേട്ടതും ഈ തീരഭൂമിയിലാണ്. മേൽപ്പത്തൂരിൻെറ വിഭക്തിയും പൂന്താനത്തിൻെറഭക്തിയുംമാറ്റുരയ്ക്കാൻ ഹേതുവും നിളാനദിയത്രേ! വള്ളത്തോളിൻെറയും പി. കുഞ്ഞിരാമൻനായരുടെയുംദിവ്യപ്രതിഭയുണർന്നതും ഇവിടെത്തന്നെ. നാലുകെട്ടു പണിഞ്ഞഎം.ടി.യുടെയും സുന്ദരികളെയും സുന്ദരന്മാരെയുംജനിപ്പിച്ച ഉറൂബിൻെറയും പോറ്റമ്മ നിള തന്നെയെന്നോർക്കുക!



കലക്കത്തു ഭവനം

മപ്പുറം നിളയെ ധന്യയാക്കുന്ന ചരിത്രസ്മൃതികൾ.

മലയാളമണ്ണിലേക്ക് കലയും സംസ്കാരവും ഊറിവന്നതു നിളയിലൂടെയാണോ? കേരളത്തിൻെറ കലാ- സാംസ്കാരിക ചരിത്രം പരിശോധിക്കുന്ന ആരും അത്ഭുതത്തോടെ സംശയിച്ചുപോവും. എത്രയോ മഹാരഥന്മാർ നിളയുടെ മടിത്തട്ടിൽ പിറന്നുവളർന്നിരിക്കുന്നു! ഐതിഹ്യവും ചരിത്രവും കെട്ടുപിണഞ്ഞുകിടക്കുന്ന ഒരായിരം കഥകൾ പറയാനുണ്ട് ഈ പുഴയോരത്തിന്. എണ്ണിയാലൊടുങ്ങാത്ത ചൊല്ലിയാൽ തീരാത്ത കഥകൾ! മലയാളപ്പഴമയെ ചൈതന്യധന്യമാക്കുന്ന ഐതിഹ്യകഥാപാത്രങ്ങൾ- ചരിത്രപുരുഷന്മാർ- വർത്തമാനകാല പ്രതിഭകൾ- എത്രയെത്ര? തമിഴ്നാട്ടിലെ ആനമലയിൽ നിന്നും പുറപ്പെട്ട് ഇരുനൂറ്റമ്പതോളം കിലോമീറ്ററുകൾ താണ്ടി പൊന്നാനിയിൽ വച്ച് അറബിക്കടലിൽ സംഗമിക്കുന്ന നിള. പാലക്കാടു മുതൽ മലയാളിയാകുന്നു; ദക്ഷിണഗംഗ.

പാലക്കാടു മുതൽ പൊന്നാനിവരെ ഒരു സാംസ്കാരിക തീർത്ഥയാത്ര. കണ്ണുംകാതും തുറന്നുവയ്ക്കുകയേവേണ്ടൂ- സഞ്ചാരിയുടെ മനം നിറയാൻ. പാണനാരുടെ പഴമ്പാട്ടുമുളുന്ന കാറ്റേറ്റ് പാക്കനാരും നാറാണത്തുഭ്രാന്തനും ഓടിക്കളിച്ച ഈ മണ്ണിലൂടെ നീങ്ങുമ്പോൾ, കേരളപ്പഴമയുടെ സത്തയുൾക്കൊള്ളുന്ന യാത്രികൻ ധന്യനാകുന്നു.

യാത്ര അന്വേഷണമാണ്- അഥവാ- കണ്ടെത്തലാണ്. ഈ സാംസ്കാരികതീർത്ഥയാത്രയിൽ അത്ഭുതാദരങ്ങളോടെ നാം തിരിച്ചറിയുന്നു- നിള കേവലമൊരു നീരൊഴുക്കല്ല. ഈ നാടിൻെറ തനതായ സംസ്കാരവും ഭാഷയും വാർത്തെടുത്ത പുണ്യമാതാവാണ്. തീരാത്ത കഥകളുടെ അക്ഷയനിധിയാണ്. ഉറവവറ്റാത്തകാഥികരെ പെറ്റെടുത്തുപോറ്റി വളർത്തിയ അമ്മയാണ്. തുഞ്ചൻെറ ചെല്ലക്കിളി ഉണർന്നുപാടിയതും കുഞ്ചൻെറ കാൽച്ചിലമ്പൊലി മുഴങ്ങിക്കേട്ടതും ഈ തീരഭൂമിയിലാണ്. മേൽപ്പത്തൂരിൻെറ വിഭക്തിയും പൂന്താനത്തിൻെറ ഭക്തിയും മാറ്റുരയ്ക്കാൻ ഹേതുവും നിളാനദിയത്രേ! വള്ളത്തോളിൻെറയും പി. കുഞ്ഞിരാമൻ നായരുടെയും ദിവ്യപ്രതിഭയുണർന്നതും ഇവിടെത്തന്നെ. നാലുകെട്ടുപണിഞ്ഞ എം.ടി.യുടെയും സുന്ദരികളെയും സുന്ദരന്മാരെയും ജനിപ്പിച്ച ഉറൂബിൻെറയും പോറ്റമ്മ നിളതന്നെയെന്നോർക്കുക. പട്ടിക വീണ്ടും വീണ്ടും നീട്ടാവുന്നതാണ്. അത്രയേറെയാണ് നിളാ നദിക്കരയിൽ വിളഞ്ഞ സാഹിത്യമുത്തുകളുടെ എണ്ണം. എവിടെനിന്നാണ് തുടങ്ങേണ്ടത്? പിതാവിൻെറ പാദം തൊട്ടുവണങ്ങിയാകാം യാത്ര. അതെ- ആധുനിക മലയാളഭാഷയുടെ പിതാവായ തുഞ്ചത്തെഴുത്തച്ഛനിൽ തുടങ്ങാം. ചോരപ്പുഴയിൽ മാമാങ്കമാടിയ തിരുന്നാവായയിൽ നിന്നും ഒരുവിളിപ്പാടകലെ

തുഞ്ചൻെറ ജന്മഗേഹം. അവിടെ, മണൽത്തരികളിൽപോലും സാഹിത്യമൂറുന്ന- ആ തുഞ്ചൻപറമ്പിലെ- കയ്ക്കാത്ത കാഞ്ഞിരത്തണലിൽ തുഞ്ചത്താചാര്യൻെറ അക്ഷരകോവിൽ- തുഞ്ചൻ മഠം.

കൽമണ്ഡപങ്ങൾക്കും ദാരുതുണ്ടുകൾക്കും മധ്യേ പഞ്ചാക്ഷരീമന്ത്രമുരുക്കഴിച്ച്, കിളിമകൾ ഇപ്പോഴും കാത്തിരിക്കുന്നുവോ? മണ്ഡപമുറ്റത്ത് കുറുകിച്ചിനയ്ക്കുന്ന പ്രാവിൻകുരുന്നുകൾ! തുഞ്ചൻെറ പൈങ്കിളി ജന്മബന്ധ തുടർച്ചയുടെ സൂക്ഷ്മകണ്ണികൾ മുറിയാതെ സൂക്ഷിക്കുന്നതാവാം.

കേരളവാല്മീകിയുടെ പുണ്യപാദം പതിഞ്ഞ മണൽത്തരിസ്പർശനംപോലും സാഹിത്യോപാസകന് രോമഹർഷമേകും. കാരണം, തുഞ്ചത്താചാര്യൻെറ നാരായമുനയിലൂറിവന്നത് നാമസങ്കീർത്തനങ്ങൾ മാത്രമായിരുന്നില്ലല്ലോ? ഭക്തിരസബിന്ദുക്കൾക്കൊപ്പം ഉന്നത തത്വചിന്തയുടെ ലളിതരൂപങ്ങളും ആചാര്യൻെറ ഓലത്താളുകളിൽ നിറഞ്ഞുനിന്നു. ആർഷഭാരതജ്ഞാനസത്തയിൽ നിർല്ലീനമാക്കിയ കാവ്യസിദ്ധിയെ കിളിഗീതമായി നമ്മുടെ ഉൾക്കാമ്പിൽ നിറച്ചുതന്നത് മറ്റാരാണ്? തുഞ്ചൻമഠത്തിൽ ഇപ്പോൾ ആൾത്തിരക്കേറെയില്ല. വിജയദശമിനാളിൽ വിദ്യാചൈതന്യത്തിൻെറ ആർഷഭാവം തേടിയെത്തുന്നവരും വല്ലപ്പോഴും മലയാളപ്പഴമയുടെ നിധികുംഭം തേടിവരുന്ന അക്ഷരപൂജാരികളും മാത്രം തുഞ്ചൻപറമ്പിലെ ആശ്രമശാന്തിയിൽ മുങ്ങിനിവരുന്നു.

ഏതാനും കൽത്തുണ്ടുകളിലൊതുങ്ങുന്ന തുഞ്ചൻ സ്മാരകം! മലയാളിയുടെ മനസ്സിൽ നിത്യസ്മാരകമാകേണ്ടതാണ് ആ നാമം. പക്ഷേ... മാപ്പർഹിക്കാത്ത അവഗണനയ്ക്കും അലംഭാവത്തിനും കീർത്തികേട്ടവരാണല്ലോ നമ്മൾ! രാഷ്ട്രീയഭിക്ഷാംദേഹികളെ ആദരിക്കാൻപോലും വേണ്ടത്ര സമയം കിട്ടാത്ത നമുക്ക്, ഭാഷാചാര്യൻെറ സർഗ്ഗസേവനങ്ങളെക്കുറിച്ചാലോചിക്കാൻ നേരമെവിടെ? കാലപ്രവാഹത്തിൻെറ ബഹിർസ്പന്ദമായി നിള ദൂരെ-കരിമ്പനമേലാപ്പിൻ ചുവട്ടിൽ ചിലമ്പൊലിതാളം! ഒരു മയക്കത്തിൻെറ ഇടവേളയിൽ വീണുടഞ്ഞ സൗഹൃദം കൂട്ടിച്ചേർക്കാൻ മിഴാവിൻ ധ്വനിക്കുമാകാതെ വന്നരാവിൽ, ആക്ഷേപഹാസ്യത്തിൻെറ നറുംചിരിയായി കുഞ്ചൻെറ കാൽച്ചിലമ്പൊലിയുണർന്നു. വിദൂഷകൻെറ കോമാളിത്തമാശകൾക്കപ്പുറം ശുദ്ധനർമ്മത്തിൻെറ ഹാസ്യഗംഗയെ മലയാളമനസ്സിലേക്ക് ഗതിതിരിച്ചുവിട്ട ഭഗീരഥൻ-കുഞ്ചൻനമ്പ്യാർ.

നിളയുടെ മാനസപുത്രനാണ് കുഞ്ചനും. ഒറ്റപ്പാലത്തിനടുത്തുള്ള കിള്ളിക്കുറിശ്ശിമംഗലത്തെ കലക്കത്തു ഭവനം ഇന്ന് കുഞ്ചൻ സ്മാരകമാണ്. എഴുത്താണിയും മെതിയടിയും സൂക്ഷിച്ച് സർക്കാർ കുഞ്ചൻസ്മരണ നിലനിർത്തുമ്പോൾ ജനഹൃദയത്തിൽ ജീവിതം തന്നെ നർമ്മകാവ്യമാക്കിയ തുള്ളൽക്കാരൻ സ്വയം നിത്യസ്മാരകമാവുന്നു. ഹാസ്യത്തെ ജനകീയമാക്കിയതോടൊപ്പം ലോകാനീതിയെ തുളയ്ക്കുന്ന നർമ്മബോധത്താൽ പരിക്കേല്പിക്കാനും കഴിഞ്ഞ കുഞ്ചൻനമ്പ്യാരുടെ പിൻഗാമി ഇതാ-ജന്മചങ്ങലയിലെ ദൃഢകണ്ണിയായി-വി.കെ.എൻ.

ഏതാനും കൽത്തുണ്ടുകളിലൊതുങ്ങുന്ന തുഞ്ചൻസ്മാരകം! മലയാളിയുടെ മനസ്സിൽ നിത്യസ്മാരകമാകേണ്ടതാണ് ആ നാമം. പക്ഷേ... മാപ്പർഹിക്കാത്ത അവഗണനയ്ക്കും അലംഭാവത്തിനും കീർത്തികേട്ടവരാണല്ലോ നമ്മൾ! രാഷ്ട്രീയ ഭിക്ഷാംദേഹികളെ ആദരിക്കാൻപോലും വേണ്ടത്രസമയം കിട്ടാത്ത നമുക്ക്, ഭാഷാചാര്യൻെറ സർഗ്ഗസേവനങ്ങളെക്കുറിച്ചാലോചിക്കുവാൻ നേരമെവിടെ?



*ഹരിചന്ദനക്കുറിയണിഞ്ഞ് പ്രണവമന്ത്രവുമായി - നിള*

തിരുവില്വാമലയിലെ സാമ്രാജ്യം ഭരിച്ച്, പൊട്ടിച്ചിരിച്ചും കുത്തിത്തുളച്ചും അധികാരക്കോമാളിത്തത്തിൻെറ മുഖത്തേക്ക് കാറിത്തുപ്പിയും 'ജനറൽ ചാത്തൻസ്' സസുഖം വാഴുന്നു! പയ്യൻസ് ഇപ്പോഴും ചിരിക്കുകയാവണം. ഇന്ദ്രപ്രസ്ഥത്തിലെ അഴിമതിയുടെ ശീതോഷ്ണതയിൽ രമിക്കുമ്പോഴും പയ്യന് ചിരിക്കാൻ കഴിയുന്നു; നമ്മെ ചിരിപ്പിക്കാനും- ഇരുത്തിചിന്തിപ്പിക്കാനും!!

ചെറുതുരുത്തിയിലെത്തുമ്പോൾ ഒരു വാൽക്കണ്ണാടിയാകുന്നു; പുഴ.

നിളാദർപ്പണത്തിൽ പതിയുന്ന നിഴൽപ്പാടുകളിലും പച്ചയും കത്തിയും തെളിഞ്ഞു മറയുന്നു!കലാമണ്ഡലം-

മഹാകവി വള്ളത്തോളിൻെറ മറ്റൊരു മഹാകാവ്യം! കോവിൽ കലയുടെ ആഢ്യത്വം ചോർത്തിക്കളയാതെ തന്നെ ആ കലാരൂപത്തെ സഹൃദയരായ സാധാര ണക്കാരുടെ ഹൃദയങ്ങളിലേക്കാവാഹിച്ച വള്ളത്തോളിൻെറ ചിരസ്മാരകമാവുന്നു, കലാമണ്ഡലം.

മഹാകവിയുടെ ജന്മഗൃഹവും നിളാതടത്തിൽ തന്നെ. തിരൂർ തുഞ്ചൻ പറമ്പിന് തൊട്ടുതെക്കുമാറി മംഗലത്ത്. സ്വകവന സിദ്ധിയിൽ നിളാസംസ്കൃതിയുടെ നിർമ്മലാഴങ്ങൾ തിരിച്ചറിഞ്ഞതിനാലാകാം തൻെറ സ്വപ്നമന്ദിരം പണിയാൻ ഈ നദീതീരം തന്നെ കവി തെരഞ്ഞെടുത്തത്.

കലാസംസ്കൃതിയുടെ തെളിനീർചുരത്തുന്ന ഈ പുഴയോരം ഐതിഹ്യകഥകളുടെയും കേദാരമെന്നറിയുക.

തിരുവരങ്ങത്തെ പാണനാരുടെ നാവിൻതുമ്പിൽ സരസ്വതിയായി-

ഉളിയന്നൂർ പെരുംതച്ചൻെറ ശില്പതന്ത്രമായി-

നാറാണത്തുഭ്രാന്തൻെറ നൈഷ്ഠിക ഭ്രാന്തായി-

അങ്ങനെയങ്ങനെ-

സർഗ്ഗകർമ്മബന്ധിതർക്കെല്ലാം സ്വാത്മചൈതന്യം പങ്കിട്ടുനല്കി, കാലഘട്ടങ്ങൾക്കിടയിലെ മഹാപ്രതിഭകളുടെ യോജിതകണ്ണിയായി-വർത്തമാനകാലത്തിനു സഹചാരിയാവുന്ന പുഴ.

ഈ സർഗ്ഗസ്രോതസ്സിൻെറ ശക്തിസൗന്ദര്യങ്ങളാവാഹിച്ച നവീനകാഥികരുടെ ഈറ്റില്ലത്തിലേക്കുകടക്കുമ്പോഴും അധീനതയുടെ അന്തർധാരകൾ പൂർവ്വാർജ്ജിത സംസ്കൃതിയുടെ ഉണ്മയായി മുന്നിൽ തെളിയുന്നു!

(അവസാനിക്കുന്നില്ല)

# എന്നെ നിലനിറുത്തുന്ന വിശ്വാസം

ബിഷപ്പ് ഡോ: പൗലോസ് മാർ പൗലോസ്

എന്റെ ജീവിതത്തിലും സാമൂഹ്യ ബന്ധങ്ങളിലും എനിക്ക് അനുഭവവേദ്യമായിക്കൊണ്ടിരിക്കുന്ന ദൈവത്തെക്കുറിച്ചുള്ള അറിവാണ് എന്റെ വിശ്വാസത്തിന്റെ ഉറവിടം. എല്ലാ മനുഷ്യർക്കും ആത്മീയവും സാമ്പത്തികവും സാമൂഹികവും രാഷ്ട്രീയവുമായ ജീവിതം ഉറപ്പാക്കുന്നതിന് സമൂഹത്തിനുള്ളിലും എനിക്കുള്ളിൽത്തന്നെയും പ്രവർത്തിക്കുവാൻ എന്റെ വിശ്വാസം എന്നെ നിർബന്ധിക്കുന്നു. എന്റെ വിശ്വാസം ഭാവിയെക്കുറിച്ചുള്ള ക്രിയാത്മകസാദ്ധ്യതകൾ ആരായുന്നു. അതോടൊപ്പം മനുഷ്യന്റെ ഭാവിയെക്കുറിച്ചുള്ള പ്രതീക്ഷകളും അഭിലാഷവും സ്വതന്ത്രചിന്തയും തടസ്സപ്പെടുത്തുന്ന പ്രതിബന്ധങ്ങളെയും പ്രശ്നങ്ങളെയും അതു വിമർശിക്കുകയും ചെറുത്തുനിൽക്കുകയും ചെയ്യുന്നു.

നമ്മുടെ സമൂഹത്തിലും ലോകത്തിൽ ഒട്ടാകെയും ഉണ്ടായിക്കാണാൻ ഞാനാഗ്രഹിക്കുന്ന യഥാർത്ഥ പരസ്പരതയെയും സ്വയം നിർണ്ണയാവകാശത്തെയും പറ്റിയുള്ള പ്രത്യാശയാണ് എന്റെ വിശ്വാസം ദർശിക്കുന്ന ക്രിയാത്മകസാദ്ധ്യതകൾ. ‘പരസ്പരത’ എന്നതുകൊണ്ട് ഞാൻ അർത്ഥമാക്കുന്നത് സമൂഹവും ലോകവുമായുള്ള ബന്ധത്തിൽ വ്യക്തികൾക്ക് അവരുടെ വ്യക്തിത്വപൂർണ്ണത കണ്ടെത്തുന്നതിനുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കുന്നവിധത്തിൽ വിഭവ ങ്ങളുടെ പങ്കുവയ്ക്കലും തീരുമാനങ്ങളെടുക്കുന്നതിലുള്ള പൂർണ്ണ പങ്കാളിത്തവുമാണ്. ‘സ്വയം നിർണ്ണയാവകാശം’ എന്നതുകൊണ്ട് അർത്ഥമാക്കുന്നത് തങ്ങൾ പിൻതുടരാൻ ആഗ്രഹിക്കുന്ന മാർഗ്ഗം നിശ്ചയിക്കുന്നതിന് ഓരോരുത്തർക്കുമുള്ള അവകാശമാണ്. നീതിയിലും സമത്വത്തിലും അടിസ്ഥാനപ്പെട്ട ഒരു സമൂഹത്തിന്റെ അവശ്യഘടകങ്ങളായി ഞാനിവയെ കണക്കാക്കുന്നു.

യഥാർത്ഥമായ പരസ്പരതയ്ക്കുവേണ്ടിയും സ്വയംനിർണ്ണയാവകാശത്തിനുവേണ്ടിയും പോരാടുന്ന ഒരു സമൂഹത്തിൽനിന്നും ഉയിർക്കൊള്ളുന്ന വ്യക്തികളുടെ പരസ്പരബന്ധത്തിലൂടെയാണ് ദൈവത്തെക്കുറിച്ചുള്ള അറിവ് എനിക്ക് വെളിപ്പെട്ടുകൊണ്ടിരിക്കുന്നത്. മനുഷ്യസമൂഹത്തിലാണ് എന്റെ വിശ്വാസം ഞാൻ എന്നുമെന്നും പുത്തനായി കണ്ടെത്തുന്നത്.

യഥാർത്ഥമായ പരസ്പരതയ്ക്കുവേണ്ടിയും സ്വയംനിർണ്ണയാവകാശത്തിനുവേണ്ടിയും പോരാടുന്ന ഒരു സമൂഹത്തിൽ നിന്നും ഉയിർക്കൊള്ളുന്ന വ്യക്തികളുടെ പരസ്പരബന്ധത്തിലൂടെയാണ്ദൈവത്തെക്കുറിച്ചുള്ള അറിവ് എനിക്ക്വെളിപ്പെട്ടുകൊണ്ടിരിക്കുന്നത്. മനുഷ്യസമൂഹത്തിലാണ് എന്റെ വിശ്വാസം ഞാൻ എന്നുമെന്നും പുത്തനായി കണ്ടെത്തുന്നത്.

എന്റെ വിശ്വാസവും ധാർമ്മികപ്രതിബദ്ധതയും വളർന്നുവന്നിട്ടുള്ളത് ഒരുപ്രത്യേക പ്രകൃതത്തിനുള്ളിലാണ്-യഹൂദ-ക്രൈസ്തവ പാരമ്പര്യത്തിൽ! എന്നാൽ ഈ പാരമ്പര്യം മാത്രമാണ് ശരിയായിട്ടുള്ളതെന്ന വിശ്വാസം എനിക്കില്ല. വിഭിന്നങ്ങളായ പാരമ്പര്യങ്ങളെ തള്ളിക്കളയാതെ എല്ലാറ്റിനെയും ലക്ഷ്യപ്രാപ്തിക്കുള്ള മുഖാന്തിരമായി അംഗീകരിക്കുന്ന ഭഗവത്ഗീതയിലെ സഹിഷ്ണുതാമനോഭാവം ഞാൻ ഉൾക്കൊള്ളുന്നു.

യേപ്യന്യദേവതാഭക്താ
യജന്തേ ശ്രദ്ധയാന്വിതാ:
തേപി മാമേവ കൗന്തേയ
യജന്ത്യവിധിപൂർവ്വകം (ഭഗവത്ഗീത9:23)

ഓരോരുത്തരുടെയും നിലയ്ക്കും അഭിരുചിക്കും ഒത്തവിധം അവരവർ അനുധാവനം ചെയ്യുന്ന പാരമ്പര്യം അംഗീകരിക്കപ്പെടുന്നത് മതബഹുത്വം മുറ്റിനിൽക്കുന്ന ഭാരതത്തിൽ സഹിഷ്ണുതയും പരസ്പരബഹുമാനവും ഉത്തേജിപ്പിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. ഈശ്വരനിഷേധത്തിലും യുക്തിവാദത്തിലും അധിഷ്ഠിതമായ പാരമ്പര്യങ്ങളെപ്പോലും മനസ്സിലാക്കാൻ ഞാൻ ആത്മാർത്ഥമായി ശ്രമിക്കുന്നു. പാരമ്പര്യം (Tradition) മൺമറഞ്ഞുപോയവരുടെ ജീവിക്കുന്ന വിശ്വാസമാണ്; പാരമ്പര്യാവലംബനമാകട്ടെ (പാരമ്പര്യങ്ങളിലും ഐതിഹ്യങ്ങളിലുമുള്ള അമിതമായ വിശ്വാസം traditionalism) ജീവിച്ചിരിക്കുന്നവരുടെ ചത്ത വിശ്വാസമാണ്. മനുഷ്യന്റെ മതാനുഭവങ്ങളുടെയും വളർച്ചയുടെയും ആത്യന്തികദർശനമല്ല, മതപരമായ വളർച്ചയുടെ ഒരു പ്രത്യേകഘട്ടം മാത്രമാണ് മതഗ്രന്ഥങ്ങളിൽ നാം കാണുന്നതെന്ന് ഈ തിരിച്ചറിവ് എന്നെ ഓർപ്പിക്കുന്നു.

മതഗ്രന്ഥങ്ങൾ വായിച്ച് ഞാൻ പ്രചോദിതനാകുന്നു. പക്ഷേ മാറ്റംവരാൻ പാടില്ലാത്ത ചില കല്പനകളും അരുളപ്പാടുകളുമാണ് അവയിൽ എഴുതപ്പെട്ടിരിക്കുന്നതെന്ന വിശ്വാസം എനിക്കില്ല. അങ്ങനെ വിശ്വസിക്കുന്നുവെങ്കിൽ അത് മതഗ്രന്ഥങ്ങളെ ചില സങ്കല്പങ്ങളോ പുരാണകഥകളോ ആക്കി ലഘൂകരിക്കുന്നതിന് തുല്യമാണ്.

പല മതഗ്രന്ഥങ്ങളും പഠിക്കുന്നതിനും അവയിലെ ഉൾക്കാഴ്ചകൾകൊണ്ട് സ്വാധീനിക്കപ്പെടുന്നതിനും പിൽക്കാലത്ത് അവസരം ലഭിച്ചുവെങ്കിലും ഞാൻ ജനിച്ചുവളർന്ന സാഹചര്യത്തിൽ എനിക്ക് ഏറ്റവും സുപരിചിതമായ മതഗ്രന്ഥം ബൈബിളാണ്. ദൈർഘ്യമേറിയ ഒരു കാലയളവിൽ വ്യാപിച്ചുകിടക്കുന്ന യഹൂദജാതിയുടെ ചരിത്രത്തിലെ വിവിധഘട്ടങ്ങളിൽനിന്ന് ഉടലെടുത്ത ലിഖിതങ്ങളുടെ സങ്കീർണ്ണ ശേഖരമാണ്

ബൈബിൾ എന്ന് ഞാൻ മനസ്സിലാക്കുന്നു. ആ ലിഖിതങ്ങളിൽ കാണുന്ന വിവിധങ്ങളായ നിലപാടുകളിലും പാരമ്പര്യങ്ങളിലും ഞാൻ താദാത്മ്യം പ്രാപിക്കുന്നത് അബ്രഹാമിന്റെ വിളി (the call of Abraham), പുറപ്പാടുസംഭവം (the Exodus event), ആ സംഭവത്തിൽനിന്നും ഉരുത്തിരിഞ്ഞ നിയമങ്ങളും പ്രവചനങ്ങളും സുവിശേഷത്തിൽ കാണുന്ന യേശുവിന്റെ ജീവിതകഥ, തുടങ്ങിയവയുമായിട്ടാണ്.

ദൈവങ്ങൾ അടിഞ്ഞുകൂടിയിരുന്നതും ഭിത്തികളാൽ ഭദ്രമാക്കപ്പെട്ടതുമായ ഊർദേശം വിട്ട് ഒരു നാടോടിയാവാനാണ് ദൈവം അബ്രഹാമിനെ വിളിച്ചത്. ദൈവവിളിക്കുത്തരമായി അബ്രഹാം തന്റെ എല്ലാ സമ്പത്തും ഉപേക്ഷിച്ച് തനിക്കുതന്നെ അജ്ഞാതമായ ഒരു ലക്ഷ്യത്തിലേക്കുള്ള സാഹസികയാത്രയ്ക്ക് ഒരുങ്ങിപ്പുറപ്പെട്ടു. ദൈവം എന്നെയും വിളിക്കുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു. പക്ഷേ അത് വ്യത്യസ്തമായ ഒരു യാത്രയ്ക്കാണ്– അപ്രസക്തമായ പാരമ്പര്യങ്ങളിൽനിന്ന് ജീവിതത്തിന്റെ മുഴുവനർത്ഥവും ഉൾക്കൊള്ളുന്ന പുതിയ ഉൾക്കാഴ്ചയിലേക്ക്; സുരക്ഷിതത്വത്തിൽനിന്ന് അനിശ്ചിതത്വത്തിലേക്ക്; മനോമൗഢ്യത്തിൽനിന്ന് പുതിയ തീരുമാനങ്ങളിലേക്ക്; ഉപരിപ്ലവമായ ഭക്തജീവിതത്തിൽനിന്ന് അർത്ഥവത്തായ വിശ്വാസപ്രകാശങ്ങളിലേക്ക്; സ്വർഗ്ഗത്തിനുവേണ്ടിയുള്ള അത്യാസക്തിയിൽനിന്ന് ഇവിടെ ഇപ്പോൾത്തന്നെ പുതിയ ഭൂമിക്കുവേണ്ടിയുള്ള പ്രവർത്തനത്തിലേക്ക്; നരകത്തെക്കുറിച്ചുള്ള ഭയാശങ്കകളിൽനിന്ന് സമൂഹത്തിനുള്ളിലെ പൈശാചിക ശക്തികളെ നശിപ്പിക്കുന്ന ഉത്തരവാദിത്വത്തിലേക്കുള്ള യാത്ര. ദൈവത്തെക്കുറിച്ചുള്ള പുതിയ അനുഭവങ്ങളിലേക്കുള്ള ഒരു സാഹസികയാത്രയാണ് എന്റെ വിശ്വാസം.

ഈജിപ്റ്റിലെ ബന്ധനത്തിൽനിന്ന് അടിച്ചമർത്തപ്പെട്ട ഇസ്രായേൽ ജനതയെ വിമോചിപ്പിക്കുന്നതിനുവേണ്ടി ദൈവം പ്രവർത്തിക്കുന്നതാണ് ഞാൻ പുറപ്പാട് സംഭവത്തിൽ ദർശിക്കുന്നത്. നീതിയുടെയും കാരുണ്യത്തിന്റെയും പ്രവൃത്തിയായിരുന്നു അത്. പിതൃനിർവ്വിശേഷമായ സ്നേഹത്തോടും കരുതലോടും കൂടെ ദൈവം തന്റെ തെരഞ്ഞെടുക്കപ്പെട്ട ജനത്തെ വിജനപ്രദേശങ്ങളിലൂടെ നയിച്ച് അവർക്കൊരു നിയമപട്ടിക കൊടുത്തു. അനാഥരേയും വിധവകളെയും ദരിദ്രരെയും പൊതുവെ പറഞ്ഞാൽ ശക്തിഹീനരെയും ശബ്ദഹീനരെയും സംരക്ഷിക്കുവാനും അവർക്കുവേണ്ടി വാദിക്കുവാനും വിദേശത്ത് തങ്ങളും പരദേശികളായിരുന്നുവെന്ന് ഇസ്രായേൽ ജനതയെ ഓർമ്മിപ്പിക്കുവാനുമാണ് ഈ നിയമങ്ങൾ നൽകപ്പെട്ടത്. സ്വയംനിർണ്ണയാവകാശം നിഷേധിക്കപ്പെട്ട, ജീവിതസാഹചര്യങ്ങളിൽ യാതൊരു സ്ഥാനവുമില്ലാത്ത വിഭാഗവുമായി താദാത്മ്യം പ്രാപിക്കുന്ന ദൈവത്തെ പുറപ്പാടു സംഭവം വെളിപ്പെടുത്തുന്നു. പുറപ്പാടു കഥ വായിക്കുമ്പോൾ ചരിത്രത്തിൽ പ്രവർത്തിക്കുന്ന ദൈവത്തെ ഞാൻ മനസ്സിലാക്കുന്നു; അനുഭവിച്ചറിയുന്നു.

വിഗ്രഹഭഞ്ജകരായ പ്രവാചകന്മാരെ ഞാൻ പ്രവചനപുസ്തകങ്ങളിൽ കാണുന്നു. ഇസ്രായേലിന്റെയും യഹൂദ്യയുടെയും നാശത്തിനു കാരണമായി പ്രവാചകന്മാർ ചൂണ്ടിക്കാട്ടിയത് ഒരു കൂട്ടർ മറ്റൊരു കൂട്ടരുടെ മേൽ കെട്ടിയേല്പിച്ച ദാരിദ്ര്യവും മർദ്ദനമുറകളും ചൂഷണവും അനീതിയുമാണ്. പ്രവാചകന്മാർ വിഗ്രഹാരാധനയെ എതിർത്തു. ഒപ്പം സാമ്പത്തികരംഗത്തുള്ള ചൂഷണോപാധികളെയും ദരിദ്രരോടുള്ള സമ്പന്നവർഗ്ഗത്തിന്റെ അനീതിപരമായ നിലപാടിനെയും അവർ നിശിതമായി വിമർശിച്ചു. ഞാൻ ജീവിക്കുന്ന ക്രമംകെട്ട സാമൂഹ്യവ്യവസ്ഥിതിയോട് മല്ലടിക്കുന്ന ആധുനികപ്രവാചകന്മാർക്ക് ചെവികൊടുക്കുവാൻ പ്രവാചകപാരമ്പര്യം എന്നെ പ്രേരിപ്പിക്കുന്നു.



**മതഗ്രന്ഥങ്ങൾ വായിച്ച് ഞാൻ പ്രചോദിതനാകുന്നു. പക്ഷേ മാറ്റംവരാൻ പാടില്ലാത്ത ചില കല്പനകളും അരുളപ്പാടുകളുമാണ് അവയിൽ എഴുതപ്പെട്ടിരിക്കുന്നതെന്ന വിശ്വാസം എനിക്കില്ല. അങ്ങനെ വിശ്വസിക്കുന്നുവെങ്കിൽ അത് മതഗ്രന്ഥങ്ങളെ ചില സങ്കല്പങ്ങളോ പുരാണകഥകളോ ആക്കി ലഘൂകരിക്കുന്നതിന് തുല്യമാണ്.**

അവശർക്കും ആർത്തർക്കും ആലംബഹീനർക്കും അത്താണിയായ ദൈവത്തെത്തന്നെയാണ് സുവിശേഷങ്ങളിലെ യേശുവിന്റെ ജീവിതവൃത്താന്തങ്ങൾ വെളിപ്പെടുത്തുന്നത്. യേശു അപരർക്കുവേണ്ടിയുള്ള മനുഷ്യനാണ് (the man for others); ശബ്ദം നിഷേധിക്കപ്പെട്ടവരുടെ വ്യവഹാരി. യെശയ്യാ പ്രവാചകനെ ഉദ്ധരിച്ചുകൊണ്ട് യേശു പറഞ്ഞു: ''ദരിദ്രന്മാരോട് സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്കയാൽ അവന്റെ ആത്മാവു എന്റെ മേൽ ഉണ്ട്; ബദ്ധന്മാർക്കു വിടുതലും കുരുടന്മാർക്കു കാഴ്ചയും പ്രസംഗിപ്പാനും പീഡിതന്മാരെ വിടുവിച്ചയപ്പാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനും എന്നെ അയച്ചിരിക്കുന്നു.'' (ലൂക്കോസ് 4:18–19). ഞാൻ ജീവിച്ചിരിക്കുന്ന കാലഘട്ടത്തിൽ കർത്താവിന്റെ പ്രസാദവർഷത്തിന്റെ സൂചനകൾ ഞാൻ മനസ്സിലാക്കുന്നു. സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള യേശുവിന്റെ സന്ദേശം പുറപ്പാടുസംഭവവുമായി കൂട്ടിയിണക്കപ്പെട്ടതാണ്. സ്വാതന്ത്ര്യവും സ്വയം നിർണ്ണയാവകാശവും നഷ്ടപ്പെട്ട ജനവിഭാഗവുമായി താദാത്മ്യപ്പെടുന്ന ദൈവത്തെയാണ് സുവിശേഷം കാട്ടിത്തരുന്നത്. ഈ സ്വാതന്ത്ര്യസന്ദേശം എന്റെ വിശ്വാസത്തിന്റെ അവിഭാജ്യഘടകമാണ്.

മറ്റുള്ളവരുടെമേൽ തങ്ങളുടെ അധീശത്വം ഉറപ്പിച്ച് അവരുടെ മേൽ ന്യായവിധി നടത്തിയ പരീശന്മാരോടും ശാസ്ത്രിമാരോടുമുള്ള യേശുവിന്റെ നിഷേധവും സുവിശേഷസന്ദേശത്തിൽ തുല്യപ്രാധാന്യമുള്ളതാണ്. ഒരു ഈശ്വരവിശ്വാസി എന്ന നിലയിൽ എന്റെ ഉത്തരവാദിത്വം കുറെ നല്ല കാര്യങ്ങൾ ചെയ്യുക എന്നതിലും ഉപരിയാണ് . മനുഷ്യജാതിയുടെ ചരിത്രപരമായ ഭാഗധേയമായി സംജാതമാകേണ്ട പരസ്പരതയ്ക്കും സ്വയംനിർണ്ണയാവകാശത്തിനും എതിരായി പ്രവർത്തിക്കുന്ന സമൂഹത്തിലെ എല്ലാ ശക്തികളെയും എതിർക്കുന്നതിനും ചെറുത്തുനിൽക്കുന്നതിനും ഞാൻ നിർബന്ധിതനാണ്. അതാണ് ഞാൻ സുവിശേഷത്തിൽ കേൾക്കുന്നത്. അതാണ് എന്റെ വിശ്വാസത്തിലും ധാർമ്മികനിഗമനങ്ങളിലും അന്തർലീനമായിരിക്കുന്നത്!

മറ്റുള്ളവരുമായുള്ള സഹവർത്തിത്വത്തിൽ എന്റെ ജീവിതാനുഭവങ്ങളുടെ സമഗ്രതയിൽനിന്നുമാണ് എന്റെ വിശ്വാസം വളർച്ചപ്രാപിച്ചത്. ഞാനും എന്റെ വിശ്വാസവും വളർന്നുകൊണ്ടേയിരിക്കുന്നു. ദൈവം എന്നോടൊപ്പം ഉണ്ടെന്നും എന്റെ ജീവിതത്തിന് വഴി കാട്ടിത്തരുന്നുവെന്നും ഞാൻ വിശ്വസിക്കുന്നു. ദൈവവഴിയിൽ ജീവിക്കുന്നതിനുള്ള പുതിയ സാദ്ധ്യതകളെ പിന്തുണയ്ക്കുവാനും തുറന്ന മനോഭാവം നിലനിറുത്തുവാനും ഞാൻ പരിശ്രമിക്കുന്നു. കർക്കശവും മർദ്ദകവുമായിത്തീർന്ന പാരമ്പര്യങ്ങളെ ചെറുത്തുനിൽക്കുവാൻ പരമാവധി ഞാൻ പ്രവർത്തിക്കുന്നു. പലപ്പോഴും അതൊരു സമരമാണ്; സ്വാതന്ത്ര്യത്തിനുവേണ്ടി ഊറ്റമുള്ള നിലവിളി!



























Edited Printed and Published by Sajan Varghese. Printed at M.C.M. Offset Printers Kottayam,
A unit of Mangalam Publications.
Chief Editor : M.C. Varghese, Managing Editor : Sabu Varghese, Director : Dr. Saji Varghese
Technical Director : Biju Varghese (Engineer) Editor : Ambattu Sukumaran Nair

Printed at M.C.M. Offset Printers, Kottayam, a unit of Mangalam Publications